# ഒരു നിമിഷം!

*''ക്രിയ ചെയ്യുവാനേ നിങ്ങൾക്ക് അവകാശമുള്ളു, അതിന്റെ ഫലത്തിൽ ഇല്ല!''*
***–ഭഗവദ് ഗീത***

*''ഒരുവന്റെ ലക്ഷ്യത്തിൽ എത്തിച്ചേരുവാനുള്ള ശ്രമത്തിലാണ് മാഹാത്മ്യം നിലകൊള്ളുന്നത്, അതിൽ എത്തിച്ചേരുന്നതിൽ അല്ല.''* ***–മഹാത്മാ ഗാന്ധി***

*''ജീവിതം പ്രവചിക്കുവാൻ കഴിയുന്നതായിരുന്നെങ്കിൽ, അത് ജീവിതമേ അ ല്ലാതായിത്തീരും, അരോചകവുമായിരുന്നേനേം.''*–***എലീനൊർ റൂസ്സ്‌വെൽറ്റ്***

ഇത് ഒരാത്മകഥാകഥനമല്ല! ചരിത്രരചനയുമല്ലിത്. വെറും ഓർമ്മക്കുറിപ്പുകൾ! ചിന്താനുക്രമം! ഓർമ്മയിൽ വരുന്നത്, വരുന്നതനുസരിച്ച് കുറിച്ചു കുറിച്ച് വെ യ്ക്കുക! കാലത്തിന്റെ ക്രമാധിഷ്ഠാനത്തിന് ഇവിടെ പ്രസക്തി ഇല്ല! പലതും വിട്ടുപോയെന്നിരിക്കാം! ഓർമ്മപ്പിശകുകൾ വന്നെന്നിരിക്കാം! വികാരത്തള്ള ലിൽ ഉലഞ്ഞാടിയിരിക്കാം! ഭാഷ കൈകാര്യം ചെയ്യുന്നതിൽ കഴിവുകേടുണ്ടാ യിരിക്കാം! സംഭവങ്ങളുടെ ബഹുലത വിരസതക്ക് വഴങ്ങിയിരിക്കാം! എന്നാ ലും എന്തോ ഏതോ ഒക്കെ എഴുതാനുണ്ടെന്നുതോന്നി! എഴുതി! അത്ര മാത്രം!
എല്ലാ പ്രതിസന്ധികളെയും സധൈര്യം അടിപതറാതെ നേരിടാൻ എനിക്ക് കഴിഞ്ഞു എന്നതാണ് അതിശയം! ഒരുപ്രശ്നം, അഥവാ തടസ്സം ഉണ്ടാകു മ്പോൾ, ''അതിനെ എങ്ങനെ നേരിടാൻ പറ്റും'', എന്ന് ഉടനേതന്നെ എന്നിൽ ഉടലെടുത്തിരുന്ന ചിന്താഗതിയായിരുന്നു, എന്നെന്നും എന്നെ നയിച്ചിരുന്നത്! എന്നും പ്രശ്നങ്ങളെ, എതിർപ്പുകളെ, കഷ്ടതകളെ, സ്വാർത്ഥതകളെ, അന്ധവി ശ്വസങ്ങളെ, അസംതൃപ്തികളെ, അങ്ങനെയങ്ങനെ അനേകം പ്രതിസന്ധിക ളെ, നേരിടേണ്ടി വന്ന ഒരു ജീവതമാണ് എന്റേത്! ജീവിതത്തിൽ, എന്ത് ദുരന്തം സംഭവിച്ചാലും, സധൈര്യം, അചഞ്ചലമായ മനോവികാരം നിലനിർത്താൻ കെല്പുള്ളവരാകണം നമ്മൾ! ഒന്ന് സാധിച്ചില്ലെങ്കിൽ, മറ്റൊന്ന് സാധിക്കും നമുക്ക്! അതിൽ തൃപ്തിപ്പെടുക!
എന്റെ കൃതികളിലധികവും വിശാലവിചാരവികാരം വിതുമ്പുന്ന വിഭവങ്ങ ളുടെ വിളയാട്ടമാണ്! ചിന്തിക്കുവാനുള്ള വക വിളമ്പുന്ന രചനകളാണവ! എനിക്ക് ഇഷ്ടമുള്ള ഏതാനും 'ഉദ്ധരണി'കൾ അവിടവിടെ കൊടുത്തിട്ടുണ്ട്. ഈ കൃതിയുടെ ആദി മുതൽ അന്ത്യം വരെ വായിക്കുവാൻ അഭ്യർത്ഥിക്കുന്നു. നിങ്ങൾക്ക് ഇഷ്ടപ്പെടുന്നതും ഇഷ്ടപ്പെടാത്തതും വേണ്ടുവോളം കാണും! ഇഷ്ടപ്പെടാത്ത ഭാഗങ്ങൾ വന്നാൽ വായന അവിടെ നിർത്തിക്കളയരുത് എന്ന് അപേക്ഷ. ക്ഷമയോടുകൂടി മുഴുവനും വായിക്കുക. എന്നിട്ട് ചിന്തിക്കുക!

അർത്ഥമനുസരിച്ച് ഞാൻ നൽകിയ ദൃശ്യങ്ങളുള്ള ഗാനങ്ങക്ക് സന്ദർശിക്കുക:
https://m.youtube.com/channel/UCNa7ppr5VeamDAm6nJr678A/featured
എന്നിട്ട് 'വീഡിയോസ് ക്ലിക്ക്'ചെയ്യുക.
bharathibyramchand.wordpress.com –ൽ നിന്നും ഭാരതി ഫോണ്ടും ഗൈഡുകളും ലേഖനങ്ങളും 'ഡൗൺലോഡ്' ചെയ്യുക.
എന്റെ 'ഫ്രീ ഈബുക്ക്'–ഉകൾക്ക് സന്ദർശിക്കുക:
https://archive.org/details/@thinker_enlighten

**രാംചന്ദ്**
**ramchandtk@gmail.com**

# ഇത്തിരി നീരും ഒത്തിരി നാരും!

കട്ടില് കൊണ്ടുവന്നു. തൊട്ടില് കൊണ്ടുവന്നു.
കട്ടില് കണ്ടിട്ട് ഒരു പരിചയം പോലെ! കടഞ്ഞെടുത്ത അതിന്റെ ഭാഗങ്ങളെല്ലാം എന്നെ വളരെയധികം ആകർഷിച്ചിരുന്നു.

ഓരോന്നോരോന്നങ്ങനെ വന്നുകൊണ്ടേയിരുന്നു.

അന്നെനിക്ക് നാലോ അഞ്ചോ വയസ്സുണ്ടായിരുന്നിരിക്കാം. പഠിത്തം ശരിയാം വണ്ണം നടക്കുന്നതിനുവേണ്ടി എന്നെ നാട്ടിലാക്കിയിരിക്കയായിരുന്നു. അച്ഛനും അമ്മയും രണ്ടനുജന്മാരും അങ്ങ് മദ്രാസ്സിലായിരുന്നു. ഹാർമോണിയപ്പെട്ടി കൊണ്ടുവന്നു. 'തീർച്ച, അമ്മ വരുന്നു'. 'അമ്മ വരുന്നേ, അമ്മ വരുന്നേ,' എന്ന് വിളിച്ചുകൂവിക്കൊണ്ട് ഞാൻ ഗേററിന്റെ നേർക്ക് ഓടി. ആരോ എന്നെ പൊക്കിയെടുത്തു. പല കൈകൾ മാറി. മറ്റൊന്നും എനിക്ക് ഓർമ്മ വരുന്നില്ല. അച്ഛനെയൊ അനുജന്മാരെയോ അപ്പോൾ കണ്ടതായി ഓർക്കുന്നില്ല. എല്ലാവരും വന്നു. അമ്മ മാത്രം വന്നില്ല. ഞാൻ ഒത്തിരി കരഞ്ഞിരിക്കാം....അല്ലേ?

ചെറിയ ചെറിയ ഓർമ്മകൾ അങ്ങിങ്ങ് മിന്നിമിന്നി മറയുന്നു. ഒന്നും വ്യക്തമല്ല.

വെളുപ്പിന് നിലവിളക്ക് കത്തിച്ചുവച്ച് എല്ലാവരും ചേർന്ന് പ്രാർത്ഥിച്ചിരുന്നത് ഞാനോർക്കുന്നു. എപ്പോഴോ, 'അഞ്ജന ശ്രീധര ചാരുമൂർത്തേ....'എന്ന പാട്ട് പാടിയിരുന്നതും ഞാനോർക്കുന്നു. വല്ല്യച്ഛന്റവിടെ താമസ്സിച്ചിരുന്നപ്പോഴാണ്.

വല്ല്യച്ഛൻ രാവിലെ കാപ്പി കുടിയ്ക്കുമ്പോൾ, പുട്ടും പഴവും നെയ്യും പഞ്ചസാരയും ഒക്കെക്കൂടി കൂട്ടിക്കുഴച്ച ഓരോ ചെറിയ ഉരുള പിള്ളാര് സെററിന് വല്ല്യച്ഛൻതന്നെ നേരിട്ട് വിതരണം ചെയ്യുമായിരുന്നത് വാങ്ങുവാൻ ക്ഷമയോടെ ക്യൂ നിന്നിരുന്നതും ഞാൻ ഓർക്കുന്നു. (നിറച്ച് കിട്ടാത്തത് കുറച്ചു കിട്ടുമ്പോൾ അതിന് വലിയ രുചിയാണല്ലേ? ഇന്നും ഞാനത് ഓർക്കുമ്പോൾ നാക്കിൻതുമ്പിൽ വെള്ളം തുളുമ്പിത്തുളുമ്പി വരുന്നു.)(അന്ന് വല്ല്യച്ഛന് മാത്രമേ രാവിലെ കാപ്പിയും പലഹാരവും ഉണ്ടായിരുന്നുള്ളു, ബാക്കിയെല്ലാവർക്കും കഞ്ഞിയായിരുന്നു പതിവ്. പഴുത്തുവീണ പ്ലാവില, സ്പൂണായി മാറുന്നു!




**കഞ്ഞി കോരിക്കുടിക്കാൻ പഴുത്ത പ്ലാവില സ്പൂൺ.**

വല്ല്യച്ഛൻ! വളരെ ഉയരത്തിൽ എല്ലുപോലൊരു ശരീരത്തിനുമുകളിൽ ഒരു വലിയതല. മീശ ഇല്ലായിരുന്നു. എന്നാലും എന്തോ ഒരു ഗാംഭീര്യം. എക്സയിസ്സിലാ

യിരുന്നു ജോലി. അന്നത്തെ കാലത്ത് അതൊരു വലിയ ജോലിതന്നായിരുന്നു. എന്തോ തിരക്കുന്നമാതിരിയുള്ള കണ്ണുകൾ. ആ കണ്ണുകൾ, ഇന്നും ഞാൻ നല്ല വണ്ണം ഓർക്കുന്നു.)

അമ്മ വരാഞ്ഞത് എന്തുകൊണ്ട് എന്നൊന്നും ഞാൻ അന്വേഷിച്ചതായി ഓർക്കുന്നില്ല. പിന്നെത്രയോ കാലം കഴിഞ്ഞാണ്, അവിടെയും ഇവിടെയും ആരെങ്കിലും എന്നെക്കാണുമ്പോൾ, എപ്പോഴെങ്കിലുമൊക്കെ, കുശുകുശുക്കുന്നതുകേട്ട് കുറേ എന്തൊക്കെയോ ഞാൻ മനസ്സിലാക്കിയത്. അമ്മ മരിച്ചു പോയി, ഇനി വരില്ല, എന്നതാണ് അതിൽ പ്രധാനം. ജീവിതത്തിലെ അതിക്രൂരദുരന്തമായിരുന്ന അത്! ഭാവി ദുരന്തങ്ങളുടെ അരങ്ങേറ്റവും!
മദ്രാസ്സിൽ, അച്ഛനുമമ്മയുമൊത്ത് ഞാൻ താമസിച്ചിരുന്ന കാലത്തിലേക്ക് പാഞ്ഞെത്തുകയായി എന്റെ ഓർമ്മകൾ. രാത്രിയിൽ കിടന്നുപെടുത്ത എന്നെ അമ്മ വഴക്കുപറയുന്നതും, അച്ഛൻ എന്റെ നനഞ്ഞ തുണികൾ മാറ്റി എന്നെ ആശ്വസിപ്പിക്കുന്നതുമായൊരു മങ്ങിയ ദൃശ്യം എനിക്കു കാണാം.
അടുത്ത വീട്ടിൽ ആളുകൾ ഒരു കാളവണ്ടി പൂക്കൾകൊണ്ടലങ്കരിക്കുന്നത് കണ്ടതായി ഒരു ഓർമ്മ. (ശവം കൊണ്ടുപോകുവാനായിരുന്നെന്ന് പ്രായം ചെന്നപ്പോൾ ഞാൻ മനസിലാക്കി. പാവം, ജീവിച്ചിരുന്ന കാലത്ത് ഒരു പൂവ് കണ്ടിട്ടില്ലായിരിക്കാം!)

എൽ.കെ.ജി.യിലോ മറ്റോ പഠിച്ചിരുന്ന സ്കൂളിലോട്ട് പോകുന്ന വഴിക്ക് കണ്ടിരുന്ന, ചുവന്ന പൂക്കൾ നിറഞ്ഞ ആ വലിയ മരങ്ങളുടെ കാഴ്ച, ഇന്നും, ഇന്നലെയെന്നോണം എന്നേ അമ്പരപ്പിക്കുന്നുണ്ട്!
കെട്ടിടങ്ങളെ തമ്മിൽ യോജിപ്പിക്കുന്നതിന് നിർമ്മിച്ചിരിക്കുന്ന, മേൽക്കൂരയുള്ള നീണ്ട വരാന്തയിൽകൂടി, വെളുത്ത യൂണിഫോം ധരിച്ച സ്ത്രീകൾ അങ്ങോട്ടും ഇങ്ങോട്ടും ഇടതടവില്ലാതെ പൊയ്ക്കൊണ്ടിരുന്നതും. (അത് എഗ്മൂർ ആശുപത്രി ആയിരുന്നു എന്ന് പിന്നെപ്പോഴോ മനസ്സിലായി.) സ്കൂളിലെ വിശാലമായ വളപ്പും, ചുമന്ന പൂക്കളോടു കൂടിയ കൂറ്റൻമരങ്ങളും അവയ്ക്കുകീഴെ മെത്ത വിരിച്ചതുപോലെയുള്ള കടുംപച്ചപ്പുൽതകടികളും ഇന്നും എന്റെ ഓർമ്മയിൽ തങ്ങിനിൽക്കുന്നു. (ആ സ്കൂൾ ഏതായിരുന്നു എന്നു കണ്ടുപിടിക്കുവാനുള്ള എന്റെ പില്ക്കാലശ്രമങ്ങളെല്ലാം പരാജയപ്പെടുകയാണുണ്ടായത്.) എഗ്മൂറിൽ തന്നെ ഏതോ സ്കൂൾ ആയിരുന്നിരിക്കണം. അതല്ലേ നടന്നു പോയിരുന്നത്.
ഓ, അതുപറയാൻ മറന്നുപേയി. അച്ഛന് റയിൽവേയിൽ ഗാർഡായി ജോലി ഉണ്ടായിരുന്നു. അത് എഗ്മൂർ സ്റ്റേഷനിലായിരുന്നകാരണം ഞങ്ങൾ എഗ്മൂറിലായിരുന്നു താമസം.

വീടിന് മുൻപിൽ, റോഡിൽ ഒരു സൈക്കൾ ഇരുന്നിരുന്നു. അതിൽ കിളിയുടെ ഒരു രൂപം വച്ചിരുന്നത് എങ്ങനെയോ ഇളക്കിയെടുത്ത് വീട്ടിൽ കൊണ്ടുവന്ന് സന്തോഷത്തോടെ അച്ഛനെ കാണിച്ചതും, 'അത് നമ്മുടേതല്ല. മറ്റാരുടേതോ ആണ്. അത് നമ്മൾ എടുക്കാൻ പാടില്ല.' എന്നുപറഞ്ഞ് എന്നേക്കൊണ്ടുതന്നെ അതിന്റെ ഉടമസ്ഥന് അത് തിരികെക്കൊടുപ്പിച്ചതും, ഞാനിന്നും ഓർക്കുന്നു.

അച്ഛനും അമ്മയും ഞാനും ചേർന്നുള്ള ഒരു ഫോട്ടോ ഇന്നും എന്റെ കൈവശം ഉണ്ട്. അതിൽ, അമ്മയെ കണ്ടിട്ട്, ആ മുഖം കണ്ടിട്ടുള്ളതായി ഓർക്കുന്നതേയില്ല. അച്ഛന്റെ പേര് കേശവക്കുറുപ്പ് എന്നും അമ്മയുടെ പേര് തങ്കമ്മ എന്നും.



**അച്ഛനും അമ്മയും ഞാനും മദ്രാസ്സിൽ താമസ്സിക്കുമ്പോൾ**

അമ്പലത്തിൽ ദർശനം നടത്തിയിട്ട് മലയിറങ്ങുമ്പോൾ, എന്റെ കൈയിലിരുന്ന ചന്ദനപ്പൊതി കുരങ്ങ് തട്ടിപ്പറിച്ച്കൊണ്ട് പോയത് ഞാനോർക്കുന്നു. പഴനിയിൽ ആയിരുന്നു അത് എന്ന് കുറേക്കാലം കഴിഞ്ഞപ്പോൾ എനിക്കുമനസ്സിലായി. അച്ഛനും കുടുംബത്തിനും ട്രയിനിൽ ഫ്രീ പാസ്സ് കിട്ടുമായിരുന്നു. മദ്രാസ്സിൽനിന്ന് നാട്ടിൽ അമ്മയുടെ വീട്ടിലേക്ക് പോയ യാത്ര ഓർത്തിരിക്കാൻ പ്രത്യേക കാരണമുണ്ട്. യാത്രയിൽ ആരൊക്കെ ഉണ്ടായിരുന്നു എന്ന് നല്ല ഓർമ്മയില്ല. അനുജന്മാർ ജനിക്കുന്നതിന് മുൻപായിരിക്കാനാണ് സാദ്ധ്യത. അച്ഛനും അമ്മയും ഞാനും മാത്രമായിന്നു. സംശയമില്ല. മുട്ടേൽ ഇഴഞ്ഞു നടക്കുന്ന കൃഷ്ണനെ കളിമണ്ണിൽ ഉണ്ടാക്കി നീലച്ചായം പൂശി ഭംഗിയാക്കിയ ഒരു ബൊമ്മ എന്റെ കൈയിൽ ഉണ്ടായിരുന്നു. തൂക്കിപ്പിടിക്കത്തക്കരീതിയിൽ കൃഷ്ണന്റെ പുറത്ത് ഒരു പിടി ഉണ്ടായിരുന്നു. യാത്ര തിരിച്ചപ്പോൾ മുതലേ

അതിന്റെ സൂക്ഷിപ്പുകാരൻ ഞാൻതന്നായിരുന്നു. ട്രയിനിലും ബോട്ടിലും ബസ്സിലും ഒക്കെ യാത്ര ചെയ്തതായാണ് ഓർമ്മ. കാർത്തികപ്പള്ളിത്താലൂക്കിൽ ഹരിപ്പാട്ട്, പള്ളിപ്പാട് എന്നൊരു ഗ്രാമം ഉണ്ട്. അവിടേയ്ക്കായിരുന്നു യാത്ര. അമ്മയുടെ അമ്മയായിരുന്നു അവിടെ താമസം. അമ്മൂമ്മെ 'മറ്റേമ്മ' എന്നാ ഞാൻ വിളിച്ചിരുന്നത്. വരമ്പത്തുകൂടിനടന്നുചെന്ന് പടികൾ കയറുമ്പോൾ വീടിന്റെ പിറകിൽ എത്തും. കുറ്റികൾ നാട്ടി മണ്ണിട്ട് നിറച്ച് ഉണ്ടാക്കിയതായിതായിരുന്നു ആ പടികൾ. പടികൾ കയറിയപ്പോൾ, എങ്ങനെയോ, ഞാൻ തൂക്കിപ്പിടിച്ചിരുന്ന കൃഷ്ണൻ താഴെ വീണുടഞ്ഞു. ഞാൻ മറിഞ്ഞുവീണാണോ അതുടഞ്ഞത് എന്നോർമ്മയില്ല. 'കടയിക്കൽ കൊണ്ടിട്ട് കുടം ഉടയ്ക്കുക,' എന്ന് കേട്ടിട്ടുണ്ട്. ഞാൻ ആ കഥ യാഥാർത്ഥ്യമാക്കി. എല്ലാവർക്കും അത് വേദനാജനകമായിരുന്നിരിക്കണം. അല്ലേ?

വല്ല്യച്ഛൻ ആരാണെന്നുപറഞ്ഞില്ലല്ലേ! മറ്റേമ്മയുടെ ചേച്ചിയുടെ ഭർത്താവിനെയാണ് വല്ല്യച്ഛൻ എന്ന് ഞാൻ വിളിച്ചിരുന്നത്. മറ്റേമ്മയുടെ ചേച്ചിയെ പേരമ്മ എന്നും. വല്ല്യച്ഛൻ എന്നും നടക്കാൻ പോകുമായിരുന്നു, കൈയിൽ ഒരു 'വാക്കിങ് സ്റ്റിക്ക്'മായി.



**(ഞാൻ)**

ഞാനും രണ്ടനുജന്മാരും ചേർന്ന് അവിടൊരു വൻ ജനസംഖ്യ ഉണ്ടായിരുന്നു, അമ്മാവന്മാരും കുഞ്ഞമ്മമാരുമൊക്കെക്കൂടി. ഞാൻ മദ്രാസ്സിലായിരുന്നകാരണം എനിക്ക് മലയാളം എഴുതുവാനും വായിക്കാനും അറിഞ്ഞുകൂടായിരുന്നു. അതുപഠിക്കുവാനായി എന്നെ വല്ല്യച്ഛന്റെ അവിടെ ആക്കിയിരിക്കയായിരുന്നു. (മറ്റേമ്മയുടെ അവിടാക്കാതെ എന്തുകൊണ്ട് വല്ല്യച്ഛന്റവിടാക്കി എന്ന്, സ്വയം ചിന്തിക്കാൻ കഴിവുണ്ടായശേഷം പലപ്പോഴും ചിന്തിച്ചിട്ടുണ്ട്. പക്ഷേ ഒരു പിടിയും കിട്ടിയിട്ടില്ല.) അക്കാലത്ത് തിരുവിതാംകൂറിൽ മലയാളം സ്കൂളുകളും ഇംഗ്ളീഷ് സ്കൂളുകളും പ്രത്യേകം പ്രത്യേകം ഉണ്ടായിരുന്നു. ഇംഗ്ളീഷ് സ്കൂളുകളിലെ ക്ലാസ്സുകൾ, ഫോം I, ഫോം II എന്നിങ്ങനെ ആയിരുന്നു അറിയപ്പെട്ടിരുന്നത്. (ഇന്ന് സ്റ്റാൻഡേർഡ് എന്നറിയപ്പെടുന്നതിനു പകരം.) അന്ന് ഫോം I–ൽ ചേരുന്നതിനുമുൻപ് 'പ്രിപ്പറേറ്ററി' എന്നൊരു ക്ലാസ്സ്

ഉണ്ടായിരുന്നു. ഒരു പരീക്ഷ നടത്തി അതിൽ ജയിക്കുന്ന ഏതു കുട്ടിക്കും 'പ്രിപ്പറേറ്ററി' ക്ലാസ്സിൽ ചേരാമായിരുന്നു. ഞാനും പരീക്ഷയെഴുതി. പക്ഷേ കണക്കിന് പൂജ്യം മാർക്ക് കിട്ടുകയാൽ തോറ്റുപോയി. അതുകൊണ്ട് ആ വർഷം 'പ്രിപ്പറേറ്ററി' ക്ലാസ്സിൽ ചേരാൻ പറ്റിയില്ല. ഞാൻ ഒരു കണക്കും ചെയ്തില്ലായിരുന്നു. കണക്കിന്റെ ചോദ്യങ്ങളിൽ അക്കങ്ങളെല്ലാം മലയാള അക്കങ്ങളായിരുന്നു. (മദ്രാസ്സിൽവച്ച് ഞാൻ പഠിച്ചതെല്ലാം ഇംഗ്ളീഷ് അക്കങ്ങളായിരുന്നു.) അതുകണ്ട് അന്ധാളിച്ചിരുന്നുപോയി ഞാൻ! മടയൻ ഞാൻ ആരോടും സംശയമൊന്നും ചോദിച്ചതുമില്ല. എന്നെ മലയാളം പഠിപ്പിച്ചവർ മലയാളഅക്കങ്ങൾ പഠിപ്പിക്കാൻ വിട്ടുപോയി. റ്റ്യൂഷനായിന്നോ, വീട്ടിൽതന്നെ ആരോ പഠിപ്പിക്കയായിരുന്നോ എന്നതൊന്നും എനിക്കോർമ്മയില്ല. ഇംഗ്ളീഷ് അക്കം ആക്കിത്തരാൻ ഞാനോ മറ്റാരെങ്കിലുമോ ആവശ്യപ്പെട്ടിരുന്നെങ്കിൽ ഒരു വർഷം നഷ്ടപ്പെടുകയില്ലായിരുന്നു. (എന്റെ ജീവിതത്തിലെ രണ്ടാമത്തെ ദുരന്തം അങ്ങനെ ഞാൻ ഏറ്റു വാങ്ങി!!) പിന്നെ വീട്ടിലിരുന്ന് മലയാളഅക്കം കൂടി പഠിച്ച് ഒരു കൊല്ലം കഴിഞ്ഞ് പരീക്ഷയെഴുതി ജയിച്ചാണ് 'പ്രിപ്പറേറ്റ റി' ക്ലാസ്സിൽ ചേർന്നത്. ക്ലാസ്സിൽ 'മെമ്മറിടെസ്റ്റിൽ' ഒന്നാംസ്ഥാനം ലഭിച്ചതായി ഓർക്കുന്നു. കായംകുളം ഗവൺമെൻറ് ഹയ്സ്കൂളിൽ ആയിരുന്നു പഠിച്ചിരുന്നത് എന്നത് ഓർമ്മ ഉണ്ട്. വല്ല്യച്ഛൻ കായംകുളത്തായിരുന്നു താമസ്സിച്ചിരുന്നത് എന്ന് പറയാൻ വിട്ടുപോയി എന്നുതോന്നുന്നു.

(ജനിച്ചപ്പോൾമുതൽ മൂന്നാല് വർഷം തമിഴ് കേട്ട് വളർന്ന ഞാൻ, സ്കൂളിൽ തമിഴ് പഠിച്ചുതുടങ്ങിയ ഞാൻ, മലയാളഭാഷയിൽ അല്പം മോശമായിപ്പോയതിൽ ക്ഷമിക്കണം. അക്ഷരത്തെറ്റുകൾ ധാരാളം കണ്ടേക്കാം!)

അന്ന് ബസ്സും കാറുമൊക്കെ അപൂർവ്വമായിരുന്നു. കായംകുളത്തുനിന്ന് ഓച്ചിറ ക്ഷേത്രത്തിലേക്ക് കാൽനടയായി വീട്ടൽനിന്ന് ഞാനുൾപ്പെടെ ഒരു സംഘം പോയിരുന്നത് ഓർമ്മ വരുന്നു. ഒരമ്മാവൻ ചെമ്പും ഈയവും മറ്റ് എന്തൊ ഒക്കെ മൂശയിൽ കൊല്ലനെക്കൊണ്ട് ഉരുക്കിച്ച് സ്വർണ്ണം പോലെ ഉണ്ടാക്കാൻ ശ്രമം നടത്തിയിരുന്നത് ഇന്നും ഓർമ്മയുണ്ട്. കാർട്ടൂണിസ്റ്റ് ശങ്കർ അവിടെ വരാറുണ്ടായിരുന്നു. ബന്ധു ആയിരുന്നു. ആരുടെ എന്നൊന്നും നല്ല ഓർമ്മ ഇല്ല. അദ്ദേഹത്തിന്റെകൂടെ കാർട്ടൂൺ വരയ്ക്കുമായിരുന്ന ഒരാൾ, താൻ വരച്ചവയുമായി അവിടെ ഒരിക്കൽ വന്നത് ഞാൻഓർക്കുന്നു. ആ കാർട്ടൂണുകൾ മറിച്ചുനോക്കി ഞാൻ ആസ്വദിച്ചതായി ഓർക്കുന്നു. എനിക്കും ആ കലയിൽ ആകർഷണം തോന്നാതിരുന്നില്ല. അദ്ദേഹം പിന്നീട് അവിടുത്തെ ഒരു കുഞ്ഞമ്മയെ വിവാഹം കഴിച്ചു. പക്ഷേ അധികം താമസിയാതെ അദ്ദേഹം മരിച്ചുപോയി. കായംകുളത്തേ ഇത്രയും കാര്യങ്ങളേ ഓർമ്മ വരുന്നുള്ളു. ഒരു വർഷമേ കായംകുളത്ത് താമസ്സിച്ചുള്ളു. അതുകഴിഞ്ഞ് കുടുംബം ഹരിപ്പാട്ടേക്ക് താമസം മാറ്റി.

ഹരിപ്പാട് എന്നുപറഞ്ഞെങ്കിലും, കച്ചേരിയുടെ അവിടെ നിന്നും ഒന്നുരണ്ട് മൈൽ (അന്ന് ദൈർഘ്യം അളന്നിരുന്നത് ബ്രിട്ടീഷ്രീതിയിലായിരുന്നു. ഒരു മൈൽ ഏകദേശം ഒന്നേദശാംശം ആറ് കിലോമീറ്ററിനുതുല്ല്യമാണ്.) ഉള്ളിലോട്ടു നീങ്ങിയായിരുന്നു വീട്. (പേരമ്മയ്ക്ക് ഭാഗം കിട്ടിയതായിരുന്നു ആ വീടും പുരയിടവും, എന്നും, അതോടുതൊട്ടുകിടന്നിരുന്ന പുരയിടം അമ്മയുടേതാണെന്നും പിന്നീടെപ്പോഴോ എനിക്കുമനസ്സിലായി.) വീടിനുതൊട്ടുമുൻപിലെ വഴി കഴിഞ്ഞപ്പുറത്തെ മൂലപ്പുരയിടത്തിൽ അമ്മയുടെ ഒരമ്മാവൻ ഒരു വലിയ പലചരക്കുകട നടത്തിയിരുന്നു. അമ്മയുടെ പുരയിടം നോക്കുന്ന ജോലി, ആ അമ്മാവനെയാണ് അച്ഛൻ ഏല്പിച്ചിരുന്നത്.

ആ കടയിലെ, കുറച്ചു പ്രായംചെന്ന ഒരു ജോലിക്കാരന് എന്നോട് വലിയ സ്നേഹമായിരുന്നു. അയാൾ ഇടക്കിടയ്ക്ക് എനിക്ക് ഉണ്ടശർക്കര തരുമായിരുന്നു. ഞാൻ കടയ്ക്കടുത്തുചെന്ന് പമ്മിനില്ക്കുന്നത് കാണുമ്പോൾ അയാൾക്കറിയാം എന്തിനാണെന്ന്! (അയാൾക്കെന്നോട് എന്തുകാരണത്താലാണ് ഇഷ്ടം തോന്നിയിരുന്നത് എന്ന് പ്രായമായപ്പോൾ ഞാൻ പലപ്പോഴും ചിന്തിച്ചിട്ടുണ്ട്. വിശേഷിച്ച് കാരണമൊന്നും കണ്ടെത്തുവാൻ എനിക്കിന്നും കഴിഞ്ഞിട്ടില്ല. 'അമ്മയില്ലാത്ത കൊച്ചനല്ലെ', എന്നതായിരുന്നിരിക്കാം ആ പരിഗണനയ്ക്ക് കാരണമെന്നുഞാനൂഹിക്കുന്നു.)
താമസം ഹരിപ്പാട്ടാണെങ്കിലും ഞങ്ങളെ സ്കൂളിൽ ചേർത്തത് കരുവാറ്റ എന്ന സ്ഥലത്തെ ഹയ്സ്കൂളിലായിരുന്നു. കണ്ടം വഴിയും പുരയിടങ്ങൾ വഴിയും കുറുകെ പോയാൽ അഞ്ചാറു മൈൽ ദൂരം രാവിലെയും വൈകിട്ടും നടക്കണമായിരുന്നു. ആ സ്കൂളിലെ അക്കാലത്തെ ഹെഡ്മാസ്റ്റർ അമ്മയുടെ ഒരമ്മാവൻ കൈനിക്കര കുമാരപിള്ളയായിരുന്നതുകൊണ്ടാണോ അതോ ഹരിപ്പാട്ട് ഹയ്സ്കൂൾ ഇല്ലായിരുന്നതുകൊണ്ടാണോ കരുവാറ്റ തിരഞ്ഞെടുത്തത് എന്ന് അറിഞ്ഞുകൂടാ. അദ്ദേഹം അന്നറിയപ്പെട്ട ഒരു സാഹിത്യകാരനായിരുന്നെന്നാണെന്റെ ഓർമ്മ. I–ാം ഫോംലെ പഠനം അങ്ങനെ കരുവാറ്റ നടന്നു. ഹയ്സ്കൂളിൽ പഠിച്ചിരുന്ന അമ്മാവന്മാരും കുഞ്ഞമ്മമാരുമുണ്ടായിരുന്നു. അതുകൊണ്ടാണ് ഹയ്സ്കൂൾതന്നെ വേണ്ടിവന്നത്.

പിന്നെന്തൊക്കെയാണ് സംഭവിച്ചതെന്നറിയില്ല. ഞങ്ങൾ മൂന്നുപേരുടെയും താമസം പള്ളിപ്പാട്ട് മറ്റേമ്മയുടെകൂടെയായി. പള്ളിപ്പാട്ട് സ്കൂൾ ഇല്ലാതിരുന്ന കാരണം ഹരിപ്പാട്ടൊരു മിഡിൽസ്കൂൾ ഉണ്ടായിരുന്നിടത്താണ് എന്നെ ചേർത്തത്. II–ാം ഫോമിൽ. (മിഡിൽസ്കൂളിൽ III–ാം ഫോം വരെ മാത്രമേ ക്ലാസുണ്ടായിരുന്നുള്ളു.) അതുകൊണ്ട് നടക്കലിന്റെ കാര്യത്തിൽ വലിയ കുറവ് ഒന്നും ഉണ്ടായില്ല. ദോഷം പറഞ്ഞുകൂടാ, ഒന്നൊന്നര മൈൽ കുറവുണ്ടായി. വീട്ടിൽ വടക്കുവശത്ത് ഒരു വലിയ മാവുണ്ടായിരുന്നു. ഒരു നാടൻ മാവ്. അതിന്റെ മാങ്ങ അത്ര വലുതല്ലായിരുന്നു. അത്ര ചെറുതും അല്ലായിരുന്നു. അല്പം നീളമുണ്ടായിരുന്നു. അതിന്റെ ഞെടുപ്പ് അഥവാ ഞെട്ട് മുതൽ ചുവപ്പു നിറം തുടങ്ങി അറ്റത്തേക്ക് കുറഞ്ഞുകുറഞ്ഞ് വന്ന് പച്ചയായി മാറിയിരുന്നു. ആമാങ്ങയുടെയൊരുരുചി! ഓ, അതുപറഞ്ഞറിയിക്കുക അസാദ്ധ്യം. അത്രയും രുചിയുള്ള മാങ്ങ ഞാൻ മറ്റെങ്ങുനിന്നും ഇന്നുവരെ കഴിച്ചിട്ടില്ല. (കഷ്ടം, അതെല്ലാം നശിച്ചുപോയിരിക്കും! നല്ലനാടൻ മാവിന്റെ ഇനങ്ങൾ ഉള്ളതുകണ്ടുപിടിച്ച് സംരക്ഷിക്കുന്നതിന് ഒരു സംവിധാനം നമ്മുടെ നാട്ടിൽ ഉണ്ടോ എന്തോ! ഭാവി തലമുറകൾക്കു വേണ്ടി അതൊക്കെ കാത്തുസൂക്ഷിക്കേണ്ടത് നമ്മുടെയൊക്കെ കടമയല്ലേ?)

കൃഷിയിൽ നെല്ലുകിട്ടാൻ മാർഗ്ഗമുള്ളവരുടെ വീടുകളെല്ലാം അറയും പുരയും ഉള്ളവയായിരുന്നു. അറയും പുരയും എന്നുപറയുന്നത് പുരാതന വാസ്തുശില്പത്തിൽ ഒരുപ്രത്യേക കൊത്തുപണിയോടുകൂടി തടികൊണ്ട് നിർമ്മിച്ചിരിക്കുന്ന രണ്ട് ഇരുട്ടുമുറികൾക്കുള്ള പേരാണ്. നെല്ല് കേടുകൂടാതിരിക്കുന്നതിനായിട്ടാണ് കാറ്റും വെളിച്ചവും കയറാത്തരീതിയിൽ തടികൊണ്ട് നിർമ്മിക്കുന്നത്. പള്ളിപ്പാട്ടെ വീടും അങ്ങനുള്ളതായിരുന്നു. ആ പുരയുടെ വെളിയിൽ അല്പം മുകളിലായി ചോക്കുകൊണ്ടെഴുതിയപോലെ കുറേ മലയാളഅക്ഷരങ്ങൾ ആരോ എഴുതിയിരുന്നു. അതൊരു പ്രത്യേകരീതിയിലായിരുന്നു എഴുതിയിരുന്നത്. അതെന്നെ ഹഠാദാകർഷിച്ചിരുന്നു. എന്നെ വളരെയധികം ആകർഷിച്ചവയെല്ലാം ഇന്നും എന്റെ ഓർമ്മയിൽ തങ്ങിനില്ക്കുന്നു.



**തടികൊണ്ടുള്ള അറയുടെയും പുരയുടെയും ചുമർ**

**രാ**

**>   >**

**ജ   v   ജ**

**>   ^   >**

**ന്ത്യേ   ജ   പ്ര**

**>   v   >**

**^**

**എ  < >  മാ  < >  രാ  < >  വീ  < >  ഭ**

**^**

**<   v   <**

**തൃ   സു   വ**

**<   ^   <**

**നി   v   ന്തി**

**<   <**

**ഭാ**

ഒന്നിനുള്ളിൽ മറ്റൊരു വൃത്തം വരച്ചും, നെടുകെയും കുറുകെയും ഈരണ്ട് സമാന്തരരേഖകൾ വൃത്തത്തിന്റെമദ്ധ്യത്തിൽകൂടി വരച്ചും, ‘കോളങ്ങൾ’

ഉണ്ടാക്കിയും വൃത്തിയായി നല്ല വടിവുള്ള മലയാള അക്ഷരങ്ങളിൽ എഴുതി മികവുറ്റതാക്കിയതായിരുന്നു അത്. അതുമായുവാൻ തുടങ്ങിയിരുന്നെങ്കിലും ഇന്നും എന്റെ മനസ്സിൽ അതിന്റെ ചിത്രം മങ്ങാതെ കിടപ്പുണ്ട്. (അതും നശിച്ചു പോകാതെ ആരും പകർത്തിവച്ചിരിക്കാനിടയില്ല. അതുനശിച്ചുപോകാതിരിക്കാനാണ് ഞാൻ ശ്രമിക്കുന്നത്. മുകളിൽ കൊടുത്തിരിക്കുന്നത് ഞാൻ വരച്ചുണ്ടാക്കിയ ഒന്നാണ്. അതിൽ കൊടുത്തിരിക്കുന്ന ചിഹ്നങ്ങളെല്ലാം ഞാനിട്ടതാണ്.) അതെങ്ങനെയാണ് വായിക്കേണ്ടതെന്ന് ഞാൻ പലരോടും തിരക്കി. ആർക്കും അറിഞ്ഞുകൂടായിരുന്നു. അതാരാണ്, എന്നാണ് വരച്ചുണ്ടാക്കിയതെന്നുപോലും ആർക്കും ഓർമ്മയില്ലായിരുന്നു. അത്രകണ്ട് തലമുറകൾ അതിന് പഴക്കമുണ്ടായിരുന്നിരിക്കണം. അതിന് സംസ്കൃതത്തിന്റെ ഒരു ലക്ഷണമുണ്ട്. അതുവായിക്കുവാൻ എവിടെത്തുടങ്ങണം എവിടവസാനിപ്പിക്കണം എന്നൊക്കെ ഇന്നെനിക്കറിയാം. എങ്ങനെ ഞാനതുമനസ്സിലാക്കിയെന്നൊന്നും എനിക്കോർമ്മയില്ല. കുറേക്കാലം ഞാൻ കഷ്ടപ്പെട്ടതാ. നിങ്ങളും ഒന്നുശ്രമിച്ചുനോക്കു.

ഹരിപ്പാട്ടെ താമസത്തിനിടയിലെ ചില സംഭവങ്ങൾ പെട്ടെന്ന് ഓർമ്മവന്നതു കൂടിവിവരിക്കട്ടേ. അമ്മയുടെ പുരയിടത്തിനുതൊട്ടടുത്ത്, ത്രിപ്പക്കുടത്ത് എന്ന പേരിൽ ഒരു ക്ഷേത്രം ഉണ്ട്. അവിടുത്തെ ഉത്സവത്തിന്, പറയെഴുന്നള്ളത്ത് എന്നൊരിനമുണ്ട്. ആനപ്പുറത്ത് ദൈവത്തെ എഴുന്നെള്ളിച്ചുകൊണ്ട് വീടുതോറും കയറിയിറങ്ങി നെല്ലിന്റെ പിരിവ് നടത്തുക. ഒരു വീട്ടിൽ കുറഞ്ഞത് ഒരു പറയിലും, ഒരു ചങ്ങഴിയിലും, ഒരു നാഴിയിലും നെല്ല് കൂമ്പാരം നിറച്ച് വയ്ക്കും. (പറ, ചങ്ങഴി, നാഴി എന്നത് അക്കാലത്ത് തിരുവിതാംകൂറിൽ നെല്ല് അളക്കുന്നതിനുപയോഗിച്ചുകൊണ്ടിരുന്ന പാത്രങ്ങളുടെ പേരാണ്. അതിൽ അളക്കുന്ന അളവിന് പറ, ഇടങ്ങഴി, നാഴി എന്നും പറഞ്ഞിരുന്നു. നാല് നാഴി ഒരിടങ്ങഴി, പത്തിടങ്ങഴി ഒരു പറ. അതായിരുന്നതിന്റെ കണക്ക്. ഞാൻ ഈ പറയുന്നത് ഇൻഡ്യയ്ക്ക് സ്വാതന്ത്ര്യം കിട്ടുന്നതിന് മുൻപുള്ള കാര്യമാണ്. അന്ന്, ഇന്നറിയപ്പെടുന്ന കേരളം, തിരുവിതാംകൂർ, കൊച്ചി എന്ന് രാജാക്കന്മാർ ഭരിച്ചിരുന്ന രണ്ട് നാട്ടുരാജ്യങ്ങളും, മലബാർ എന്നറിയപ്പെട്ടിരുന്ന ബ്രിട്ടീഷ്കാർ ഭരിച്ചിരുന്ന മദ്രാസ്പ്രസിഡൻസിയുടെ ഭാഗവും ആയിരുന്നു. മദ്രാസ്സാണ് തമിഴ് നാടായി മാറിയത്.) അമ്പലത്തിന്റെ ജോലിക്കാർ ആ നെല്ല് ചാക്കിലാക്കി കൊണ്ടുപോകും. ആന എന്നെ ആകർഷിച്ചിരുന്നു. പറക്കുള്ളിൽ കുത്തിനിർത്തിയിരുന്ന തെങ്ങിൻപൂക്കുല എനിക്കിഷ്ടമായിരുന്നു. അതിലൊക്കെക്കൂടുതൽ ഞാൻ ഇഷ്ടപ്പെട്ടത് പിള്ളാരുടെ വെടിക്കെട്ടായിരുന്നു. ഒരു തൂണിൽ, കമുകിന്റെ ഉണങ്ങിയ മടൽ അതിന്റെ പാളയോടുകൂടിയതും, ഇലഞ്ഞിമരത്തിന്റെ ഇലയോടുകൂടിയ കമ്പുകളും, നല്ലവണ്ണം ഉണങ്ങിയ വാഴപ്പോളകളും ഒക്കെക്കൂടി വച്ചുകെട്ടിയതിന്, എഴുന്നള്ളത്ത് വരുമ്പോൾ തീയിട്ടിരുന്നു. പടപടാന്ന് അത് വെടിക്കെട്ടുമാതിരി പൊട്ടുമായിരുന്നു.

എന്നാൽ, എന്നെ സംബന്ധിച്ചിടത്തോളം ഈ പറയെഴുന്നെള്ളത്തിന് മറ്റൊരു പ്രാധാന്യംകൂടിയുണ്ട്. അതിൽ പങ്കുകൊള്ളാൻ അയൽക്കാരും കൂടുമായിരുന്നു. പ്രത്യേകിച്ച് സ്ത്രീകൾ. കായംകുളത്തെ കുശുകുശുപ്പ് അവരുടെയിടയിൽ ഹരിപ്പാട്ടും തുടർന്നു. അമ്മയുടെ മരണം, ഒരു സാധാരണ മരണമല്ലായിരുന്നെന്നും അതൊരു ആത്മഹത്യ ആയിരുന്നെന്നും, വല്ല്യച്ഛൻ മദ്രാസ്സിൽ ചെന്ന് അച്ഛനെയും അനുജന്മാരെയും കൂട്ടിക്കൊണ്ട് വരികയായിരുന്നെന്നും മനസ്സിലായി. വേറെ കുറെ കാര്യങ്ങളും ഓർമ്മ വരുന്നു. എവിടെ കുശുകുശുപ്പ് നടക്കുന്നുവോ അവിടെല്ലാം ഞങ്ങൾ മൂന്നുപേരുടെ കാര്യങ്ങളായിരിക്കും സംസാര

വിഷയമെന്ന് ഞാൻ മനസ്സിലാക്കിയിരുന്ന കാരണം, മുൻപും ചിലരുടെ സംസാരങ്ങൾ ശ്രദ്ധിച്ചിരുന്നു. മരണദിവസം രാവിലെ, അച്ഛൻ സ്റ്റേഷനിലേക്ക് പോയപ്പോൾ, ഒരു പുല്പായുൾപ്പടെ ചില സാധനങ്ങൾ വാങ്ങിച്ചുകൊണ്ടുവരണമെന്നമ്മ ആവശ്യപ്പെട്ടിരുന്നു. ജോലികഴിഞ്ഞ് അതൊക്കെവാങ്ങിക്കൊണ്ടാണ് അച്ഛൻ വീട്ടിലെത്തിയത്. മുറി അകത്തുനിന്നുപൂട്ടിയിരിക്കയായിരുന്നു. വിളിച്ചിട്ടും വിളിച്ചിട്ടും വാതിൽ തുറന്നില്ല. വാതിൽ തല്ലിപ്പൊളിക്കാതെ രക്ഷയില്ലെന്നായി. പോലീസ്സിനെയറിയിക്കാതെ തല്ലിപ്പൊളിക്കാൻ പാടില്ലെന്നെല്ലാവരും പറഞ്ഞതുകൊണ്ട് പോലീസ്സിനെ അറിയിച്ചു. പോലീസിന്റെ സാന്നിദ്ധ്യത്തിൽ വാതിൽ പൊളിച്ചകത്തുകടന്നപ്പോൾ കണ്ട കാഴ്ച അതിഭയാനകമായിരുന്നു! ചോരത്തടാകത്തിൽ നീന്തിക്കളിക്കുന്ന ശിശു! എല്ലാം കണ്ട് അമ്പരന്നിരിക്കുന്ന ജേഷ്ടൻ! (അച്ഛൻ 'ഷേവ്' ചെയ്യുവാൻ ഉപയോഗിച്ചിരുന്ന കത്തി ഉപയോഗിച്ച് കഴുത്തറത്തായിരുന്നുപോലും മരണം! എപ്പഴോ എങ്ങനെയോ ഞാൻ അറിയാൻ ഇടയായത് അങ്ങനെയാണ്! അന്ന്, ഇന്ന് സ്വയം ഷേവ് ചെയ്യുവാനുള്ള 'സേഫ്റ്റി റെയ്സർ' ഇല്ലായിരുന്നു. മടക്കിവെയ്ക്കാവുന്ന ഒരു തരം കത്തി ഉപയോഗിച്ചായിരുന്നു അച്ഛൻ 'ഷേവ്' ചെയ്തിരുന്നത് എന്ന് എനിക്ക് ഓർമ്മ ഉണ്ട്.) അകത്തുനിന്ന് വാതിൽ പൂട്ടിയിരുന്നതിനാൽ അച്ഛൻ രക്ഷപെട്ടു.

നിങ്ങൾ കണ്ടുപിടിച്ചോ ആ നിഗൂഢവസ്തുത! ആ അക്ഷരങ്ങൾ എന്താണ് കാണിക്കുന്നതെന്ന്? ഇല്ലെങ്കിൽ ഞാൻ പറഞ്ഞുതരാം. അതൊരു പദ്യമാണ്. അതുവായിക്കേണ്ടത് താഴെക്കൊടുത്തിരിക്കുന്ന പ്രകാരമാണ്:

*രാജ രാജ പ്രഭ വീരാ*
*രാവീ ഭവന്തി ഭാസുരാ*
*രാസുഭാ നിത്യഎ മാരാ*
*രാമാ എന്ത്യേ ജരാ ജരാ.*

ഓർമ്മയിൽ നിന്ന് കുറിച്ചതാണ്. അക്ഷരത്തെറ്റുണ്ടോ എന്നറിഞ്ഞുകൂടാ. ഈ പദ്യത്തിന്റെ അർത്ഥം എന്തെന്നറിയാൻ അതിയായ ആഗ്രഹമുണ്ട്. ആർക്കെങ്കിലും ഇതേക്കുറിച്ച് കൂടുതൽ വിവരങ്ങൾ നൽകാൻ കഴിയുമെങ്കിൽ വളരെ സന്തോഷം. വിവരങ്ങൾ എനിക്ക് 'ഈമെയിൽ' ചെയ്യുക. പദ്യം കിട്ടിയല്ലൊ! ഇനി എവിടെത്തുടങ്ങണം, എങ്ങനെ വായിക്കണം, എവിടവസാനിപ്പിക്കണം എന്നൊക്കെ നിങ്ങൾ തന്നെ കണ്ടുപിടിച്ചോളൂ. ഒരു കാര്യംകൂടി ഞാൻ വെളിപ്പെടുത്തിയേക്കാം. തുടങ്ങുന്നതും അവസാനിപ്പിക്കുന്നതും ഒരേസ്ഥലത്താണ്. (ഞാൻ അതിൽ ഇട്ടിരിക്കുന്ന ചിഹ്നങ്ങൾ നിങ്ങളെ സഹായിക്കും!)

പള്ളിപ്പാട്ടെ താമസവും സ്ഥിരപ്പെട്ടില്ല. എന്താണെന്നറിഞ്ഞുകൂടാ, സ്കൂൾ ആണ്ടവധിക്ക് ഒരു സുപ്രഭാതത്തിൽ അച്ഛൻ വന്ന് ഞങ്ങളെമൂന്നുപേരെയും കൂട്ടിക്കൊണ്ട് ചെങ്ങന്നൂരിൽ താമസിച്ചിരുന്ന അപ്പച്ചിയുടെ അടുത്തുകൊണ്ടാക്കി. (അനാഥരാണോ അതോ അവകാശികൾ ഒത്തിരി ഉള്ളവരാണോ, ആരാണോ എന്നും അലഞ്ഞുതിരിഞ്ഞുനടക്കാനിടയാകുക എന്നൊരു സന്ദേഹം ഇവിടെ ഉത്ഭവിക്കുന്നു.) പ്രിപ്പറേറ്ററി കായംകുളത്ത്, I-ാം ഫോം കരുവാറ്റ, II-ാം ഫോം ഹരിപ്പാട്ട്, ഇനി III-ാം ഫോം ചെങ്ങന്നൂര്! ചെങ്ങന്നൂരെ അപ്പച്ചിക്ക് ആകെ അഞ്ചുമക്കൾ ഉണ്ടായിരുന്നു, മൂന്നാണും രണ്ടുപെണ്ണും. ഏറ്റവും മൂത്തത്മകൻ പാച്ചു, രണ്ടാംലോകമഹായുദ്ധകാലത്തേ പട്ടാളത്തിൽചേർന്ന് സേവനം അനുഷ്ഠിച്ചുവരികയായിരുന്നു. അന്ന് ക്യാപ്റ്റൻ ആയിരുന്നു. കുടുംബസമേതം ബാം

ഗ്ളൂരിൽ സ്ഥിരതാമസമായിരുന്നു. രണ്ടാമത്തേത് മകൾ ഗൗരിക്കുട്ടി, കല്യാണാലോചനകൾ നടന്നുകൊണ്ടിരിക്കയായിരുന്നു. മൂന്നാമത്തേത് മകൻ ഭാസ്കരൻ, VI-ാം ഫോം കഴിഞ്ഞ് ജോലി അന്വേഷിക്കയായിരുന്നു. (VI-ാം ഫോം എന്നുപറയുന്നത് ഇപ്പോഴത്തെ എസ്എസ്എൽസീക്ക് തുല്യം.) നാലാമത്തേത് മകൻ രാഘവൻ, മലയാളം സ്കൂളിൽ ഒൻപതാം ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്നു. അഞ്ചാമത്തേത് മകൾ ജാനമ്മ, IV-ാം ഫോമിൽ പഠിക്കയായിരുന്നു. അപ്പച്ചിയുടെ വീട്ടിൽ ആക്കിയിട്ട് അച്ഛൻ അങ്ങ് ജോലിക്ക് പോയകാരണം സ്ഥലത്തുള്ള മൂത്തമകനാണ് രക്ഷകർത്താവായി നിന്നെന്നെ സ്കൂളിൽ III-ാം ഫോമിൽ ചേർത്തത്. അപ്പച്ചിയുടെ ആൺമക്കളെയെല്ലാം ചേട്ടൻ എന്നുവിളി



**അപ്പച്ചി കല്ല്യാണി അമ്മ**



**പാച്ചുക്കൊച്ചാനം ഭാര്യ ശ്രീമതിയും**



**ജാനമ്മച്ചേച്ചി**

ക്കുന്നതിനുപകരം കൊച്ചാട്ടൻ എന്നായിരുന്നു ഞങ്ങൾ വിളിച്ചുകൊണ്ടിരുന്നത്.

1939–ൽ തുടങ്ങിയ രണ്ടാംലോകമഹായുദ്ധം തുടർന്നുകൊണ്ടേയിരുന്നു. 1943–ൽ ആണ് ചെങ്ങന്നൂർ താമസം തുടങ്ങിയത്. അന്ന് അരിയൊക്കെകിട്ടാൻ വളരെ പ്രയാസമായിരുന്നു. ബജറ എന്നൊരു തിന വരെ കഴിക്കേണ്ടതായി വന്നിട്ടുണ്ട്. ചെങ്ങന്നൂരൊക്കെ നെൽകൃഷിക്കനുയോജ്യമായ സ്ഥലം കുറവായിരുന്നതിനാൽ ആണ്ടുമുഴുവനും കഴിക്കുവാൻ വേണ്ട നെല്ല് കൃഷിയിൽനിന്നുകിട്ടുമായിരുന്നില്ല. ജൂലൈയാകുന്നതിനുമുൻപ് ഒരു കെട്ടുവള്ളത്തിൽ 300 പറ നെല്ല് പമ്പയാറുവഴി വീടിനുതൊട്ടടുത്തകടവിൽ വന്നുചേർന്നു. പള്ളിപ്പാട്ട് പുഞ്ചയിൽ 30 പറ നിലം അമ്മയ്ക്കുണ്ടായിരുന്നു. (പുഞ്ചക്കൃഷി ആണ്ടിൽ ഒരു പ്രാവശ്യം മാത്രമേ ഒക്കുകയുള്ളു, ബാക്കിസമയം മുഴുവനും അവിടം വെള്ളത്തിൽ മുങ്ങിക്കിടക്കുകയായിരിക്കും.) ആണ്ടിൽ അതിന്റെ പാട്ടം 300 പറ നെല്ലായിരുന്നു. പള്ളിപ്പാട്ടെ വീടിനടുത്തുതന്നെയുള്ള ഒരു വീട്ടുകാരെ അത് പാട്ടത്തിനേല്പിച്ചിരിക്കയായിരുന്നു. പാട്ടനെല്ല് ചെങ്ങന്നൂർ വീട്ടിലെത്തിക്കുവാൻ അവരെ അച്ഛൻ ഏർപ്പെടുത്തിയിരിക്കയായിരുന്നു.



**കുഞ്ഞമ്മ കമലാക്ഷി അമ്മ**

അങ്ങനിരിക്കെ ഒരു ദിവസം അച്ഛൻ പെട്ടെന്നുവന്നു. എന്നെയും കൂട്ടിക്കൊണ്ടുപോയി. എവിടാ, എങ്ങോട്ടാ എന്നൊന്നും എനിക്കറിഞ്ഞുകൂടായിരുന്നു. ചെന്ന വീട്ടിൽ പന്തലും മറ്റും ഉണ്ടായിരുന്നതിനാൽ അവിടേതോ പരിപാടി നടക്കാൻ പോകുന്നെന്നു മനസ്സിലായി. പരിപാടി നടക്കുന്നതു കണ്ടപ്പോൾ മനസ്സിലായി, വളരെ അപൂർവ്വം ആളുകൾക്കുമാത്രം ദൃക്സാക്ഷ്യം വഹിക്കുവാൻ ഭാഗ്യം ലഭിക്കുന്ന ഒരു മഹൽ കൃത്യത്തിന് ദൃക്സാക്ഷ്യം വഹിക്കുവാനായിരുന്നു അച്ഛൻ എന്നെകൂട്ടിക്കൊണ്ടുവന്നതെന്ന്! അച്ഛന്റെ വിവാഹമായിരുന്നു അവിടെ നടന്നത്! പിതാവിന്റെ വിവാഹം, സ്വന്തം കണ്ണുകൊണ്ട് കാണുവാൻ ഭാഗ്യം ലഭിച്ച സന്തതി!

**‘‘ ഒരു പിശകും ഒരിക്കലും വരുത്തിയിട്ടില്ലാത്ത ഏതൊരാളും പുതിയതൊന്നിനും ഒരിക്കലും ശ്രമിച്ചിരുന്നിരിക്കയില്ല.’’–** ***ആൽബേർട്ട് ഐൻസ്റ്റിൻ***



“One individual may die for an idea, but that idea will, after his death, incarnate itself in a thousand lives.”- Subhas Chandra Bose



“ Life loses half its interest if there is no struggle — if there are no risks to be taken.”- Subhas Chandra Bose

കായംകുളത്തെയും ഹരിപ്പാട്ടെയും അപേക്ഷിച്ച് ചെങ്ങന്നൂർ വീടിനുതൊട്ടുള്ള പ്രകൃതിരമണീയത എനിക്ക് ഹരമായിരുന്നു. വടക്കുനിന്നൊഴുകിവരുന്ന പമ്പ അപ്പച്ചിയുടെ വീടിനുനേരെ പടിഞ്ഞാറോട്ട്തിരിഞ്ഞുടൻതന്നെ വീണ്ടും വടക്കോട്ട്തന്നെ ഒന്നുതിരിഞ്ഞ് പെട്ടെന്ന് പടിഞ്ഞാറോട്ട് വീണ്ടും തിരിഞ്ഞ് അല്പം നീങ്ങിയശേഷം തെക്കോട്ടൊന്നുതിരിഞ്ഞുടൻതന്നെ പടിഞ്ഞാറോട്ട് ഒഴുകിപ്പോയിരുന്നു. എന്നുപറഞ്ഞാൽ, അപ്പച്ചിയുടെ വീട്നില്ക്കുന്ന പുരയിടവും തൊട്ടടുത്ത് വടക്കും പടിഞ്ഞാറുമായി സ്ഥിതിചെയ്യുന്ന ഏതാനും പുരയിടങ്ങളും ഒരു മുനമ്പുമാതിരി മൂന്നുവശവും പമ്പാനദിയാൽ ചുറ്റപ്പെട്ടുകിടക്കയാണ്. മുൻപു



ണ്ടായ ഒരു വലിയവെള്ളപ്പൊക്കത്തിൽ അറയും പുരയുമെല്ലാം ഒഴുക്കകാരണം അല്പം സ്ഥാനം തെറ്റിനീങ്ങിയതായിരുന്നു. ആ വെള്ളപ്പൊക്കത്തിനുശേഷം വീടിനന്നാക്കിയപ്പോൾ, നാല് വലിയനീളമുള്ള കരിങ്കൽത്തൂണുകളുടെ ഒരറ്റത്ത് ഒത്ത തുളകൾ തുളച്ച്, മറ്റേ അറ്റം അടിയിൽ വരത്തക്കവണ്ണം കുഴിച്ചിട്ട്, ആ തുളകളിൽ അറയുടെയും പുരയുടെയും അടിത്തറത്തടി ഉറപ്പിച്ച് നിർത്തുകയാണ് ചെയ്തത്. പിന്നീട് വർഷങ്ങളുടെ ശ്രമഫലമായി, വീട്ടുപുരയിടത്തിനും വടക്കെപുരയിടത്തിനും മുൻപിലായി തെക്കുവടക്ക് ഒരു ഉയരമുള്ള ചിറ, നദിയെ ചെറുത്തു നില്ക്കത്തക്ക കരുത്തിൽ, സർക്കാരിനെക്കൊണ്ട് കെട്ടിപ്പൊക്കിക്കുന്നതിനു സാധിച്ചു. നദിയെ അഭിമുഖീകരിക്കുന്ന ഭാഗം കരിങ്കൽതുണ്ടുകളും തൂളുകളും സിമന്റുപയോഗിച്ച് അല്പം ചരിച്ച്കെട്ടിഉറപ്പിച്ചിരുന്നു. ചിറയുടെ പിൻഭാഗം, താഴെ വൻവീതിയിൽ തുടങ്ങി, ഉയരം കൂടുന്തോറും വീതി കുറഞ്ഞുകുറഞ്ഞുവരത്തക്കരീതിൽ മണ്ണിട്ടുറപ്പിച്ചിരുന്നു. മുകൾഭാഗം കുറച്ചുവീതിയിൽ നിരപ്പാണ്. പിൻഭാഗവും മുകൾഭാഗവും നല്ല പച്ചപ്പുല്ലു വച്ചുപിടിപ്പിച്ചിരുന്നു.



"The future belongs to those who believe in the beauty of their dreams." – *Eleanor Roosevelt*





(അന്ന് അതങ്ങനെ ചെയ്തില്ലായിരുന്നെങ്കിൽ കാലക്രമേണ അപ്പച്ചിയുടെ വീടും പുരയിടവും ഉൾപ്പെടെ മുനമ്പുമാതിരി ഉന്തിനിന്ന സ്ഥലങ്ങളുമെല്ലാം പമ്പാനദിയുടെ ഭാഗമായി മാറിയേനേം. എന്തെങ്കിലും അല്പം അവശേഷിച്ചിരു ന്നെങ്കിൽ അത് 2018–ലെ പ്രളയത്തിന് തീർച്ചയായും നദി കരണ്ടു തിന്നേനേം.) സായാഹ്നവേളകളിൽ ആളുകൾക്ക് കാറ്റുകൊള്ളുവാനും, പാകെട്ടിയ കെട്ടുവ ള്ളങ്ങൾ കാറ്റിന്റെ സഹായത്താൽ ചീറിപ്പാഞ്ഞ് വളവുകൾ തിരിഞ്ഞ് ആറ്റിലെ ഒഴുക്കിന് എതിരായും അനുകൂലമായും കുതിച്ചുനീങ്ങുന്ന മനോഹരദൃശ്യ ങ്ങൾ കണ്ടാസ്വദിക്കുന്നതിനും ഉപയുക്തമായിത്തീർന്നു!



വീടിന്റെ മുൻവശത്തെ പറമ്പിന്റെ കിഴക്കെ അറ്റം ചിറയുടെ ചുവടായിരുന്നു. ചിറയോടടുത്ത ഭാഗങ്ങൾ കുറേ താണു കുഴിയായിരുന്നു. വടക്കുവശത്ത് ഒരു വലിയ കുഴിയുണ്ടായിരുന്നു. അവ ചിറയ്ക്കുമണ്ണെടുത്തുണ്ടായ കുഴികളാണ്. പടിഞ്ഞാറുവശം കണ്ടമായരുന്നു. സാധാരണ വെള്ളപ്പൊക്കത്തില്പ്പോലും വീട് വെള്ളത്താൽ ചുറ്റപ്പെടുമായിരുന്നു. ഞങ്ങൾ ചെങ്ങന്നൂർ ചെന്നത് വേനൽ കാലത്തായിരുന്നതിനാൽ വെള്ളത്തിന്റെ പ്രശ്നമില്ലായിരുന്നു. വലിയകുഴിയുടെ വടക്കുവശത്തേ പുരയിടത്തിന്റെ വടക്കുവശം ആറാണല്ലൊ. അവിടെ ഒരു കുളിക്കടവുണ്ടായിരുന്നു. വലിയവലിയ പാറകളുടെ നിരകൾ പടിപടിയായി അടുക്കി ഉണ്ടാക്കിയെടുത്ത ഒരു വലിയ കടവ്! അടുത്തസ്ഥലത്തെങ്ങും അതു പോലുള്ള കൂറ്റൻ പാറകൾ ഇല്ലായിരുന്നു.(ചെങ്ങന്നൂർ പൊതുവേ കൽപ്രദേശമാണെങ്കിലും ആറിനോടടുത്ത ഭാഗങ്ങളെല്ലാം മിക്കവാറും മൺപ്രദേശങ്ങളായിരുന്നു.) ആറേഴാളുകളെക്കൊണ്ടൊന്നും ഒരു പാറ പൊക്കുവാൻ പറ്റാത്തത്ര വലുതായിരുന്നു അവ ഓരോന്നും! അവ എവിടെനിന്നെങ്ങനെ കൊണ്ടുവന്നെന്നും അവയെങ്ങനെ ഇത്ര ഭംഗിയായി അടുക്കിക്രമപ്പെടുത്തിവച്ചെന്നും ആരാലും ഭാവന ചെയ്യാൻ പോലും ഒക്കുകയില്ല! കാലപ്പഴക്കത്തിൽ രണ്ടുമൂന്നു കല്ലുകൾക്ക് അവിടവിടെ സ്ഥാനഭ്രംശം സംഭവിച്ച് കിടപ്പുണ്ട്, ആരെക്കൊണ്ടും ശരിപ്പെടുത്തുവാൻ പറ്റാതെ! സ്ത്രീകളായിരുന്നു അവിടുത്തെ പ്രധാന കുളിക്കാരെല്ലാംതന്നെ.

സ്കൂൾ തുറന്നു. മഴ തുടങ്ങി. സ്കൂളിലേക്ക് ഒരു മൈൽ ദൂരമേ ഉണ്ടായിരുന്നുള്ളു. വലിയ ഒരു സർക്കാർ ഹൈസ്കൂളായിരുന്നു. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകം പ്രത്യേകം ഹൈസ്കൂളുകൾ ഉണ്ടായിരുന്നു. ഒരു മതിലിന്റെ വ്യത്യാസമേ ഉണ്ടായിരുന്നുള്ളു രണ്ടുസ്കൂളുകളും തമ്മിൽ. വീടിന്റെ തൊട്ട് തെക്കുകിഴക്കായി ഉള്ള വീട്ടിലായിരുന്നു എന്റെ സ്കൂളിലെ ഹൈസ്കൂൾ അദ്ധ്യാപകൻ എബ്രഹാംസാറ്. ചരിത്രവും ഭൂമിശാസ്ത്രവും ആയിരുന്നു അദ്ദേഹത്തിന്റെ വിഷയങ്ങൾ. മലയാളവും ചരിത്രവും ഭൂമിശാസ്ത്രവും എനിക്ക് ഭയമായിരുന്നു. കഷ്ടിച്ചെല്ലാം ജയിച്ചുപോകുമായിരുന്നു. അത്രമാത്രം. കണക്കിന് 100%വും സയിൻസിന് 90%വും ഒക്കെ മാർക്ക് കിട്ടുമായിരുന്നു. അന്നൊക്കെ സയിൻസ് എത്രനല്ലവണ്ണം എഴുതിയാലും 90% ത്തിൽ കൂടുതൽ ആർക്കും കൊടുക്കാത്ത ഒരു സംപ്രദായമായിരുന്നു ഉത്തരക്കടലാസ്സ് വിലയിരുത്തലിൽ നിലനിന്നിരുന്നത്! ഇംഗ്ലീഷിനും സാമാന്യം ഭേദപ്പെട്ട മാർക്ക് കിട്ടിയിരുന്നു. മഴ കൂടിയപ്പോൾ ആറ്റിൽ വെള്ളം പൊങ്ങി. വെള്ളം പൊങ്ങുമ്പോൾ കിഴക്കൻ കാടുകളിൽ നിന്ന് വിറകും തടിയുമൊക്കെ ഒഴുകിവരുമായിരുന്നു. ആറിൽ അങ്ങോളം ഇങ്ങോളം ആളുകൾ ആ വിറകുകൾ നീന്തിപ്പിടിച്ച് കരകയറ്റുമായിരുന്നു. ഭാസ്കരൻ കൊച്ചാട്ടനും രാഘവൻ കൊച്ചാട്ടനും വിറകുപിടിക്കുന്നതുകണ്ടപ്പോൾ ശരിക്കും എനിക്കസ്സൂയ തോന്നി. എങ്ങനെയും നീന്തുപഠിച്ചേ അടങ്ങൂ എന്ന് ഞാൻ നിശ്ചയിച്ചു. മൂന്നുനാല് മാസത്തേക്കുള്ള വിറക് ഒരു വെള്ളപ്പൊക്കത്തിന് കിട്ടുമായിരുന്നു. ചിറക്കിപ്പുറം കുഴിഞ്ഞഭാഗങ്ങളെല്ലാം വെള്ളം കൊണ്ട് നിറഞ്ഞിരുന്നു. (ആയുസ്സിലാദ്യമായി വെള്ളപ്പൊക്കം കണ്ടപ്പോഴുണ്ടായ ആ ആഹ്ലാദം പറഞ്ഞറിയിക്കുക പ്രയാസം.) വാഴയുടെ കാണ്ഡം(വാഴപ്പിണ്ടിയും പോളയും ചേർന്നുള്ള തടിഭാഗം) കമ്പടിച്ചുകയറ്റി കൂട്ടിച്ചേർത്ത് ചെങ്ങാടമുണ്ടാക്കി അതിൽ പിള്ളാര് കയറി കമ്പുകൊണ്ട് ഊന്നി നീങ്ങുന്നതു കണ്ടപ്പോൾ സഹിച്ചില്ലെനിക്ക്. എല്ലാം കണ്ടുകൊണ്ടിരിക്കയല്ലാതെ എന്നേക്കൊണ്ടൊക്കുന്നില്ലല്ലോ എന്നൊരു വിമ്മിഷ്ടം!

**അതിന്റെ ചിത്രമാണ് അുത്തതായി കാണുന്നത്.**




കണക്കിന്റെ കാര്യം പറഞ്ഞപ്പോഴാണ് മറ്റു ചില കാര്യങ്ങൾ ഓർമ്മ വരുന്നത്. ഞാൻ സ്കൂളിൽ പഠിക്കുന്ന കാലത്ത് തിരുവിതാംകൂർ, രാജാവ് ഭരിക്കുന്ന ഒരു നാട്ടുരാജ്യമായിരുന്നു. രാജാവ്, ബ്രിട്ടീഷ്ഗവർമെന്റിന് കപ്പം കൊടുക്കണമായിരുന്നു. തിരുവിതാംകൂറിൽ ബ്രിട്ടീഷ്നാണയങ്ങളും രാജാവിന്റെ നാണയങ്ങളും നടപ്പിലുണ്ടായിരുന്നു. 16 കാശു് ഒരു ചക്രം, 28 ചക്രം ഒരു സർക്കാർ രൂപ. 4 ചക്രം ഒരു പണം എന്നൊരു നാണയം കൂടി അതിനിടയിലുണ്ടായിരുന്നു. ഇതായിരുന്നു രാജാവിന്റെ നാണയത്തിന്റെ കണക്ക്. 12 പൈസ ഒരു അണ, 16 അണ ഒരു ബ്രിട്ടീഷ് രൂപ എന്നതായിരുന്നു മറ്റേ കണക്ക്. അതിനിടയിൽ 2 അണ, 4 അണ, 8 അണ തുട്ടുകൾ വേറെയും ഉണ്ടായിരുന്നു. ഒരു ബ്രിട്ടീഷ് രൂപായ്ക്ക് ഇരുപത്തിയെട്ടര ചക്രമായിരുന്നു മതിപ്പ്. സർക്കാർരൂപയെ ബ്രിട്ടീഷ് രൂപയാക്കുക, ബ്രിട്ടീഷ്രൂപയെ സർക്കാർ രൂപയാക്കുക എന്നൊക്കെപ്പറഞ്ഞ് കുറേ കൊനഷ്ടുപിടിച്ച കണക്കുകൾ ചെയ്യാനുണ്ടായിരുന്നു. അതിലെ ഫലിതം എന്തെന്നുവച്ചാ സർക്കാർരൂപ എന്നൊരു നാണയം യഥാർത്ഥത്തിൽ ഇല്ലായിരുന്നു എന്നതാണ്! അത് വെറുമൊരു സങ്കല്പം മാത്രമായിരുന്നു! കണക്കിനുവേണ്ടിമാത്രം. ബ്രിട്ടീഷ്രൂപ മാത്രമേ നാണയമായുണ്ടായിരുന്നുള്ളു. സർക്കാർ മുഴുരൂപാനാണയത്തുട്ടിറക്കാൻ ബ്രിട്ടീഷ്ഗവൺമെന്റനുവദിച്ചിരുന്നില്ല. ബ്രിട്ടീഷ്രൂപയുടെ വിലമതിപ്പിലും അരച്ചക്രം കൂട്ടി ഇരുപത്തെട്ടരച്ചക്രം എന്നാ വച്ചിരുന്നത്. തങ്ങളാണ് വലിയവർ എന്നുവരുത്തിത്തീർക്കുന്നതിനുള്ള ബദ്ധപ്പാട് ഒന്നുനോക്കണേ! ഓർമ്മപ്പിശക് കാണില്ലെന്നുകരുതുന്നു. എത്രാം ഫോമിലായിരുന്നു ആ കണക്കുകൾ ഉണ്ടായിരുന്നത് എന്നു നല്ല ഓർമ്മയില്ല.

വെള്ളപ്പൊക്കം മാറി. നദിയിൽ വെള്ളഒഴുക്കും തീരെക്കുറഞ്ഞു. തൊണ്ണൂറുഡിഗ്രി കോണുമാതിരി കര ഉള്ളിലേക്ക് തള്ളിക്കിടക്കുന്നിടത്ത് ഉള്ളൊഴുക്ക് (കറക്കൽ) മാത്രമെ കാണുകയുള്ളു. അവിടെ വെള്ളം എതിർ ദിശയിലേക്കായിരിക്കും നീങ്ങുക. അവിടെ വെള്ളഒഴുക്കില്ലെന്നുതന്നെ പറയാം. ഒരു വാഴപ്പിണ്ടി വെട്ടിയെടുത്തവിടെക്കൊണ്ടിട്ട് അതിൽപിടിച്ച് നീന്തി നീന്തി ഒരു പത്തിരുപത് ദിവസം കൊണ്ട് ഞാനൊരു നീന്തൽ വിദഗ്ദ്ധനായിമാറി!



ഒരു ദിവസം ഒരു സ്ത്രീ ഓല മെടയുന്നത് കണ്ട് ഞാൻ കൗതുകത്തോടെ നോക്കിനിന്ന് അത് എങ്ങനെയാണെന്ന് മനസ്സിലാക്കി. (ഓല എന്ന് പറയുന്നത് തെങ്ങിന്റെ ഇലയ്ക്കാണ്.)



പണ്ട് ഓലക്കാൽ കൊണ്ട് കിളിയെയും പാമ്പിനെയും, പിന്നെ പന്തും കാറ്റാടിയുമൊക്കെ ഉണ്ടാക്കിയിരുന്നത് ഞാൻ ഓർത്തു!.



ഓലകൊണ്ട് ഉണ്ടാക്കാവുന്ന സാധനങ്ങൾ നിരനവധിയാണ്. അതൊരു കരകൗശലമാണ്, കലയാണ്.



കല്പവൃക്ഷം എന്നാണ് തെങ്ങ് അറിയപ്പെടുന്നത്. ചോദിക്കുന്നതെന്തും നൽകുന്ന മരം! അതിന്റെ എല്ലാ ഭാഗങ്ങളും ഉപയോഗപ്രദമാണ്! തേങ്ങ, ഓല, ചകരി, തടി, കള്ള്, ചിരട്ട, ഈർക്കിൽ, വിറക് മുതലായവ അത് നൽകുന്നു.

അടുക്കളയിലെ ആവശ്യത്തിന് ഓലകൊണ്ട് രണ്ട് ഉറി ഉണ്ടാക്കി ഞാൻ അപ്പച്ചിക്ക് കൊടുത്തു.



**ഓല കൊണ്ട് ഉണ്ടാക്കിയ ഉറി.**



**മെടഞ്ഞ ഓലകൊണ്ട് മേൽക്കൂര മേഞ്ഞതും വശങ്ങൾ കുത്തിമുറിക്കിയതുമായ കുടിൽ.**

എന്റനുജൻ സൂരജിനെ ആ വർഷം സ്കൂളിൽ 3-ാം ക്ലാസ്സിൽ ചേർത്തിരുന്നു. വീട്ടിൽനിന്നും അധികം അകലെയല്ലാതെ കരയോഗംവക ഒരു മിഡിൽ സ്കൂളുണ്ടായിരുന്നു. മിഡിൽസ്കൂൾ മാത്രമായിരുന്നില്ല അത്. ടീച്ചേഴ്സ്ട്രെയിനിങ് സ്കൂളുകൂടെ ചേർന്നതായിരുന്നു അത്. രാവിലെ ജാനമ്മച്ചേച്ചിയും സൂരജും ഞാനും എബ്രഹാംസാറിന്റെ മക്കളും എല്ലാവരുംകൂടി സ്കൂളിലേക്ക് യാത്രയാകും. അടുത്ത സ്കൂളിൽ അനുജനെ വിട്ടിട്ട് ബാക്കി ഞങ്ങൾ വീണ്ടും യാത്രയാകും. കുറേ നടന്നുകഴിയുമ്പോൾ ഗേൾസ് ഹൈസ്കൂളിന്റെ ഗേറ്റിലെത്തും. അവിടെ പഠിക്കുന്നവർ അവിടെക്കയറും. ബാക്കിയുള്ളവർ ഒത്തിരി ചുറ്റിവേണം ബോയിസ്ഹൈസകൂളിന്റെ ഗയിറ്റിലെത്താൻ. വൈകിട്ട് ഒത്തുചേരാൻ സാധിക്കാത്തതിനാൽ അവരവരുടെ സൗകര്യമനുസരിച്ച് വീടുകളിൽ എത്തും. അതായിരുന്നു ഞങ്ങളുടെ സാധാരണ പരിപാടി. രാഘവൻകൊച്ചാട്ടൻ 9–ാം ക്ലാസ്സിൽ പഠിക്കയായിരുന്നോ അതോ പഠിത്തം കഴിഞ്ഞ് നിൽക്കയായിരുന്നോ എന്നുനല്ലതീർച്ചയില്ല. വീട്ടിൽനിന്ന് സ്കൂളിലേക്ക് യാത്ര തിരിക്കുന്നകൂട്ടത്തിൽ രാഘവൻകൊച്ചാട്ടൻ ഉണ്ടായിരുന്നതായേ ഓർക്കുന്നില്ല. അതുപോലെ ജാനമ്മച്ചേച്ചി IV-ാം ഫോമിലായിരുന്നോ അതോ V-ാംഫോമിൽ ആയിരുന്നോ എന്നും നിശ്ചയമില്ല. എന്തായാലും ഒരുകാര്യമോർമ്മയുണ്ട്, പഠിത്തത്തിലെ സംശയങ്ങൾ തീർത്തുതരാൻ ആരുമില്ലായിരുന്നു. എല്ലാം തന്നത്താൻ പഠിച്ചോളണമായിരുന്നു. തുലാവർഷം വന്നു. ഞാൻ അതിനോടകം നീന്തൽ പഠിച്ചിരുന്നു. വെള്ളം വലുതായി പൊങ്ങാഞ്ഞകാരണമോഎന്തോ വിറകുപിടിത്തവും ഒന്നും നടന്നതായി ഓർക്കുന്നില്ല. കുറച്ചു നാളുകൾകൊണ്ട് എബ്രഹാംസാറിന്റെ ഒരു മകൻ

കുഞ്ഞുമോൻ എന്റെ ഉറ്റ സുഹൃത്തായിക്കഴിഞ്ഞിരുന്നു. നീന്തൽ വിദഗ്ദ്ധൻ. ഒഴുക്കിലും മറ്റും എങ്ങനെ നീന്തണമെന്നൊക്കെ എന്നെ പഠിപ്പിച്ചു. വളരെ ഹൃദയഭേദകമായ ഒരു വിവരം കുഞ്ഞുമോൻ എന്നോടുപറഞ്ഞു. ജാനമ്മ ചേച്ചിക്ക് 'ഹാർട്ടി'നെന്തോ വൻ തകരാറുണ്ടെന്നും, ഏതു നിമിഷവും മരണം സംഭവിച്ചേക്കാമെന്നും, അഥവാ വളർന്നുകിട്ടിയാൽ വിവാഹം പാടില്ലെന്നും. വീട്ടുകാരുടെയും നാട്ടുകാരുടെയും സ്നേഹഭാജനമായിരുന്നു ജാനമ്മച്ചേച്ചി.

സ്കൂളിൽ നടന്ന ഒരു സംഭവം പെട്ടെന്നോർമ്മവന്നതൊന്നുപറഞ്ഞോട്ടേ! കുട്ടികൾ, സ്കൂളിന്റെ ഗേറ്റിൽ കയറിനിന്ന് അങ്ങോട്ടും ഇങ്ങോട്ടും ആടുന്നതുകണ്ടപ്പോൾ എനിക്കും ഒരു മോഹം തോന്നി, ഒന്നാടാൻ. ഞാനും ചെന്നു, ആടാൻ. പക്ഷേ അവിടൊരു ക്യൂ ഉണ്ടായിരുന്നു. അതുകൊണ്ട് കാത്തുനില്ക്കേണ്ടതായി വന്നു. ഞങ്ങൾ കുറച്ചുപേർക്ക് അവസരം ലഭിക്കുന്നതിനു മുൻപ് ആ ഗേറ്റ് ഒടിഞ്ഞ് താഴെ വീണു. ഒന്നുരണ്ട് കുട്ടികൾക്ക് ചില്ലറ പരിക്കുപറ്റി. കാണികൾ എല്ലാം ഓടിക്കളഞ്ഞു. ഞങ്ങൾ രണ്ടുമൂന്നുപേർ പരുക്കുപറ്റിയ കുട്ടികളെ പിടിച്ചുപൊക്കി. എന്തിനുപറയുന്നു. കളി കാര്യമായി. ഗേറ്റിൽ കയറി മുന്പാടിയവരെയും ആടാൻ നിന്നവരെയും ഒക്കെ എങ്ങനെയോ ഹെഡ്മാസ്റ്റർ പിടികൂടി. എല്ലാവരും രക്ഷകർത്താവിനെ വിളിച്ചുകൊണ്ടുവരുവാൻ ഉത്തരവിട്ടു. ഞാനും വീട്ടിൽ നിന്ന് ഭാസ്കരൻകൊച്ചാട്ടനെ വിളിച്ചുകൊണ്ടുപോയതായിട്ടാണ് ഓർമ്മ. 'ഫയിൻ' കൊടുക്കണ്ടതായി വന്നോ എന്നോർമ്മയില്ല. എന്തായാലും ജീവിതത്തിലെ മൂന്നാമത്തെ ദുരന്തം അതായിരുന്നു!!!



**ഗൗരിക്കുട്ടിചേച്ചിയും ചേട്ടൻകൊച്ചാട്ടനും.**

ഗൗരിക്കുട്ടിച്ചേച്ചിയുടെ വിവാഹം നിശ്ചയിച്ചു. വീടിന്റെ മുൻവശത്തേ മുറ്റത്തിന് ഒരു പന്തലിടത്തക്ക വീതിയില്ലായിരുന്നു. മുൻവശത്തേ കുഴിയിൽനിന്നും തെക്കുവശത്തേ പറമ്പിൽനിന്നും മണ്ണെടുത്തിട്ട് വീതി ഇരട്ടിയാക്കി. വിവാഹം വീട്ടിൽ വച്ചുതന്നെ മംഗളമായി നടന്നു. രാഘവൻ എന്നപേരിൽ ഒരാൾകൂടിയായപ്പോൾ തിരിച്ചറിയാൻവേണ്ടി ഞങ്ങൾ അദ്ദേഹത്തെ ചേട്ടൻകൊച്ചാട്ടൻ എന്നുവിളിച്ചു. ഭാസ്കരൻകൊച്ചാട്ടൻ എന്നോ പട്ടാളത്തിൽ ചേർന്നു പോയി.. രാഘവൻകൊച്ചാട്ടൻ കടകളിൽ കണക്കെഴുതുന്ന ജോലിയിൽ ഏർപ്പെട്ടു. ചേട്ടൻകൊച്ചാട്ടന് അടുത്തുള്ള കരയോഗം സ്കൂളിൽ അദ്ധ്യാപകനായി ജോലി കിട്ടി.

കായംകുളത്ത് വല്ല്യച്ഛന്റെ വീട് ഓടിട്ടതും അന്ന് ആധുനികമായതുമായിരുന്നു. ഹരിപ്പാട്ട് പേരമ്മയുടെ വീടും, പള്ളിപ്പാട്ട് മറ്റേമ്മയുടെ വീടും, ചെങ്ങന്നൂർ അപ്പച്ചിയുടെ വീടും നാലുകെട്ടും ഓല മേഞ്ഞവയുമായിരുന്നു. ചെങ്ങന്നൂരെ വീട് വെട്ടുകല്ലിനാൽ കുമ്മായം വെച്ചു കെട്ടിയതായിന്നു. തറ, ചാണകം മെഴുകിയതും ഭിത്തി 'പ്ലാസ്റ്റർ' ചെയ്തിട്ടില്ലാത്തതുമായിരുന്നു. അടുക്കളയുടെ മുൻ

പിലുള്ള തറ മുഴുവനും, എന്റെ രണ്ടാമത്തെ അനുജൻ ഉണ്ണി, ഒരു ദിവസം, ദേഷ്യപ്പെട്ട് ഇരുന്നുനിരങ്ങിയതായി ഒരോർമ്മ. കിഴക്കുതെക്കേ മുറിയിലായിരുന്നു എന്റെ വാസം. അറുത്ത തടികൾ ആ മുറിയിൽ വെച്ചിരുന്നു. ചിലതൂണുകൾ കട്ടിലിന്റെ ഉയരത്തിൽ കുഴിച്ചിട്ട് ആ തടികളിൽ ഒന്നുരണ്ട് പലക കട്ടിൽപോലടുക്കി അതിന്മേലായിരുന്നു എന്റെ കിടപ്പ്. വീടിന്റെ പിറകിൽ കുറെ കാപ്പിച്ചെടികൾ നല്ലവണ്ണം വളർന്നവയുണ്ടായിരുന്നു. അവ അധികമുയരത്തിൽവളരുകയില്ല, രണ്ടാൾ ഉയരത്തിൽ പടർന്നുപന്തലിച്ച് നില്ക്കും. അതിന്റെ, കനംകുറഞ്ഞകമ്പിനുപോലും നല്ലബലമാണ്. അതിന്റെ ഇല വലുതായതിനാൽ അതുനല്ല തണൽ നല്കിയിരുന്നു. അതിൽ ഒരു ചെടിക്ക്, ഒന്നൊന്നര ആൾ ഉയരത്തിൽ രണ്ടുമൂന്ന്കമ്പുകൾ ഭൂമിക്ക് സമാന്തരമായി കുറച്ചുദൂരം നീങ്ങിയശേഷം മാത്രമേ മേല്പോട്ട് വളർന്നിരുന്നുള്ളു. മറ്റെങ്ങുനിന്നോ ഏതോ കാട്ടുമരത്തിന്റെ രണ്ടുമൂന്നു കമ്പുകൾ വെട്ടിയെടുത്തുകൊണ്ടുവന്ന്, അവ ആ കാപ്പിച്ചെടിയുടെ മേല്പറഞ്ഞ കമ്പുകളുമായി കൂട്ടിക്കെട്ടി അതിന്മേൽ ഉണങ്ങിയ വാഴപ്പോളകളും ഇലകളും മറ്റും നിരത്തി ഒരു ഇരിപ്പിടം ഞാൻ തയ്യാറാക്കിയിരുന്നു. അവധി ദിവസങ്ങളിൽ എന്റെ പഠിപ്പ്, ആ ഇരിപ്പിടത്തിലിരുന്ന് കാറ്റും കൊണ്ട്, മരങ്ങളും ചെടികളും ഉച്ഛ്വസിക്കുന്ന ഓക്സിജൻ ശ്വസിച്ചുകൊണ്ടുമായിരുന്നു. ഒരു ദിവസം, അല്പം അകലെയായി കാപ്പി ഇല മടക്കി നീറ് കൂട് ഉണ്ടാക്കുന്നത് നോക്കി അമ്പരന്ന് ഇരുന്നുപോയി ഞാൻ!



**നീറ് കൂട് ഉണ്ടാക്കുന്നത്**

ഞാൻ ഇതിനോടകം ഒരു പ്രശസ്ത 'ഡ്രൈവർ' ആയി മാറിക്കഴിഞ്ഞിരുന്നു. ഒരു ലോറിയുടെ പഴയ ടയറിന്റെ ഒരു വക്കുമുറിച്ചുണ്ടാക്കിയ ഒരു ചാടിന്റെ ഉടമസ്ഥ നായിരുന്നു ഞാൻ. എങ്ങനെ ഞാനതിന്റെ ഉടമസ്ഥനായിത്തീർന്നെന്നൊന്നും ഓർക്കുന്നില്ല. ചിറയുടെ താഴെ നിന്നും മുകളിലേക്ക് കയറുവാൻ, അതിന്റെ ചരി വില്കൂടി ചരിഞ്ഞ് മുകളിലേക്കൊരു നടപ്പാതയുണ്ടായിരുന്നു.





ഒരേയൊരു കൈയിൽ ഉള്ള ഒരു ചെറിയ കമ്പുകൊണ്ടടിച്ചടിച്ചുരുട്ടിയുരുട്ടിഓടി ച്ചോടിച്ച്, ആ നടപ്പാതയില്കൂടി ചിറയുടെ മുകളില്പ്പോലും ചാടെത്തിക്കുന്നതി ലും ചിറയുടെമുകളിൽ വടക്കോട്ടും പിന്നെ തെക്കോട്ടും അനായാസേന അതോടിക്കുന്നതിലും അതിവിദഗ്ദ്ധനായിരുന്നു ഞാൻ!
ഞങ്ങൾ പഠിത്തക്കാരെല്ലാം ജയിച്ചു. അങ്ങനെ ആ വർഷം കടന്നുപോയി.

IV-ത്ത് (ഫോർത്ത്)ഫോമിൽ കടന്നതിന്റെ ഗമ, അത് ഒരു വലിയ ഗമതന്നായി രുന്നു! കഴിഞ്ഞ കൊല്ലംവരെ വെറും 'മിഡിൽസ്കൂൾ' ആയിരുന്നു. ഇന്നതാ ണോ സ്ഥിതി? ഹൈസ്കൂളിലാണ് പഠിത്തം! ( IV-ത്ത് ഫോം മുതൽ VI-ത്ത് ഫോം വരെയുള്ള സ്കൂളുകൾ ഹൈസ്കൂൾ എന്നാണ് അറിയപ്പെട്ടിരുന്നത്. അതായത് ഇന്നത്തെ സെക്കൻട്രി സ്കൂൾ. സിക്സ്ത്ത്ഫോം എന്നത് ഇന്ന ത്തെ ടെൻത്ത് സ്റ്റാൻഡാർഡിന് തുല്ല്യം.) എല്ലാവിഷയവും ഇനി ഇംഗ്ളീഷി ലാണ് പഠിക്കേണ്ടത്. അന്ന് ഇന്നത്തെപോലെ ഒരു വലിയ ബാഗുനിറയെ പുസ്തകങ്ങൾ പുറത്തുചുമക്കേണ്ട ഗതികേടൊന്നും ഇല്ലായിരുന്നു. മിക്ക കുട്ടി കളും പുസ്തകങ്ങൾ വെറുതെ കൈയിൽ പിടിച്ചുകൊണ്ടാണ് സ്കൂളിൽ പോകുകയും വരികയും ചെയ്തിരുന്നത്. ചില കുട്ടികൾ, പുസ്തകങ്ങൾ ഒരുമി ച്ചിരിക്കുവാൻ റബർവളയങ്ങൾ ഉപയോഗിച്ചിരുന്നു. എനിക്കും ഉണ്ടായിരുന്നു ഒന്ന്. സ്കൂൾ തുറക്കുമ്പോൾ നോട്ടുബുക്കിനാവശ്യമുള്ള പേപ്പർ എല്ലാവർ ക്കുംകൂടി ഒരുമിച്ച് വാങ്ങും. പുറംതാളിനുള്ളതും പ്രത്യേകം വാങ്ങും. ഓരോ രുത്തർക്കും ആവശ്യമുള്ള നോട്ടുബുക്കുകൾ, ആവശ്യാനുസരണം പേജുകൾ വരത്തക്കവണ്ണം പേപ്പർ മടക്കി അടുക്കി പുറംതാൾ ഇട്ട് കുത്തിക്കെട്ടും.(സൂചി യും ചരടും വാങ്ങിച്ച വിവരം പറയാൻ മറന്നുപോയി.) എല്ലാവരുംകൂടി സഹ കരിച്ചുള്ള ആ പണി ഒരു ഉത്സവംതന്നെയായിരുന്നു. കുത്തിക്കെട്ടിയ എല്ലാ നോട്ടുബുക്കുകളുമായി പിന്നീട് തടിആശാരിയുടെ അടുക്കലേക്ക് ഒരു ഘോഷ യാത്രയുണ്ട്! അയാൾ നോട്ടുബുക്കുകളുടെ മൂന്നുവശങ്ങളും മുറിച്ച് തരും.

അയാളുടെ കൂലി കൊടുത്തിട്ട് നോട്ടുബുക്കുകളുമായി ഞങ്ങൾ മടങ്ങും. മുൻ വർഷങ്ങളിലും ഇതുതന്നായിരുന്നു പരിപാടി.

ഇടവപ്പാതി തുടങ്ങി. മഴ തകർത്തുപിടിച്ച് പെയ്തു. ആറ്റിൽ വെള്ളം പൊങ്ങി. രാഘവൻ കൊച്ചാട്ടൻ വിറകുപിടിച്ചു. ഞാൻ കരയ്ക്കു നിന്ന് സഹായിച്ചു. ആറ്റിൽ ഒഴുക്കിൽ ഇറങ്ങാൻ എനിക്കനുവാദമില്ലായിരുന്നു. വീടിനുചുറ്റും വെള്ളം നിറഞ്ഞു. വാഴത്തട വെട്ടിക്കമ്പടിച്ചുകയറ്റി ചെങ്ങാടമുണ്ടാക്കി അതില്ക്കയറി കമ്പുകൊണ്ടൂന്നി അവിടമാകെനീങ്ങി, കഴിഞ്ഞകൊല്ലത്തെ വിമ്മിഷ്ടം ഞാൻ മാറ്റിയെടുത്തു.




കുഞ്ഞുമോൻ രണ്ടുപേർക്ക് കയറാവുന്ന ഒരു കൊച്ചുവള്ളം വാടകയ്ക്ക് എടുത്തുകൊണ്ടു വന്നു. ഞങ്ങൾ രണ്ടുപേരും അതിൽ കയറി വീടിനുചുറ്റും അവിടൊക്കെ തുഴഞ്ഞുനടന്നു. വള്ളത്തിന്റെ പിൻ ഭാഗത്തിനാണ് അമരം എന്നു പറയുന്നത്. പിൻഭാഗത്തിരിക്കുന്ന ആളാണ് വള്ളത്തിന്റെ ഗതി നിയന്ത്രിക്കുക. തുഴയാനുപയോഗിക്കുന്ന ഉപകരണത്തിന്റെ പേര് 'തുഴ'യെന്നോ നമ്പ് എന്നോ പറയും. നമ്പ് ചില പ്രത്യേക രീതികളിൽ ചലിപ്പിച്ചുകൈകാര്യം ചെയ്താണ് വള്ളത്തിന്റെ ഗതി എങ്ങോട്ട് തിരിയണം എവിടെ വേഗത കുറയണമെന്നതൊക്കെ ക്രമപ്പെടുത്തുക. വള്ളത്തെ നിയന്ത്രിക്കുന്നതിനാണ് അമരംപിടിക്കുക എന്നുപറയുന്നത്. അമരം പിടിക്കുന്ന ആളിനെ അമരക്കാരൻ എന്നുവിളിക്കും.



**ഞാൻ വള്ളത്തിൽ**



**വള്ളം തുഴയുന്നത്**



**അമരം പിടിക്കുന്നത്**

രണ്ടുദിവസംകൊണ്ട് ഒരു വിധം അമരം പിടിക്കുവാൻ ഞാനും പഠിച്ചു. വലിയ വെള്ളപ്പൊക്കത്തിന് ഒന്നുരണ്ടുദിവസം സ്കൂളിന് അവധി നല്കുന്ന പതിവുണ്ടായിരുന്നു. ഇത് അത്ര വലിയ വെള്ളപ്പൊക്കമാകാഞ്ഞ കാരണം വീടുവിട്ട് ആൾത്താമസം മാറ്റേണ്ടതായിവന്നില്ല. വീട്ടിൽ വെള്ളം കയറിത്തുടങ്ങിയാൽ, അടുത്ത് അല്പം ഉയരം കൂടിയ സ്ഥലത്തുള്ള സ്നേഹിതരുടെ വീട്ടിലേക്ക് താമസം മാറ്റുകയാണ് സാധാരണ ചെയ്യാറുള്ളത് എന്ന് കുഞ്ഞുമോനിൽ നിന്ന് മനസ്സിലായി.

വീട് നിൽക്കുന്ന പുരയിടത്തിന്റെ വടക്കുപടിഞ്ഞാറെ മൂലയിൽ ഒരു കരിമുളക്കൂട്ടമുണ്ടായിരുന്നു. അത് അധികം ഉയരത്തിൽ വളരുന്ന ഇനമല്ലായിരുന്നു. മുള്ളുപോലെ ധാരാളം വളർച്ച അതിനുണ്ടായിരുന്നകാരണം മുള്ളൻമുള എന്നും അതറിയപ്പെട്ടിരുന്നു. കൈ പിടിക്കാനുള്ള ഘനമേ അതിനുണ്ടായിരുന്നുള്ളു. അതിൽ രണ്ടുമുള ഞാൻ വെട്ടിയെടുത്തു. ഒന്നൊന്നര ആൾ ഉയരത്തിൽ അത് രണ്ടും മുറിച്ചെടുത്തു. അതിന്റെ ചില്ലകൾ എല്ലാം വെട്ടിക്കളഞ്ഞ് വൃത്തിയാക്കി. കാല്പത്തിയുടെ നീളത്തിൽ രണ്ടുചെറിയ കഷണങ്ങൾ വേറെയും മുറിച്ചുവച്ചു. നീണ്ടമുളകളുടെ ചുവടുഭാഗത്തുനിന്നും ഏകദേശം ഒരു മീറ്റർ ഉയരത്തൽ ചെറിയകഷണം മുളകൾ രണ്ടിലും കുറുകെ വച്ചുകെട്ടി ഉറപ്പിച്ചു. അങ്ങനെ ഞാൻ പൊയ്ക്കാൽ ശരിപ്പെടുത്തിയെടുത്തു. അതിൽ കയറി നടക്കാൻ പഠിക്കുക ശ്രമകരമായിരുന്നു. ഏകദേശം ഒരു മീറ്റർ



ഉയരമുള്ള ഒരു സ്ഥലത്ത് കയറി നിന്നു. (ഇതുവരെയും അതിന്റെ പേര് പൊയ്ക്കാൽ എന്നു മാത്രമേ ധരിച്ചിരുന്നുള്ളു. പൊയ് എന്നതിന് വ്യാജം എന്ന് അർത്ഥമുണ്ടല്ലൊ. അപ്പോൾ പൊയ്ക്കാൽ എന്നുപറഞ്ഞാൽ വ്യാജമായകാല് എന്നർത്ഥം. എന്ത് അന്വർത്ഥമായ നാമകരണം! ഇതിപ്പോൾ എഴുതുമ്പോൾ മാത്രമാണ് അത് എന്റെ ശ്രദ്ധയിലെപ്പടുന്നത്!) പൊയ്ക്കാൽ താഴെത്തെ നിരപ്പിൽ വച്ചു, കാലുകൾ ചവുട്ടുവാൻ കമ്പുകഷണങ്ങൾ വച്ചുകെട്ടിയിരിക്കുന്നഭാഗങ്ങൾ കാല്പത്തിയുടെ നിരപ്പിൽ വരത്തക്കവണ്ണം. ഇടത്തുകൈകൊണ്ട് ഇടത്തുവശത്തുവച്ചിരിക്കുന്ന മുളയുടെ മുകളിൽ അല്പം താഴെയായി പിടിച്ചു. ഇതേ ക്രമീകരണം വലത്തുവശത്തും നടപ്പിലാക്കി. അടുത്തതായി കാലുകൾ ഓരോന്നായി ചവിട്ടുപടിയിൽ ചവിട്ടുവാൻ ശ്രമമായി. ഇടത്തുകാലെടുത്തുവച്ചു. കുഴപ്പമില്ല. എല്ലാം ഭദ്രം! വലത്തുകാലെടുത്തുവച്ചു. തേണ്ടെ കിടക്കുന്നു---തടപടതടിനോ---മുളകളും മനുഷ്യനും എല്ലാംകൂടെ

താഴേ. നാലുവശവും ഒന്നുപരതിനോക്കി. ആരും കണ്ടിട്ടില്ല! കുഴപ്പമൊന്നുമില്ല. പെട്ടെന്നുചാടിഎഴുന്നേറ്റു! എല്ലാം ഭദ്രം!

ആവർത്തനശ്രമഫലമായി പലതും ഞാൻ പഠിച്ചു. പൊയ്ക്കാലിൽ ഒരിക്കലും നിശ്ചലമായി നില്ക്കുവാൻ പാടില്ല, പറ്റില്ല. എപ്പോഴും ഏതെങ്കിലും കാല് പൊക്കി ചവുട്ടിക്കൊണ്ടേയിരിക്കണം. കാല് പൊക്കിയാൽ മുള പൊങ്ങുക യില്ല, കാല് പൊക്കുന്നതോടൊപ്പം സമന്വയിപ്പിച്ചുകൊണ്ട് അതേവശത്തേ കൈ കൊണ്ട് മുളയും പൊക്കണം. പൊയ്ക്കാലിൽ കയറിയാലുടൻതന്നെ നടന്നു തുടങ്ങണം. സമതുലനാവസ്ഥ നിലനിർത്താൻ അത്യാവശ്യമാണ്. വർഷാവസാനം ആയപ്പോഴേക്കും, നടപ്പാതയില്ക്കൂടി ചിറയുടെ മുകളിലേക്ക് പൊയ്ക്കാലിൽ കയറുന്നതിനും താഴേക്ക് ഇറങ്ങുന്നതിനും, ചിറയുടെ മുകളിൽ തെക്കോട്ടും വടക്കോട്ടും അനായാസേന നടക്കുന്നതിനും എനിക്ക് സാധിച്ചു.

VI-ത്ത് ഫോമിൽ ആണ്ടുപരീക്ഷ പബ്ളിക്ക് പരീക്ഷയായിരുന്നു. ആ പരീക്ഷ യിൽ വിജയിക്കുന്നവർക്ക് 'ഇങ്ഗ്ളീഷ് സ്കൂൾ ലീവിങ്ങ് സർട്ടിഫിക്കററ്' (ഇന്നത്തെ സെക്കൻഡറി സ്കൂൾ ലീവിങ്ങ് സർട്ടിഫിക്കററു പോലെ.) കൊടു ത്തിരുന്നു. അത് ESLC എന്നറിയപ്പെട്ടിരുന്നു. (ഇപ്പോഴത്തെ SSLC തുല്ല്യമായത്.) ഇന്ന് SSLC ഒരു ഷീറ്റ് പേപ്പർ ആണ്. അന്ന് ESLC ഒരുബുക്കായിരുന്ന. IV-ത്ത് ഫോം മുതൽ VI-ത്ത് ഫോം വരെയുള്ള എല്ലാ പ്രധാനപ്പെട്ട മൂന്നു പരീക്ഷകളു ടെയും മാർക്കുകൾ അതിൽ എഴുതിച്ചേർക്കുമായിുന്നു. അങ്ങനെ IV-ത്ത് ഫോമിലെ ആദ്യപരീക്ഷയുടെയും മാർക്ക് അതിൽ ഉൾപ്പെടുത്തേണ്ടിയിരു ന്നതിനാൽ, കുട്ടി IV-ത്ത് ഫോമിൽ പ്രവേശിക്കുന്നതോടുകൂടി ESLC ബുക്കും ആരംഭിക്കുക എല്ലാ സ്കൂളുകളിലും അവശ്യം ആവശ്യമായിരുന്നു. ആ ബുക്കിൽ പേര്, വീട്ടുപേര്, അച്ഛന്റെപേര്, ജനനത്തീയതി മുതലായവയും, ആളെ തിരിച്ചറിയുന്നതിനുവേണ്ടി കുട്ടിയുടെ ശരീരത്തിലുള്ള രണ്ട് അടയാ ളങ്ങളും രേഖപ്പെടുത്തിയിരുന്നു. ശരീരയടയാളമൊഴിച്ച് ബാക്കിയെല്ലാം സ്കൂൾരേഖയിലുള്ളതിനാൽ അവ ക്ലർക്ക് ബുക്കിൽ പകർത്തിയിരിക്കും. ദേഹയടയാളം രേഖപ്പെടുത്തുന്നതിനായി വിദ്യാർത്ഥികൾ ഓരോരുത്തരായി ഓഫീസ്സിൽ എത്തണമായിരുന്നു. എന്റെ ഊഴം വന്നപ്പോൾ ഞാനും പോയി. വലതുകയ്യിലെ മോതിരവിരലിൽ മോതിരം ഇടുന്ന അതേസ്ഥാനത്തായി ഒരു പാട് ഞാൻ കാണിച്ചുകൊടുത്തു. (പണ്ട് പള്ളിപ്പാട്ടു താമസ്സിച്ചിരുന്നപ്പോൾ അവിടുണ്ടായിരുന്ന ഒരു നല്ല നാടൻ മാങ്ങയുടെ കാര്യം പറഞ്ഞതോർക്കു മല്ലോ. വളരെ വിദഗ്ദ്ധമായരീതിയിൽ അന്ന് മാങ്ങ ഞാനൊന്നു പൂളി. വലതു കയ്യിൽ മാങ്ങയും ഇടതുകയ്യിൽ പിച്ചാത്തിയും പിടിച്ചുള്ള ഒരു പ്രയോഗമായി രുന്നത്. വിരൽ ഒത്തിരി മുറിഞ്ഞായിരുന്നു. അങ്ങനുണ്ടായ പാടായിരുന്നു ത്.) മുറിവിന്റെ പാട് സ്വീകാര്യമായില്ല. വലതുകാലിന്റെ മുട്ടിൽ കാൽരൂപാ യുടെ വലിപ്പത്തിൽ ഒരു പാട് കാണിച്ചുകൊടുത്തു. (അതെങ്ങനുണ്ടായതാ ണെന്ന് ഒട്ടും ഓർമ്മയില്ല.) വേറൊന്നും കിട്ടായ്കയാൽ മനസ്സില്ലാമനസ്സോടെ അതവർ സ്വീകരിച്ചു. ഇനി ഒരു മറു കണ്ടുപിടിക്കുന്ന തിരച്ചിലിലായി. കാലും

കയ്യും നെഞ്ചും പുറവുമെല്ലാം രണ്ടുമൂന്നുപേർ പലവട്ടം പരിശോധിച്ചു. രക്ഷ യില്ല. ഒടുവിലൊരാൾ സൂചിമുനയുടെ വലിപ്പത്തിൽ ഒരു മറു എന്റെ നെഞ്ച ത്തുകണ്ടുപിടിച്ചു. അങ്ങനാപ്രശ്നം പരിഹരിക്കപ്പെട്ടു. കണ്ണാടിയുടെ സഹായ ത്താൽ ആ പാടൊന്നുകാണുവാൻ പലപ്പോഴും ഞാൻ നടത്തിയ ശ്രമങ്ങളെ ല്ലാം അമ്പേ പരാജയപ്പെടുകയാണുണ്ടായിട്ടുള്ളത്. അതിനെന്താ, ഇപ്പോൾ ചെറുതും വലുതുമായി ദേഹമാസകലം മറുവാണ്. വിരലിലെയും വലതുകാൽ മുട്ടിലെയും പാടുകൾ വളരെ മങ്ങിയെങ്കിലും ഇന്നും അവ നിലനില്ക്കുന്നു.

ആണ്ടവസാനപരീക്ഷസമയത്ത് എനിക്ക് മുണ്ടിനീര് എന്ന രോഗം പിടിപെട്ടു. താടിക്കൊക്കെ നീരിറങ്ങി. പകർച്ചവ്യാധിയായതിനാൽ സ്കൂളിൽ പോയി പരീക്ഷ എഴുതുവാനും പറ്റില്ല. എബ്രഹാം സാർ വന്ന് എന്നെ കണ്ടിട്ടുപോയി. ജീവിതത്തിലെ നാലാം ദുരന്തം അങ്ങനെന്നെ ഉറ്റുനോക്കി. എബ്രഹാം സാർ വിവരം ഹെഡ്മാസ്റ്ററെ അറിയിച്ചു. എന്തു സംഭവിക്കുമെന്നറിയാതെ ഞാൻ വല്ലാതെ അസ്വസ്ഥനായി. പരീക്ഷാഫലം അറിയുന്നതുവരെ അതു തുടർന്നു. രോഗം മറ്റാരിലേക്കും പകരാതെ ഭേദമായി. പരീക്ഷാഫലം വന്നപ്പോൾ ഞാൻ ജയിച്ചിരിക്കുന്നു. എങ്ങനെയോ ഫിഫ്ത്ഫാമിൽ എത്തി. അതും പരീക്ഷയെഴു താതെ! ജീവിതത്തിലെ നാലാമത്തെ ദുരന്തം അങ്ങനെ മാറ്റിവച്ചു.
ഭാസ്ക്കരൻകൊച്ചാട്ടൻ ലീവിന് വന്നു. കൊച്ചാട്ടന് നല്ല ഉയരവും അതിനൊത്ത തടിയുമുണ്ടായിരുന്നു. അതുപോലെതന്നെ ഉയരവും തടിയും ഒത്ത ഒരു ജോഡിയെ കാർത്തികപ്പള്ളിയിൽ കണ്ടുപിടിച്ച് കൊച്ചാട്ടൻ വിവാഹം ചെയ്തു.



**ഭാസ്ക്കരൻ കൊച്ചാട്ടനും ചേട്ടത്തി രാജമ്മയും**

അങ്ങനെ വീട്ടിൽ ആളുകളുടെ എണ്ണം ഒന്നുകൂടെ കൂടി. ചേട്ടൻകൊച്ചാട്ടന് ഒത്തിരി ഉയരമുണ്ടായിരുന്നു. വാതിലൊക്കെ കുനിഞ്ഞുവേണമായിരുന്നു കയറുവാൻ. ഒടിഞ്ഞുമടങ്ങിയായിരുന്നു നടക്കുന്നത്. ഗൗരിക്കുട്ടിച്ചേച്ചിക്ക് വലിയ ഉയരം ഇല്ലായിരുന്നു. രാഘവൻ കൊച്ചാട്ടനും അപ്പച്ചിക്കും വലിയ

ഉയരം ഇല്ലായിരുന്നു. ജാനമ്മച്ചേച്ചിക്ക് നല്ല ഉയരമുണ്ടായിരുന്നു. ചേട്ടൻകൊച്ചാട്ടനാണ് വീടൊക്കെ കുറേശ്ശ കുറേശ്ശ പലപ്പോഴായി ശരിപ്പെടുത്തിയത്.

അതാതുവീടുകളിലുണ്ടാകുമായിരുന്ന മലക്കറി കൊണ്ടായിരുന്നു അന്നൊക്കെ വീടുകളിൽ കൂട്ടാനുകൾ ഉണ്ടാക്കിയിരുന്നത്. വെട്ടുചേമ്പ്, ചേന, ചീനി, പയറ്, പാവയ്ക്ക, വെണ്ടയ്ക്ക, വഴുതനങ്ങ, പടവലങ്ങ, വാഴ, ഏത്തവാഴ മുതലായവ പുരയിടത്തിൽ കൃഷി ചെയ്യാറുണ്ടായിരുന്നു. അന്ന്, വീടുകൾ തോറും മലക്കറി കൊണ്ടുചെന്ന് വില്ക്കുന്ന പരിപാടിയില്ലായിരുന്നു. മലക്കറികൾ വില്ക്കണമെങ്കിലും വാങ്ങണമെങ്കിലും രണ്ടുകിലോമീറ്റർ അകലെയുള്ള ചന്തയിൽ പോകണമായിരുന്നു. ഒരു മലക്കറിയും മുറിച്ചുകിട്ടുകയില്ലായിരുന്നു. വെട്ടുചേമ്പിട്ട് മീൻ വയ്ക്കുന്നമാതിരി ഒരു കൂട്ടാൻ അപ്പച്ചി വയ്ക്കുമായിരുന്നു. അത് എനിക്ക് വളരെ ഇഷ്ടമായിരുന്നു. പറമ്പിൽ മലക്കറി കൃഷിയുണ്ടെങ്കിലും ചില അവസരങ്ങളിൽ ഒന്നുമില്ലാതെ പോകും. കാലാവസ്ഥ ചിലപ്പോൾ പ്രതികൂലമായെന്നുവരാം. വെള്ളം കയറി നശിച്ചുപോയെന്നുവരും. അപ്പച്ചിയെ വളരെ അധികം അലട്ടുന്നകാലമാണത്. അവിടുത്തെ കയ്യാലയിലും മറ്റും വളർന്നുനില്ക്കാറുള്ള ഒരു ഹിമയുഗസസ്യവർഗ്ഗപ്പുൽ ഉപയോഗിച്ച് അപ്പച്ചി ഒരു തോരൻ വയ്ക്കുമായിരുന്നു. അതിന്റെ ഒരു രുചി! മറ്റാരും ഈ ലോകത്ത് ആ കൂട്ടാൻ വച്ചുകാണുകയില്ല!

'ഒഓാാാാാ............ഹുഒായ്', ചിലപ്പോൾ പമ്പാനദിയിൽ നിന്നും കേൾക്കുന്ന ശബ്ദമാണ്. മത്സ്യം വേണോ മത്സ്യം, എന്നാണ് ആ കൂവലിന്റെ അർത്ഥം.



**മത്സ്യം കൊണ്ടുവരുന്ന വള്ളം**



**വള്ളത്തിന്റെ പഴയകാലത്തെ പന്നകം**

ചെറു വള്ളങ്ങളിൽ അങ്ങുതാഴെ കടലിൽ നിന്നും മത്സ്യവുമായി അവർ വരുന്നു. വള്ളത്തിന്റെ രണ്ടറ്റത്തും തുഴയുമായി ആളുണ്ടായിരിക്കും. ബാക്കി സ്ഥലം മുഴുവനും മത്സ്യം നിറച്ചിരിക്കും. ചെറിയ വള്ളമായതുകൊണ്ട് അതിന് പന്നകം ഇല്ല. പന്നകം എന്നു പറയുന്നത് വെയിലും മഴയും ചെറുത്തുനില്ക്കുന്നതിനുവേണ്ടി വള്ളത്തിനുമുകളിൽ ഓലയും പരമ്പും മുളയുമൊക്കെ ഉപയോഗിച്ച് കലാപരമായി കെട്ടിവരിഞ്ഞുമുറുക്കിയുണ്ടാക്കുന്ന മേൽക്കൂരയ്ക്കാണ്





പന്നകമില്ലാത്തതുകൊണ്ട് വായൂത്തടസ്സമില്ലാതെ വള്ളത്തിന് നീങ്ങുവാൻ സാധിക്കും. എന്തൊരു വേഗതയാണെന്നോ അതിന്! ഏകോപിച്ച് തുഴയുമ്പോൾ വള്ളം പൊങ്ങുകയും താഴുകയും ചെയ്യും. കരയിൽ നില്ക്കുന്ന നമ്മൾക്ക് ഭയം തോന്നും! വള്ളം താഴുമ്പോൾ അതിൽ വെള്ളം കയറി എന്ന് നമുക്ക് തോന്നും! പക്ഷേ വെള്ളം കയറുകയില്ല. അവർ അതിന്റെ വിദഗ്ധർ ആണ്. അവർക്കതിന്റെ കണക്കറിയാം. അതനുസരിച്ചേ അവർ ഭാരം കയറ്റൂ. മലക്കറിയില്ലാത്തപ്പോൾ മത്സ്യം വാങ്ങിച്ചിരുന്നു. ഞാനും അനുജന്മാരും മത്സ്യമാംസാദികൾ ഉപയോഗിക്കുകയില്ലായിരുന്നു. അച്ഛൻ ഒരു സസ്യഭുക്കായിരുന്നകാരണം ഞങ്ങളും അങ്ങനായിത്തീർന്നു. അതുകൊണ്ട് പാവം അപ്പച്ചിക്ക് ഇരട്ടി ജോലിയായി. ഞങ്ങൾ മൂന്നുപേർക്കുവേണ്ടിമാത്രം മറ്റെന്തെങ്കിലുമൊക്കെ ഉണ്ടാക്കണ്ടായൊ?

**അപ്പച്ചി ഞങ്ങൾക്ക് വെറും അപ്പച്ചി അല്ലായിരുന്നു. അമ്മയായിരുന്നു അമ്മ!**

ഇടവപ്പാതി ആയി. മഴ തുടങ്ങി. സ്കൂൾ തുറന്നു. വെള്ളം പൊങ്ങി. വിറകുപിടിക്കുവാൻ എനിക്കും അനുവാദം കിട്ടി. വിറക് ഓരോന്നായും കൂട്ടമായും വരും. കൂട്ടമായി വരുന്നത് നീന്തിപ്പിടിച്ച് കറക്കലിൽ കടത്തും. എന്നിട്ടതിൽ നിന്നും ഓരോന്ന്കരക്കേക്ക് വലിച്ചെറിയും. കരയ്ക്കു നില്ക്കുന്നവർ പെറുക്കിയടുക്കി വയ്ക്കും. എന്റെ ആദ്യശ്രമത്തിൽതന്നെ അതു സംഭവിച്ചു. വിറകിൻകൂട്ടത്തിൽ ഒരു ശവം! ഒരു കമ്പുകൊണ്ട് തള്ളി അതൊഴിക്കിലോട്ടു വിട്ടു. വെള്ളപ്പൊക്കകാലത്ത് ഒന്നം രണ്ടും ശവങ്ങൾ ആറ്റില്കൂടി പോവുക പതിവാണ്. വിറകുപിടിത്തം തീർന്നപ്പോൾ, ഒരാൾക്ക് മാത്രം കയറാവുന്ന ഒരു വള്ളം എവിടെനിന്നോ കുഞ്ഞുമോൻ കൊണ്ടുവന്നു. അത് ഒഴുക്കിൽ തുഴയുവാൻ ഞങ്ങൾ രണ്ടുപേരും പഠിച്ചു. രണ്ടുദിവസംകൊണ്ട്, അതിൽ, നിന്നുതുഴയുവാനും ഞങ്ങൾ പഠിച്ചു. മഴയെല്ലാം മാറി വെള്ളപ്പൊക്കം നിന്നശേഷം, അവധി ദിവസങ്ങളിൽ, ഞാനും കുഞ്ഞുമോനും ചേർന്ന് ഒരു സൈക്കൾ വാടകയ്ക്ക് എടുത്ത്, ഇരുവരും, മറ്റേ ആളിന്റെ സഹായത്തോടെ, സൈക്കൾ ഓടിക്കുവാനും, പരസഹായം കൂടാതെ അതിൽ കയറുവാനും അതിൽനിന്നിറങ്ങുവാനും ഒക്കെ പഠിച്ചു. കുറഞ്ഞ കാലയളവിൽ പൊതുനിരത്തുകളില്ക്കൂടിയും അനായാസം സൈക്കൾ ഓടിക്കുന്നതിനുള്ള കഴിവ് ഞങ്ങൾ നേടിയെടുത്തു!

ചേട്ടൻകൊച്ചാട്ടൻ ജോലി ചെയ്യുന്ന, വീടിനടുത്തുള്ള സ്കൂളിലെ ഒരദ്ധ്യാപികയെ രാഘവൻ കൊച്ചാട്ടൻ വിവാഹം ചെയ്തു.



**ചേട്ടത്തി പങ്കജാക്ഷി അമ്മയും രാഘവൻ കൊച്ചാട്ടനും.**

വീട്ടിലെ അംഗസംഖ്യ ഒന്നുകൂടെ വർദ്ധിച്ചു. വലിയ ചിറയുടെ, ആറുള്ള വശത്ത്, താഴെ, മുകൾവശം നിരപ്പായ മറ്റൊരു ചെറിയ ചിറ, വീണ്ടും ഉള്ളിടത്ത്, ഞാൻ ഒരു പടവൽ കൃഷി നടത്തി.
സർക്കാരു വക ഭൂമിയാണ്. ആരെങ്കിലുമൊക്കെ എല്ലാ വർഷവും അവിടെ കൃഷി ചെയ്യാറുണ്ട്. ദിവസവും ആറ്റിൽനിന്നും വെള്ളം കോരി ഒഴിച്ചുകൊടുത്തു. വളമൊന്നും ചെയ്യേണ്ടകാര്യമില്ലായിരുന്നു. എല്ലാ വർഷവും ഒന്നുരണ്ടുപ്രാവശ്യം നല്ല എക്കലുള്ള വെള്ളം കയറുന്നതിനാൽ നല്ലഫലഭൂയിഷ്ഠമായ മണ്ണായിരുന്നു അത്. (എക്കൽ എന്നു പറയുന്നത്, കിഴക്ക് വനത്തിൽ മാസങ്ങൾ പൊഴിഞ്ഞുവീണ ഇലകളും മറ്റും അളിഞ്ഞത് വെള്ളത്തിൽ കലങ്ങിമറിഞ്ഞ് ഒഴുകി വരുന്നതിനെയാണ്.) ചിറ അടങ്കം പന്തലിട്ടുകൊടുത്തു. പന്തലിന് മുകളിൽ എഴുംപുല്ല് വിരിച്ചുകൊടുത്തിരുന്നു. (മലമ്പ്രദേശങ്ങിൽ അവിടവിടെ റോഡരികിലും മറ്റും തനിയെ വളർന്നു നില്ക്കുന്ന ഒരുതരം പുല്ലാണ്, എഴുംപുല്ല്. പൊങ്ങുന്നതിനാണ് എഴുക എന്ന് പറയുന്നത്. ഒന്നൊന്നര ആൾ ഉയരത്തിൽ അത് വളരും. ഏകദേശം കുഞ്ഞുവിരലിന്റെ കനത്തിൽ കരിമ്പുപോലെ മുട്ടും ഇലയും ഉള്ളതാണത്. കണ്ടാൽ പുൽത്തൈലം എടുക്കുന്ന പുല്ലുപോലിരിക്കും. പക്ഷേ ആ ഘ്രാണം അതിനില്ല.) പടവലങ്ങ വളർന്ന് വലിയതായപ്പോൾ പറിച്ച് സൈക്കളിൽ വച്ചുകെട്ടി ചന്തയിൽ കൊണ്ടുപോയി വിറ്റ് പണം അപ്പച്ചിക്ക് കൊടുത്തു. അതിശയം എന്തെന്നുവച്ചാൽ വള്ളത്തിൽ പോകുന്നവരോ കുളിക്കാൻ പോകുന്നവരോ നാട്ടുകാരോ ആരും തന്നെ, അതിൽ ഒരു പടവലങ്ങപോലും പറിച്ചെടുത്തില്ല എന്നതാണ്. നദിയുടെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ ഉടനീളം ആയിരക്കണക്കിന് ആളുകളാണ് നദിയുടെ ഓരങ്ങളിൽ വേനൽകാലങ്ങളിൽ മലക്കറി കൃഷി ചെയ്യാറുള്ളത്. തീർച്ചയായും കണ്ണിന് കുളിർമ നൽകുന്ന ഒരു മനോഹര കാഴ്ചതന്നെയാണ് ഈ കൃഷികൾ!
ഗൗരിക്കുട്ടിച്ചേച്ചി ഇതിനോടകം രണ്ടുപ്രസവിച്ചെന്നാണ് ഓർമ്മ. എന്റെ ഓർമ്മ ശരിയെങ്കിൽ ശിശുക്കൾ രണ്ടും ചാപിള്ളകൾ ആയിരുന്നു. ജാനമ്മച്ചേച്ചി സിക്സ്ത്ത് ഫോം പാസായെങ്കിലും ആരോഗ്യപ്രശ്നകാരണം ഉപരിപഠനത്തിന് വിട്ടില്ല. അങ്ങോട്ട് ചെല്ലണമെന്ന് മറ്റേമ്മ അറിയിച്ചതിനാൽ ഞാൻ പള്ളിപ്പാട്ടുപോയി. വീതമാണെന്നുപറഞ്ഞ് കുറെ ഓട്ടുപാത്രങ്ങൾ തന്നു. ഞാൻ അത് ചെങ്ങന്നൂരെത്തിച്ചു.
ഫിഫ്ത്ഫോം പഠനകാലവർഷത്തെ വിശേഷങ്ങൾ അത്രമാത്രമേ ഓർമ്മ വരുന്നുള്ളു.

സിക്സ്ത്ത്ഫോമിൽ എത്തിച്ചേർന്നിരിക്കുന്നു. ആദ്യമായി ഒരു പബ്ളിക്ക് പരീക്ഷ എഴുതുവാൻ തയ്യാറാകേണ്ട വർഷം സംജാതമായിരിക്കുന്നു. ദിനചര്യ പതിവുപോലെതന്നെ തുടർന്നു. കർമ്മണ്യതകൾ എടുത്തുപറയുവാൻ ഏതാനും ഇല്ലാതില്ല. താഴത്തെ ചിറയുടെ വടക്കേ അറ്റം കല്ലുകെട്ടാതെ വിട്ടിരുന്നു. അവിടം നല്ല പശയുള്ള, ഒഴുക്കിൽ ഇടിഞ്ഞുപോകാത്ത, മണ്ണായിരുന്നതുകൊണ്ടാകാം കല്ലുകെട്ടാതെ വിട്ടുകളഞ്ഞത്. വെള്ളം പൊങ്ങി ആ ഉയരം എത്തുമ്പോൾ, ഞങ്ങൾക്കൊരു വിനോദമായിരുന്നു, അവിടെ വെള്ളനിരപ്പിനു താഴെ, കരയിൽ, ചുരുട്ടിയ കൈമുഷ്ടി കയറത്തക്ക വലുപ്പത്തിൽ ദ്വാരങ്ങളുണ്ടാക്കി വയ്ക്കുക. മിക്ക മത്സ്യങ്ങളുടെയും പ്രത്യേകസ്വഭാവമാണ് ഒഴുക്കുള്ളവെള്ളത്തിൽ ഒഴുക്കിനെതിരേ നീന്തുക എന്നത്. അതും കരയോടുചേർന്നുള്ളഭാഗങ്ങളിൽ തീർച്ചയായും! (അരുവികളിൽ ചെറിയചെറിയ വെള്ളച്ചാട്ടങ്ങളുള്ളിടത്ത് മേല്പോട്ട് ചാടിപ്പോലും അവ മുന്നേറും!) അങ്ങനെ നീന്തുമ്പോൾ, ഒരു ദ്വാരം കണ്ടാൽ, അതിൽ കയറി അല്പം വിശ്രമിച്ചശേഷം യാത്ര തുടരുക പതിവാണ്. കൈ ദ്വാരത്തിലേക്ക് തള്ളിക്കയറ്റി അവിടുള്ള മീനിനെ പിടിക്കുന്നത് എന്തൊരു രസമാണെന്നോ? മീൻ കൂട്ടത്തില്ലെങ്കിലും അതിനെ പിടിക്കാൻ താല്പര്യമായിരുന്നു. അങ്ങനെ പിടിക്കുന്നമീനിനെ അപ്പച്ചിക്ക് കൊണ്ടുകൊടുത്തിരുന്നു. കൂരി എന്ന ഒരുതരം ചെറിയ മീനാണ് ദ്വാരത്തിലെങ്കിൽ അതിന്റെ കുത്ത് കയ്യിൽ കൊണ്ടതുതന്നെ, തീർച്ച. കുറച്ചു നേരം വേദന സഹിക്കുന്നതിലും ഞങ്ങൾ ആനന്ദം കണ്ടെത്തിയിരുന്നു. അതും ജീവിതത്തിലെ ഒരു കാലഘട്ടം! കുത്തുകൊള്ളുമ്പോൾ കരയുകയല്ല വേദനയോടുകൂടിചിരിക്കയായിരുന്നു!

മററാരും ഇല്ലായിരുന്നകാരണമായിരിക്കണം, പള്ളിപ്പാട്ടുനിന്ന് നെല്ലുകൊണ്ടുവരുന്ന വള്ളത്തിൽ കാവൽകാരനായി ഞാൻ യാത്ര ചെയ്യേണ്ടതായി വന്നു. വള്ളത്തിൽ ഞാനും, നെല്ലും, രണ്ട് ഊന്നുകാരും മാത്രം. യാത്രയോ? രാത്രിയിൽ! (നല്ലനീളമുള്ള മുളകൊണ്ട് കരക്ക് കുത്തി ഉന്തിത്തള്ളിയാണ് വള്ളം മുൻപോട്ട് നീക്കുന്നത്. ഇങ്ങനെ മുളകൊണ്ട് വള്ളത്തെ ഉന്തിത്തള്ളുന്നതിന് ഊന്നുക എന്ന് പറയുന്നു. ഊന്നുന്ന ആളിനെ ഊന്നുകാരൻ എന്നുപറയുന്നു.. ചരക്ക് കൊണ്ടുപോകുന്ന കെട്ടുവള്ളങ്ങൾക്ക്, മുൻപിലും പിൻപിലും കുറഞ്ഞത് ഓരോ ഊന്നുകാർ കാണും. നല്ല ആരോഗ്യമുള്ളവരെക്കൊണ്ട് മാത്രമേ വള്ളം ഊന്നാൻ പററുകയുള്ളു. ഊന്നാനുപയോഗിക്കുന്ന മുളങ്കോലിന് കഴുക്കോൽ എന്ന് പേര്.) വൈകിട്ട് പള്ളിപ്പാട്ടുനിന്ന് തിരിച്ച വള്ളം നേരം വെളുത്തപ്പോൾ ചെങ്ങന്നൂർ വീടിന്റെ വടക്കുള്ള കടവിൽ എത്തി. ജീവിതത്തിൽ ഒരിക്കലും മറക്കുവാനാകാത്ത ഒരു യാത്ര ആയിരുന്നു അത്.

ആറന്മുള വള്ളംകളിയുടെ അന്ന്, ഞാനും കുഞ്ഞുമോനും കൂടി രണ്ടുപേർക്ക് കയറാവുന്ന ഒരു കൊച്ചുവള്ളം വാടകയ്ക്കെടുത്ത് അതിൽ ആറന്മുളക്ക് പോയി വള്ളംകളി കണ്ടു. ചുണ്ടൻ, ചുരുളൻ, എന്നിങ്ങനെ പലതരം അനവധി വള്ളങ്ങളുടെ കളികൾ! സ്ത്രീകൾ മാത്രം തുഴക്കാരായ വള്ളങ്ങൾ! വർണ്ണശബളമായ അനവധി മുത്തുക്കുടകളാൽ അലങ്കൃതമായ ചുണ്ടൻവള്ളങ്ങളുടെ കൂട്ടം, ഐക്യരൂപ്യമുള്ള വേഷം ധരിച്ച തുഴക്കാരാൽ തുഴഞ്ഞ്, അണിയണിയായി നീങ്ങുന്ന ആ കാഴ്ച ഒന്ന് കാണേണ്ടതുതന്നെയാണ്. അവിടെ വള്ളങ്ങളുടെ വേഗതാമത്സരമല്ലനടക്കുന്നത്! വെറും എഴുന്നള്ളത്ത്. എന്നെ പുളകം കൊള്ളിച്ച ആ ദൃശ്യങ്ങൾ ഇന്നും എന്റെ മനസ്സിൽ തങ്ങിനില്ക്കുന്നു! ഹോ.....അതിന്റെ മാസ്മരശക്തി, അതവർണ്ണനീയം തന്നെ!



ഇതിനോടകം അച്ഛന് കൊല്ലം റെയിൽവേസ്റ്റേഷനിലേക്ക് സ്ഥലമാറ്റം കിട്ടുകയും, അച്ഛൻ കുഞ്ഞമ്മയും മക്കളുമൊത്ത് കൊല്ലത്ത് താമസമാക്കുകയും ചെയ്തിരുന്നു. അച്ഛന് കുഞ്ഞമ്മയിൽ മൂന്നാൺമക്കളും ഒരു മകളും ഉണ്ടായിരുന്നു.

ആണ്ടവസാനമെത്തി. പബ്ളിക്ക് പരീക്ഷ എഴുതുവാൻ 'ഹാൾടിക്കററ്' കിട്ടി. പരീക്ഷ തുടങ്ങുന്ന ദിവസം രാവിലെ, അപ്പച്ചി എന്നെ, ക്ഷേത്രത്തിലേക്ക് പറഞ്ഞു വിട്ടു. തൊഴുതിട്ടുവരുവാൻ. ഞാൻ പോയിത്തൊഴുതിട്ടു വന്നു. പരീക്ഷയൊക്കെ എഴുതി. ചരിത്രത്തിനും ഭൂമിശാസ്ത്രത്തിനും മലയാളത്തിനും ജയിക്കുമോ ഇല്ലയോ എന്ന് ഭയമായിരുന്നു. വല്ലവിധേനയും റിസൽററ് അറിയുന്നവരെ ശ്വാസമടക്കി കഴിച്ചുകൂട്ടി. റിസൽറ്റുവന്നപ്പോൾ 'ഹാവു' ജയിച്ചിരിക്കുന്നു.

അച്ഛൻ എന്നെ തിരുവനന്തപുരത്ത് 'യൂണിവേഴ്സിറ്റികോളജിൽ ഇൻററർമീഡിയററിന്' ചേർത്തു. (അന്ന് കോളേജുകൾ ചെങ്ങന്നൂരിന് അടുത്തെന്നു പറയുവാൻ തിരുവനന്തപുരത്തും കോട്ടയത്തും മാത്രമേ ഉണ്ടായിരുന്നന്നുള്ളു. വിദ്യാഭ്യാസപരിഷ്കരണത്തിൽ ഇന്റർമീഡിയററ് സിസ്റ്റം നിർത്തലാക്കി 'പ്രീയൂണിവേഴ്സിറ്റി സിസ്റ്റം' നടപ്പിലാക്കുന്നതിന്റെ പ്രാരംഭമായി ആ വർഷം രണ്ടു സിസ്ററങ്ങളും ഉണ്ടായിരുന്നു. ഇന്റർമീഡിയറ്റ് രണ്ടുവർഷം കഴിഞ്ഞാൽ 'ഗ്രാഡുവേഷ'ന് രണ്ടു കൊല്ലമെന്നത് മാറ്റി, പ്രീയൂണിവേഴ്സിറ്റി ഒരു വർഷം കഴിഞ്ഞ് മൂന്നുവർഷം ഗ്രാഡുവേഷന് എന്നതായിരുന്നു അന്നത്തെ പരിഷ്കാരം.) 'ഫിസിക്സ്, കെമിസ്റ്ററി, മാത്ത്മേറ്റിക്സ്' എന്നീ വിഷയങ്ങൾ പഠിക്കേണ്ട 'ഫസ്റ്റ്ഗ്രൂപ്പ്'തന്നെ എനിക്ക് കിട്ടി. മലയാളഭാഷയെ ഭയന്ന് ഫ്രഞ്ച്ഭാഷ 'സെക്കൻഡ് ലാങ്വേജ്'ായി സ്വീകരിച്ചു. തിരുവനന്തപുരത്ത് തമ്പാനൂർ 'റെയിൽവേഓവർബ്രിഡ്ജ്'ിനു സമീപം, വളരെ അകന്ന ഒരു ബന്ധുവിന്റെ വീട്ടിൽ താമസമിടപാടുചെയ്തുതന്നു. ആഹാരമൊക്കെ തമ്പാനൂർ 'റെയിൽവേസ്റ്റേഷ'നിലെ കന്റീനിൽ നിന്നായിരുന്നു. (ഹോട്ടൽ ആഹാരം ഇതാദ്യമായല്ല. പള്ളിപ്പാട്ടുതാമസിച്ച് ഹരിപ്പാട്ട് പഠിച്ചപ്പോൾ ഉച്ചഭക്ഷണം ഹോട്ടലിൽ ആയിരുന്നു. അന്ന് ഊണിന് അഞ്ച് ചക്രമായിരുന്നു. എനിക്ക് രണ്ടര ചക്രത്തിന്റെ അര ഊണായിന്നു.)

കഴിഞ്ഞ ആണ്ടവധിക്കാണെന്നുതോന്നുന്നു ഞങ്ങൾ മൂന്നുമക്കളെയുംകൂടെ കൊല്ലത്ത് കൊണ്ടുപായി കുഞ്ഞമ്മയുടെ അടുത്താക്കി. മനസില്ലാമനസോടെയാണ് ഞാൻ കൊല്ലത്തിന് പോയത്. അപ്പച്ചിയെ പിരിഞ്ഞുപോകുവാൻ ഞാൻ ഇഷ്ടപ്പെട്ടിരുന്നില്ല. എന്റെ താമസം പഠിത്തത്തിനായി തിരുവനന്തപുരത്തായിരു

ന്നതിനാൽ വലിയ വിമ്മിഷ്ടമൊന്നും അനുഭവപ്പെട്ടില്ല. അവധിക്കാലങ്ങളിൽ കൊല്ലത്തിനു പോയിരുന്നു. സൂരജിനെ കൊല്ലത്ത് സെക്കൻഡ് ഫോമിൽ ചേർത്തു. കൊല്ലത്തുനിന്ന് തിരുവനന്തപുരത്തിനും, മടക്കയാത്രയ്ക്കും ട്രെയിനിൽ എനിക്ക് ടിക്കറ്റ് വേണ്ടായിരുന്നു.
ഇതുവരെ ഞാൻ, വീട്ടുകാരുടെയും നാട്ടുകാരുടെയും തത്വചിന്തകൾക്ക് അധീനനായിരുന്നു അടിമയായിരുന്നു. ഇപ്പോൾ ഞാൻ സകല കെട്ടുപാടുകളും അറ്റ് ചിന്താസരണിയിൽ സ്വയം വിഹരിക്കുവാൻ പ്രാപ്തനായിരിക്കുന്നു. ഇതുവരെ എന്നെ നയിച്ചിരുന്നത് മറ്റുള്ളവരുടെ ആശയങ്ങളും അഭിരുചികളുമായിരുന്നു. ഞാൻ ലോകത്തെ അറിയുവാൻ തുടങ്ങിയിരിക്കുന്നു. സ്വന്തമായി ചിന്തിക്കുവാൻ തുടങ്ങിയിരിക്കുന്നു. തലയിലും മറ്റും എണ്ണതേക്കുന്ന സ്വഭാവം മലയാളികൾക്കല്ലാതെ ലോകത്ത് മറ്റാർക്കും ഉള്ളതായി അറിവില്ലാത്തതിനാൽ, വീട്ടിൽ നിന്നുകൊണ്ടുവന്ന എണ്ണ തീർന്നപ്പോൾമുതൽ എണ്ണതേക്കുന്നത് നിർത്തലാക്കി. (പതിനാറാം വയസ്സുമുതൽ ഇതെഴുതുന്ന എൺപത്തെട്ടാം വയസ്സുവരെ എണ്ണതേക്കാഞ്ഞത് എന്റെ ആരോഗ്യത്തെ ഒട്ടും ബാധിച്ചിട്ടില്ല എന്ന സന്തോഷവാർത്ത നിങ്ങളെ എല്ലാവരെയും അറിയിച്ചുകൊള്ളുന്നു. എണ്ണതേക്കൽ ഒരു മാനസവിഭ്രാന്തി മാത്രമാണ്.)

ഇന്ത്യ ബ്രിട്ടന്റെ അടിമയാണെന്നും, വർഷങ്ങളായി സ്വാതന്ത്ര്യത്തിനായി പോരാടിക്കൊണ്ടിരിക്കയാണെന്നും ഞാൻ മനസ്സിലാക്കി. പ്രധാന നേതാക്കളായ മഹാത്മാഗാന്ധി, ജവഹർലാൽനെഹ്റു, നേതാജി സുഭാഷ്ചന്ദ്രബോസ് എന്നിവരെക്കുറിച്ചും അല്പമൊക്കെ മനസ്സിലാക്കി. ഞാൻതന്നെ അവരുടെ ചിത്രങ്ങൾ പെൻസിലുകൊണ്ട് 'ഷെയിഡു' ചെയ്തു വരച്ചുണ്ടാക്കി. എനിക്കൊരു ചെറിയ തകരപ്പെട്ടി ഉണ്ടായിരുന്നു. പെട്ടി തുറന്നാലുടൻ കാണത്തക്കവിധത്തിൽ പെട്ടിയുടെ മൂടിയുടെ അകവശത്ത് ആ മൂന്നുചിത്രങ്ങളും അലങ്കരിച്ചു വച്ചു.



എനിക്കവരോട് ബഹുമതിതോന്നുവാൻ പ്രത്യേക കാരണമുണ്ട്. പില്ക്കാലങ്ങളിൽ ഞാൻ കുത്തിക്കുറിച്ച ഏതാനും വരികൾ അത് വ്യക്തമാക്കും.

*പോരാടി അവർ, വൻ വീറോടെ, ലക്ഷ്യം ഒന്നുമാത്രം,*
*സ്വാതന്ത്ര്യം; മോഹങ്ങൾ മറ്റൊന്നും ഇല്ലായിരുന്നന്ന്!*
*എം.പി.യോ, എം.എൽ.ഏയോ, മന്ത്രിയോ, അങ്ങനാസ്ഥാന-*
*മാനങ്ങളൊന്നും, അവർ സ്വപ്നം കണ്ടിരുന്നില്ലന്ന്!*
*അടുത്ത നാൾ, ജീവനോടുതന്നെ താനുണ്ടാകുമോ*

*എന്നുപോലും സംശയം ഉണ്ടായിരുന്നന്നവർക്ക്!*
*സ്ഥാനമാനങ്ങൾ മോഹിച്ചിരുന്നില്ല, മഹാരഥർ;*
*നാണം മറച്ച് അഭിമാനം, അതൊന്നു മാത്രമേ!*
*തങ്ങൾതൻ ജീവിതകാലത്തതുസംഭവിക്കുമോ,*
*ഒന്നുംതന്നവർക്കറിഞ്ഞുകൂടായിരുന്നൂ അന്ന്!*
*പോരാടി, ജീവൻ പണയം വച്ചും അവർ; സ്വാർത്ഥത*
*അവരെ തീണ്ടിയിരുന്നില്ല, വേണ്ടിയിരുന്നില്ല!*
*സ്വന്തം കാര്യം സിന്ദാബാദ്, എന്നതാം മുദ്രാവാക്യം,*
*കാർന്നു തിന്നതില്ല; ആരുടെ അന്തരംഗത്തെയും!*

1945 ആഗസ്റ്റ് 18–ാം ന അധികഭാരം കയറ്റിയ ജപ്പാന്റെ വിമാനസ്ഫുടനത്തിൽ കഠിനമായ തീപൊള്ളലേററ് ജപ്പാന്റെ തൈവാൻ എന്ന സ്ഥലത്ത് വച്ച് നേതാജി സുഭാഷ് ചന്ദ്രബോസ് മരണം അടഞ്ഞു എന്നറിഞ്ഞത് വളരെ ഹൃദയഭേദകമായിരുന്നു.

ഇൻഡ്യയിൽ തങ്ങളുടെ ഭരണത്തിൻകീഴിലുള്ള സ്ഥലങ്ങൾ, ഇൻഡ്യ, പകിസ്ഥാൻ എന്ന രണ്ട് പരമാധികാരരാജ്യങ്ങളായി വിഭജിച്ച് പ്രഖ്യാപിച്ചുകൊണ്ട് ഇൻഡ്യയിൽനിന്ന് പിന്മാറുന്ന തീയതി, 1947 ജൂൺ 3–ാംന ബ്രിട്ടീഷ് അറിയിച്ചു. ജൂലയ് 22–ാം ന കൺസ്റ്റിററുവൻററ് അസംബ്ലി (ഭരണഘടന എഴുതിയുണ്ടാക്കുന്ന സഭ) ഇന്നത്തേമാതിരിയുള്ള ഇൻഡ്യൻ പതാക അംഗീകരിച്ചു.



രാജ്യത്തിന്റെ ശക്തിയെയും ധൈര്യത്തെയും സൂചിപ്പിക്കുന്ന കാവിനിറമാണ് ഏററവും മുകൾഭാഗത്തേത്. സമാധാനത്തെയും സത്യത്തെയും സൂചിപ്പിക്കുന്നതാണ് മധ്യഭാഗത്തെ വെള്ളനിറം. നീലനിറത്തിൽ നടുക്ക് ധർമ്മചക്രമാണ്. ഭൂമിയുടെ ഫലപുഷ്ടിയെും വളർച്ചയെയും വിജയസൂചകാവസ്ഥയെയും കാണിക്കുന്നു ഏററവും താഴെയുള്ള പച്ചനിറം.

ഏതാണ്ട് ഒരു മാസം മാത്രമേ തമ്പാനൂർ വീട്ടിൽ ഞാൻ താമസിച്ചുള്ളു. പിന്നെ താമസം ലോഡ്ജിലാക്കി. ലോഡ്ജ്, മ്യൂസിക്ക് അക്കാഡമിക്കടുത്തായിരുന്നു. 1947 ജൂലൈ 25–ാം ന മുഹമ്മദ് റാഫിയുടെ പാട്ടുകച്ചേരിയുണ്ടായിരുന്നതായാണ് എന്റെ ഓർമ്മ. ലോഡ്ജിലിരുന്ന് അത് ഞാനാസ്വദിച്ചു. ഹിന്ദിഅറിഞ്ഞുകൂടായെങ്കിലും ഹിന്ദിപ്പാട്ടുകൾ എനിക്കൊരു ഹരമായിരുന്നു. സ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുമ്പോഴേ ഹിന്ദിപ്പാട്ടുകൾ കാണാതെ പഠിച്ച് നല്ലവണ്ണംപാടുമായിരുന്നു. അന്ന് മലയാളം പാട്ടുകൾ വിരളമായിരുന്നു. മലയാളസിനിമയേ വിരളമായിരുന്നു. 1928 മുതൽ 1947 വരെ ഇരുപത് വർഷങ്ങളിൽ റിലീസ്സായ മലയാളസിനികൾ വെറും അഞ്ചെണ്ണമാണ്. അതിൽ രണ്ടെണ്ണം നിശബ്ദചിത്രങ്ങളായിരുന്നു. അതുകൊണ്ട് മലയാളപാട്ടുപഠിത്തവും തഥൈവ. (പാട്ടു

പഠിച്ച അമ്മയുടെ കഴിവുകളുടെ ഒരു ചെറിയ അംശം എനിക്ക് കിട്ടിയിരുന്നിരിക്കണം!) പിറേറ ദിവസം രാവിലെ, പേപ്പറിൽ കണ്ട വാർത്ത അമ്പരപ്പിക്കുന്നതായിരുന്നു. മ്യൂസിക്ക്അക്കാഡമിയിൽ വച്ച് ദിവാന് വെട്ടേറ്റു, മൂക്ക് മുറിഞ്ഞു. വെട്ടുന്നതിന് ലൈറ്റണഞ്ഞു. തിരുവിതാംകൂർ, ശ്രീചിത്തിരതിരുനാൾ മഹാരാജാവ് ഭരിച്ചിരുന്ന ഒരു നാട്ടുരാജ്യമായിരുന്നു. രാജാവിനെ ഭരണത്തിൽ സഹായിക്കുവാൻ രാജാവ് നിയമിച്ചിരുന്ന ഉദ്യോഗസ്ഥന്റെ പേരാണ് ദിവാൻ. അന്നത്തെ ദിവാൻ, സർ സീപി രാമസ്വാമി അയ്യർ ആയിരുന്നു. പുന്നപ്ര എന്നസ്ഥലത്ത് 470 ആളുകൾ 1946 ഒക്ടോബർ 27–ാം തീയതിയും, വയലാർ എന്ന സ്ഥലത്ത് 150–തിൽ കൂടുതൽ ആളുകൾ 28–ാം തീയതിയും ദിവാന്റെ പട്ടാളക്കാരാൽ കൊല്ലപ്പെട്ടിരുന്നു. കൊല്ലപ്പെട്ടവർ കമ്മ്യൂണിസ്റ്റ് വിപ്ലവകാരികളായിരുന്നു.  ഇൻഡ്യൻയൂണിയനിൽ ചേരാതെ തിരുവിതാംകൂറിനെ ഒരുസ്വതന്ത്ര രാജ്യമായി നിലനിർത്തുവാനുള്ള ശ്രമങ്ങൾ ദിവാൻ നടത്തിയിരുന്നു! കോനാട്ടു മഠം ചിദംബര അയ്യർ സുബ്രഹ്മണി അയ്യർ (കെ.സി.എസ.മണി) ആയിരുന്നു വധശ്രമം നടത്തിയത് എന്ന് പിന്നീട് വ്യക്തമായി. അന്ന് 25 വയസുകാരനായ അദ്ദേഹം റവല്യൂഷനറി സോഷ്യലിസ്ററുകാരനായിരുന്നു. ഏതായാലും ആ സംഭവം തിരുവിതാംകൂറിന്റെ ചരിത്രത്തിൽ ഒരുനാഴികക്കല്ലായിരുന്നു. ജൂലൈ 30–ാംന മഹാരാജാവിന്റെ തീരുമാനമനുസരിച്ച്, തിരുവിതാംകൂറിനെ യൂണിയൻ ഒഫ് ഇൻഡ്യയിൽ ലയിപ്പിക്കുവാൻ സീ.പി. സമ്മതം രേഖപ്പെടുത്തി. 1947 ആഗസ്റ്റ് പതിനഞ്ച്, ഇന്ത്യ സ്വതന്ത്രയായി! ആഘോഷങ്ങളിൽ ഞാനും പങ്കാളിയായി! ഇന്ത്യയുടെ ആദ്യ സ്വാതന്ത്ര്യദിനത്തിൽ പങ്കുകൊള്ളുവാൻ സാധിച്ചത് ഒരു മഹാഭാഗ്യമായി ഞാൻ കരുതുന്നു. മൗണ്ട്ബാറ്റൻ അധികാരകൈമാറ്റം നടത്തി. (ഒരുവർഷം അദ്ദേഹം ഗവർണർ ജനറലായിരുന്നു. പിന്നെ രണ്ടുവർഷത്തേക്ക് രാഗോപാലാചാരി ആദ്യത്തെ ഇന്ത്യാക്കാരൻ ഗവർണർ ജനറലായി.) നെഹ്റുജി സ്വതന്ത്ര ഇന്ത്യയുടെ ആദ്യത്തെ പ്രധാനമന്ത്രിയായി. നേരിട്ട് ബ്രിട്ടന്റെ ഭരണത്തിൻ കീഴിൽ ഉണ്ടായിരുന്ന സ്ഥലങ്ങൾ മാത്രമായിരുന്നു അന്നത്തെ ഇന്ത്യ. നട്ടുരാജ്യങ്ങൾ 565 അങ്ങനെതന്നെ തുടർന്നു. പകിസ്ഥാനോട് ചേർന്നുകിടന്ന ഏതാണ്ട് 14 നാട്ടുരാജ്യങ്ങൾ പകിസ്ഥാനോട് ചേർന്നതൊഴിച്ച് ബാക്കിയുള്ളവയെ, സാമദാനഭേദദണ്ഡോപായങ്ങൾ ഫലപ്രദമായ രീതിയിൽ പ്രയോഗിച്ച്, ഇന്ത്യൻയൂണിയനിൽ ക്രമേണ കൊണ്ടുവരികയായിരുന്നു. ഇൻഡ്യൻ യൂണിയനിൽ രാജഭരണനാട്ടുരാജ്യങ്ങൾ സംയോജിപ്പിക്കുന്നതിനും പിന്നീട് ലയിപ്പിക്കുന്നതിനും അവയുടെ ഭരണകർത്താക്കൾക്ക് ഏതാനും വസ്തുവകകളും പണവും കൊടുക്കാമെന്ന ഇൻഡ്യാഗവൺമെന്റ് വ്യവസ്ഥയ്ക്കാണ് 'പ്രിവി പേഴ്സ്' എന്ന് അറിയപ്പെട്ടിരുന്നത്. (ഇൻഡ്യയുടെ ഇരുമ്പ്മനുഷ്യൻ എന്നറിയപ്പെടുന്ന സർദാർ വല്ലഭായി പട്ടേൽ ആയിരുന്നു അതിന്റെ സൂത്രധാരൻ. നെഹ്റു മന്ത്രിസഭയിൽ ഉപപ്രധാനമന്ത്രിപദം അലങ്കരിച്ച് ആഭ്യന്തരം കൈകാര്യം ചെയ്തു.) ആഗസ്റ്റ് 19–ാം തീയതി ദിവാൻ പദം രാജിവച്ച് തിരുവിതാംകൂർ വിട്ട് മദ്രാസിലേക്ക് പലായനം ചെയ്യുവാൻ സീ.പി. നിർബന്ധിതനായി!

ഈ ആഗസ്റ്റ് 15–ന്, ചെങ്കോട്ടയ്ക്കും കൊല്ലത്തിനുമിടയിൽ ഓടുന്ന 'ഗുഡ്സ്' ട്രെയിനിലായിരുന്നു അച്ഛന് ജോലി. ആര്യങ്കാവ് എന്ന സ്ഥലത്തുവച്ച് മലയിൽ നിന്നും മണ്ണിടിഞ്ഞുവീണ് ട്രെയിൻ നിന്നുപോയി. എഞ്ചിനും 'ഗാർഡിന്റെ വാഗണും' മണ്ണിടിഞ്ഞുവീണതിന്റെ അപ്പുറവും ഇപ്പുറവുമായിപ്പോയി. ഏതാ

യാലും ആളപായമൊന്നും ഉണ്ടായില്ല. മറ്റു ട്രെയിനുകൾ ഒന്നും വന്നിടിച്ചതുമില്ല. എങ്ങനെയോ മററപകടം ഒന്നും ഉണ്ടായില്ല. ഓണാവധിക്ക് കൊല്ലത്ത് ചെന്നപ്പോഴാണ് ഞാൻ വിവരം അറിയുന്നത്. അന്ന് മൊബയിൽ ഫോൺ ഇല്ലായിരുന്നു, ലാൻഡ്ലൈൻ ഫോൺ പോലും ഇല്ലായിരുന്നു. വേഗം സന്ദേശങ്ങൾ എത്തിക്കുന്നതിനുള്ള ഏകമാഗ്ഗം 'ടെലഗ്രാഫി'യായിരുന്നു. (അതിന്റെ പ്രവർത്തനം പുതുതലമുറയ്ക്ക് അതിശയകരമായിരിക്കുമെന്നതിനാൽ അതൊന്ന് വിശദീകരിക്കാം. ഒരു കമ്പിച്ചുരുളില്ക്കൂടി വൈദ്യുതിപ്രവാഹം ഉണ്ടാകുമ്പോൾ, അതിനുള്ളിൽ വച്ചിരിക്കുന്ന പച്ചിരിമ്പ്കഷണത്തിന് കാന്തശക്തി ഉണ്ടാകുമെന്നും, വൈദ്യുതിപ്രവാഹം നിലച്ചാൽ പച്ചിരിമ്പുകഷണത്തിന്റെ കാന്തശക്തി നഷ്ടപ്പെടുമെന്നുമുള്ള ശാസ്ത്രസിദ്ധാന്തത്തെ അടിസ്ഥാനമാക്കി നിർമ്മിച്ച ഒരു ഉപകരണം ഉപയോഗിച്ചാണ് സന്ദേശം അയയ്ക്കുകയും സ്വീകരിക്കുകയും ചെയ്തിരുന്നത്. സന്ദേശം അയയ്ക്കുന്നിടവും സന്ദേശം സ്വീകരിക്കുന്നിടവും തമ്മിൽ, ഭൂമിക്കടിയില്ക്കൂടിയോ മുകളില്ക്കൂടിയോ വൈദ്യുതചാലകലോഹക്കമ്പിയാൽ ബന്ധിക്കപ്പെട്ടിരിക്കും. ചിത്രത്തിൽ നടുക്ക് കാണിച്ചിരിക്കുന്നമാതിരിയുള്ള ഉപകരണങ്ങൾ രണ്ടിടത്തും ഉണ്ടായിരിക്കും.




അയക്കുന്ന സ്ഥലത്തെ ഉപകരണത്തിന്റെ 'കീ' വിരൽത്തുമ്പുകൊണ്ട് അമർത്തുമ്പോൾ രണ്ട് ലോഹഭാഗങ്ങൾ തമ്മിൽ കൂട്ടിമുട്ടുകയാൽ ഒരു ശബ്ദമുണ്ടാകുന്നതിനോടൊപ്പം വൈദ്യുതപ്രവാഹവും ഉണ്ടാകുന്നു. തൽഫലമായി, സ്വീകരണസ്ഥലത്തെ പച്ചിരിമ്പുകഷണം കാന്തമായിമാറി തൊട്ടടുത്തുള്ള ഇരിമ്പിനെ ആകർഷിച്ച് കൂട്ടിമുട്ടി, അയച്ച സ്ഥലത്തുണ്ടായമാതിരിയുള്ള ശബ്ദം ഉണ്ടാക്കുന്നു. അയയ്ക്കുന്ന സ്ഥലത്ത് കീയിൽനിന്ന് വിരൽ എടുക്കുമ്പോൾ സ്പ്രിങ്ങിന്റെ ശക്തിയാൽ അത് പൂർവ്വസ്ഥാനത്തേക്ക് മാറി, മറ്റേ അറ്റത്തെ രണ്ട് ലോഹക്കഷണങ്ങൾ തമ്മിൽ കൂട്ടിമുട്ടി വീണ്ടുമൊരുശബ്ദം ഉണ്ടാകുന്നു. പൂർവ്വസ്ഥാനത്തേക്ക് മാറുകയാൽ വൈദ്യുതബന്ധം അറ്റുപോകുന്നു. വൈദ്യുതബന്ധം നിലയ്ക്കയാൽ സ്വീകരണസ്ഥലത്തെ പച്ചിരിമ്പിന് കാന്തശക്തി നഷ്ടപ്പെടുന്നു. കാന്തശക്തി നഷ്ടപ്പെടുകയാൽ ആകർഷണശക്തി ഇല്ലാതാകുന്നു. ആകർഷിക്കപ്പെടാത്തതിനാൽ സ്പ്രിങ്ങിന്റെ ശക്തികാരണം പൂർവ്വസ്ഥിതിയിലേക്ക് മടങ്ങുന്നു. പൂർവ്വസ്ഥിതിയിലേക്ക് മടങ്ങുമ്പോൾ അവിടുള്ള ലോഹക്കഷണവുമായി കൂട്ടിമുട്ടി, അയച്ചസ്ഥാനത്തുണ്ടായമാതിരിയുള്ള ശബ്ദം സ്വീകരണസ്ഥലത്തും ഉണ്ടാകുന്നു. വിരൽ, കീയിൽ അമർത്തുന്നതും എടുക്കുന്നതും പെട്ടെന്നായൽ രണ്ടുശബ്ദങ്ങളും കൂടിച്ചേർന്ന് 'കട്' എന്ന് തോന്നിക്കും. കീ അമർത്തിയിട്ട് എടുക്കുന്നത് സാവധാനമായാൽ രണ്ടുശബ്ദവും കൂടിച്ചേർന്ന് 'ക– ട്ട്' എന്ന് തോന്നിക്കും. ശാമുവെൽ എഫ്. ബി. മോഴ്സ് എന്ന ആളാണ് 'ടെലഗ്രാഫി'യിൽ കോഡ് ഉണ്ടാക്കിയത്. 'കട്' എന്ന ശബ്ദം ഒരു കുത്തുകൊണ്ടും (.),

‘ക ട്ട്’ എന്ന ശബ്ദം ഒരു ചെറിയ വര കൊണ്ടും (–) കുറിക്കപ്പെടുന്നു. ഓരോ അക്ഷരത്തിനും ഓരോ അക്കത്തിനും അതുപോലെ മറ്റുപലതിനും കോഡു ണ്ട്. സന്ദേശം അയയ്ക്കുന്നിടം കോഡ് ഉപയോഗിച്ച് ഓരോ അക്ഷരങ്ങളായി അടിക്കുന്നു. സ്വീകരണസ്ഥലത്തുണ്ടാകുന്ന ശബ്ദം കേട്ട് ഓരോ അക്ഷരങ്ങ ളായി കുറിച്ചെടുക്കുന്നു. അങ്ങനെ വാക്കുകളും വാചകങ്ങളും ഉണ്ടാക്കുന്നു. മൂന്ന് ‘കട്’ ശബ്ദങ്ങൾ (...) അടുത്തടുത്തുവന്നാൽ അത് ‘S’ എന്ന അക്ഷര മാണ്. മൂന്ന് ‘ക ട്ട്’ ശബ്ദങ്ങൾ (–––) അടുത്തടുത്ത് വന്നാൽ അത് ‘O’ എന്ന അക്ഷരമാണ്. അക്ഷരങ്ങളുടെ ഇടയിലും വാക്കുകളുടെ ഇടയിലും അവ നല്ലവണ്ണം തിരിച്ചറിയത്തക്കരീതിയിൽ അകലം ‘ഗ്യാപ്പ്’ കൊടുക്കും. ഇങ്ങനെ അയയ്ക്കുന്ന സന്ദേശം ‘ടെലഗ്രാം’ എന്നറിയപ്പെട്ടിരുന്നു.

| | | | | | |
|---|---|---|---|---|---|
| A | B | C | D | E | F |
| •— | —••• | —•—• | —•• | • | ••—• |
| G | H | I | J | K | L |
| ——• | •••• | •• | •——— | —•— | •—•• |
| M | N | O | P | Q | R |
| —— | —• | ——— | •——• | ——•— | •—• |
| S | T | U | V | W | X |
| ••• | — | ••— | •••— | •—— | —••— |
| Y | Z | | | | |
| —•—— | ——•• | | | | |

പ്രധാനപ്പെട്ട പോസ്റ്റാഫീസുകളിലെല്ലാം ടെലഗ്രാം അയയ്ക്കുവാനും സ്വീകരിക്കുവാനുമുള്ള സംവിധാനമുണ്ടായിരുന്നു. ‘ഡിപ്പാർട്ട്മെന്റി’ന്റെ പേരുതന്നെ ‘പോസ്റ്റ് ആൻഡ് ടെലഗ്രാഫ് ഡിപ്പാർട്ട്മെന്റ്’ എന്നായിരുന്നു. തത്സമയവിദൂരവാർത്താവിനിമയത്തിന് ലോകത്തന്നുവരെ യാതൊരു മാർഗ്ഗവും ഇല്ലാതിരുന്ന കാലഘട്ടത്തിൽ ഈ കണ്ടുപടിത്തം ഒരു മഹാവി പ്ലവംതന്നെ സൃഷ്ടിച്ചു എന്നതാണ് പരമാർത്ഥം. സമുദ്രത്തിനടിയില്ക്കൂടി കമ്പിയിട്ട് ഭൂഖണ്ഡങ്ങൾതമ്മിലോലും ബന്ധമുണ്ടാക്കുവാൻ അതിനു സാധിച്ചു. അയയ്ക്കപ്പെടുന്ന സന്ദേശം, സമാനമായ വേഗതയിൽ നീങ്ങുന്ന പേപ്പറിൽ, കുത്തും ചെറുവരയും കൊണ്ടുള്ള ചിഹ്നത്തിൽ, സ്വയം പ്രവർത്തി ക്കുന്ന ഉപകരണത്താൽ രേഖപ്പെടുത്താവുന്ന സംവിധാനം വരെ കണ്ടുപിടിക്ക പ്പെട്ടു എന്നത് ടെലഗ്രാഫിയുടെ അന്നത്തെ അതീവപ്രചാരത്തിന്റെയും പ്രാധാ ന്യത്തിന്റെയും ശരിരൂപം വെളിവാക്കുന്നു. രഹസ്യ കോഡുണ്ടാക്കി രഹസ്യ സന്ദേശങ്ങൾ പരസ്പരം കൈ മാറുന്നതിന് ഇന്നും മോഴ്സ്കോഡിലെ ‘കട്’, ‘ക ട്ട്’ ഉപയോഗിച്ചുപോരുന്നു.)

ടെലഗ്രാഫിയുടെ കാര്യം വിവരിക്കുവാൻ തുടങ്ങുന്നതിനുമുൻപ് പറഞ്ഞുവന്ന കാര്യത്തിലേക്ക് നമുക്ക് മടങ്ങിപ്പോകാം. പ്രധാനപ്പെട്ട റെയിൽവേസ്റ്റേഷനുക ളിലെല്ലാം, റെയിൽവേയുടെ ആവശ്യത്തിന് ടെലഗ്രാം അയയ്ക്കുവാനും സ്വീകരിക്കുവാനുമുള്ള സംവിധാനമുണ്ടായിരുന്നു. പക്ഷേ രണ്ടു സ്റ്റേഷനു കൾക്കിടയിൽ ആയിപ്പോയില്ലിയൊ സംഭവം. ആരെങ്കിലും കാട്ടില്ക്കൂടിയുള്ള റെയിൽവേപാതവഴി നടന്നുചെന്ന്, മണ്ണിടിഞ്ഞു വീണ് വണ്ടി നിന്നുപോയ വിവരം, അടുത്ത റയിൽവേസ്റ്റേഷനിൽ അറിയിച്ചിരിക്കാം. നല്ലോരുദിവസമാ യിട്ടതും സംഭവിച്ചു.

**“If you fail, nver give up because F.A.I.L. means ‘First Attempt In Learning’. End is not the end, in fact E.N.D. means ‘Effort Never Dies.’ If you get No as an answer, remember N.O. means ‘Next Opportunity’. So let us be positive.” Dr. APJ Abdul Kalam**

അമ്മയുടെ ഹരിപ്പാട്ടെ പുരയിടം നോക്കാൻ ഏല്പിച്ചിരുന്ന അമ്മാവൻ, പിന്നീട് തിരുവനന്തപുരത്ത് നേമം എന്ന സ്ഥലത്തായിരുന്നു താമസം. ഒരു ദിവസം അച്ഛൻ എന്നെ നേമത്ത് അമ്മാവന്റെ വീട്ടിൽ കൊണ്ടുപോയി വഴിപരിചയപ്പെടുത്തിത്തന്നു. എനിക്കാവശ്യമുള്ള പണം അപ്പപ്പോൾ തരുവാൻ അമ്മാവനെ പറഞ്ഞേർപ്പെടുത്തി. മുറിവാടകയ്ക്കും ഫീസിനുമുള്ള പണമേ എനിക്ക് ആ വർഷം ആവശ്യമുണ്ടായിരുന്നുള്ളു. റെയിൽവേകന്റീനിലേക്ക് പണം മാസന്തോറും അച്ഛൻ അടച്ചിരുന്നു. കോളേജിലേക്കുള്ള പോക്കും വരവും നടന്നായിരുന്നു.

രാജകീയഭരണമായിരുന്ന ജമ്മു-കാഷ്മീറിനെ ചൊല്ലിയുള്ള ആദ്യ യുദ്ധം ഇന്ത്യയും പകിസ്താനും തമ്മിൽ 1947–1948 കാലഘട്ടത്തിൽ നടന്നു. കാഷ്മീറിന്റെ മൂന്നിൽ രണ്ടുഭാഗത്തിന്റെ നിയന്ത്രണം ഇന്ത്യ കരസ്ഥമാക്കി. വിജയപൂർവ്വം പ്രതിരോധിച്ച് കാഷ്മീർതാഴ്വരയും ജമ്മുവും ലഡാക്കും സ്വന്ത അധികാരപരിധിയിൽ നിലനിർത്തി.

1948 ജൻവരി 30–ാം നു വൈകിട്ട് 5 മണി, 17 മിനിറ്റ്, 30 സെക്കന്റ് എന്ന സമയത്ത് ബർലഹൗസി(ഇപ്പോൾ ഗാന്ധിസ്മൃിതി എന്നാണ് നാമധേയം)ന്റെ വളപ്പിൽ വെച്ച് മഹാത്മാഗാന്ധിയെ ഒരു മതഭ്രാന്തൻ, തൊഴുതിട്ട് അടുത്ത് നിന്ന് ചതിവിൽ അതിക്രൂരമായി നിഷ്കരുണം വെടിവെച്ച് കൊന്നു. വാർത്ത അറിഞ്ഞ് ലോകം ഒരു നിമഷം സ്തംഭിച്ച് നിന്നുപോയി. **'രാഷ്ട്രപിതാവ് മരി**



**ച്ചുപോയി'** എന്ന് നെഹ്റുജി, രാഷ്ട്രത്തോടുള്ള റേഡിയോ പ്രക്ഷേപണത്തിൽ വെളിപ്പെടുത്തി. ഗാന്ധിജിയുടെ ഭാര്യ കസ്തൂർബായുടെ മരണത്തിൽ അനുശോചനം രേഖപ്പെടുത്തിക്കൊണ്ട് ഗാന്ധിജിക്ക് അയച്ച കത്തിൽ, നേതാജി സുഭാഷ് ചന്ദ്രബോസ്സാണ് മഹാത്മാ ഗാന്ധിയെ ആദ്യമായി രാഷ്ട്രപിതാവെന്ന് അഭിസംബോധന ചെയ്തത്. **'രാഷ്ട്രപിതാവ്'** എന്ന് ഇന്ത്യ മഹാത്മാ

ഗാന്ധിയെ ആദരിക്കുന്നു, അങ്ങനൊരു ബിരുദം അദ്ദേഹത്തിന് നൽകപ്പെട്ടി ട്ടില്ലെങ്കിലും! സേനാപരമായൊ, വിദ്വദ്പരിഷദ് സംബന്ധിയായൊ ആയ വിശിഷ്ടതയ്ക്കല്ലാതെ ഒരു സ്ഥാനനാമവും രാഷ്ട്രം കല്പിച്ചുകൊടുക്കാൻ പാടില്ലെന്ന് ഭരണഘടനയുടെ 18 (1) വകുപ്പ് അനുശാസിക്കുന്നു.

1949 ജൂലയ് ഒന്നാം നു തിരുവിതാംകൂറും കൊച്ചിയും കൂടി ഒരുമിച്ച് ചേർത്ത് തിരു-കൊച്ചി എന്ന സംസ്ഥാനം ഉണ്ടാക്കി. തിരുവിതാംകൂർ മഹാരാജാവിനെ രാജപ്രമുഖ് എന്ന സ്ഥാനം നൽകി നേതൃസ്ഥാനത്ത് ഇരുത്തി.
1949 നവംബർ 26-ാം നു ഡോക്ടർ ബി ആർ അംബെദ്കറിന്റെ നേതൃത്ത്വ ത്തിൽ ഭരണഘടനാസമതി തയ്യാറാക്കിയ ഇൻഡ്യൻഭരണഘടന അംഗീകരിച്ചു.

ഇന്റർമീഡിയറ്റ് രണ്ടാംവർഷം, താമസപരിപാടിയിൽ മാറ്റം വരുത്തി. ഞങ്ങൾ മൂന്നാല്പേരൊരുമിച്ചുചേർന്ന് ഒരു വീട് വാടകയ്ക്കെടുത്ത് സ്വന്തപാചകത്തോ ടെ കാര്യങ്ങൾ ക്രമപ്പെടുത്തി. അങ്ങനെ പാചകത്തിന്റെ ഹരിശ്രീ ഞാനും പഠി ച്ചു. പണത്തിനുവേണ്ടി മാസന്തോറും നേമത്ത് പോകേണ്ട ഗതികേട് യാതൊരു വിട്ടുവീഴ്ചയുമില്ലാതെ തുടർന്നുകൊണ്ടേയിരുന്നു. അർദ്ധവാർഷികപരീക്ഷ ആയപ്പൊഴേയ്ക്കും ഒരു ഗ്രഹപ്പിഴ. അച്ഛന്റെ ഇടത്തുകൈയും ഇടത്തുകാലും തളർന്നുപോയി. അച്ഛനെ കൊല്ലത്ത് സർക്കാരാശുപത്രിയിൽ പ്രവേശിപ്പിച്ചു. ആ ആശുപത്രിയിലെ പ്രധാനഡോക്ടർ കുഞ്ഞമ്മയുടെ ഒരു അകന്ന ബന്ധു ആയിരുന്നു. 'പേ വാർഡിൽ' ഒരു മുറി കിട്ടി. എന്റെ പരിപാടിയിൽ ആകെ മാറ്റമുണ്ടായി. വെളുപ്പിന് അഞ്ചുമണിക്കുള്ള തിരുവനന്തപുരം പാസഞ്ചർ ട്രെയിനിൽ കൊല്ലത്തുനിന്ന് തിരുവനന്തപുരത്തേക്ക് യാത്ര തിരിക്കും. അന്ന് മൂന്ന് മണിക്കൂർ എടുക്കുമായിരുന്നു കൊല്ലം-തിരുവനന്തപുരം റയിൽയാത്ര. മുക്കാൽ മണിക്കൂർ എടുക്കുമായിരുന്നു, നടന്ന് താമസസ്ഥലത്തെത്തുവാൻ. കുളി മുതലായ കർമ്മങ്ങൾ നടത്തി വല്ലതും കഴിച്ചിട്ട് കോളജിലേക്ക് യാത്ര തിരിക്കും. വൈകിട്ട് കോളേജിൽ നിന്നും നേരിട്ട് സ്റ്റേഷനിലെത്തി, അഞ്ചുമ ണിക്ക് കൊല്ലത്തിനുള്ള ട്രെയിനിൽ യാത്രയാകും. കൊല്ലംസ്റ്റേഷനിൽനിന്ന് നേരിട്ട് ആശുപത്രിയിലെത്തി രാത്രി അച്ഛനെ ശുശ്രൂഷിക്കും. ഈ പരിപാടി അഞ്ചാറുമാസം തുടർന്നെന്നാണ് ഓർമ്മ. കുഞ്ഞമ്മയ്ക്ക് രാത്രീലെപരിപാടി പ്രയാസമായിരുന്നു. പകൽമുഴുവനും അച്ഛനെ ശുശ്രൂഷിച്ചതല്ലെ. ഒന്ന് ഞാൻ ഓർക്കുന്നു. ആണ്ടുപരീക്ഷസമയത്തും എനിക്ക് കൊല്ലത്തിന് പോകാതിരിക്കു വാൻ പറ്റിയില്ല. ട്രെയിനിൽ 'ഫ്രീ'യായി യാത്ര ചെയ്യുവാൻ സാധിച്ചിരുന്നത് ഭാഗ്യം. അച്ഛന് ശമ്പളം കിട്ടുന്നില്ലായിരുന്നു. എങ്ങനെ ചിലവുകൾ നടന്നെ ന്നും നടത്തിയെന്നും ഒന്നും എനിക്ക് ഓർമ്മയില്ല. വേലക്കാരിയുടെ മേൽനോ ട്ടത്തിലായിരുന്നു അനുജന്മാരും അനുജത്തിയും. ഏതായാലും കഷ്ടപ്പെട്ടതിന് ഫലമുണ്ടായി. സ്വയം നടക്കുവാൻ അച്ഛൻ പ്രാപ്തനായി. ഇടതുകൈവിരലുക ളും മണിബന്ധവും ഒഴിച്ച് ബാക്കിയെല്ലാം പ്രവർത്തനക്ഷമമായി! അങ്ങനെ 'അലോപ്പതി' ചികിത്സയിൽ വാതരോഗം ഭേദമായി ഞങ്ങൾ വീട്ടിൽ താമസം തുടങ്ങി. അധികം താമസിയാതെ അച്ഛൻ ജോലിയിൽ തിരികെ പ്രവേശിച്ചു. ട്രെയിനിൽ പോകാതെ, ഓഫീസിൽ ഇരുന്നുള്ള ജോലികളിൽ മാത്രം ഏർപ്പെ ട്ടു. 'അൺഫിറ്റ്'ാണെന്ന് റെയിൽവേഡോക്ടർ 'സർട്ടിഫൈ'ചെയ്കയാൽ 'പ്രിമച്വർ റിട്ടയർമെന്റി'നുള്ള ഇടപാടുകൾക്ക് തുടക്കം കുറിച്ചു.

നായർസമുദായത്തിന്റെ സംഘടനയായ, നായർ സർവ്വീസ് സൊസൈറ്റിയുടെ (എൻ. എസ്. എസ്.) മന്നത്തു പത്മനാഭപിള്ളയും, ഈഴവസമുദായത്തിന്റെ സംഘടനയായ ശ്രീ നാരായണ ധർമ്മ പരിപാലന(എസ്. എൻ. ഡി. പി.)

ത്തിന്റെ ആർ. ശങ്കറും ചേർന്ന്, ഹിന്ദുമഹാമണ്ഡലം ഉണ്ടാക്കിയ കാലമായിരുന്നു അത്. പത്മനാഭപിള്ള തന്റെ പിള്ളസ്ഥാനം മുറിച്ചുകളഞ്ഞ് വെറും പത്മനാഭൻ ആയിമാറി. ജാതിയെ തുടച്ചുമാററാനുള്ള ഒരു കാൽവെയ്പ് ആകയാൽ അതിൽ ഞാൻ വല്ലാതെആകൃഷ്ടനായി. ഞങ്ങൾ താമസിച്ചിരുന്നത് കൊല്ലത്തെ ശ്രീനാരായണകോളേജിന് അടുത്തായിരുന്നു. ഹിന്ദുമഹാമണ്ഡലത്തിന്റെ ഉദ്ഘാടനം അവിടെവച്ചായിരുന്നു. കുറേദിവസങ്ങൾ നീണ്ടുനിന്ന ഒരു പരിപാടിയായിരുന്നു അത്. വളരെ വൻ തോതിൽ കലാപരിപാടികളും വളരെയധികം മഹാന്മാരുടെ പ്രസംഗങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ഒരു ഗംഭീര ഒത്തുചേരലായിരുന്നു അത്. ഞാനും അവിടൊരു സന്നദ്ധഭടനായി രാത്രിയും പകലും ജോലിചെയ്തു. എത്ര നാൾ മണ്ഡലം നിലനിന്നെന്ന് ഓർമ്മയില്ല. എല്ലാം തല്ലിപ്പിരിഞ്ഞു. മുറിച്ച 'പിള്ള'വാൽ പിന്നെ കൂടിച്ചേർന്നതായിമാത്രം അറിവില്ല.
ഇന്റർമീഡിയറ്റ് പരീക്ഷാഫലം പുറത്തുവന്നു. 'പാർട്ട് I ഇംഗ്ലീഷ്, പാർട്ട് II സെക്കൻഡ് ലാംഗ്വേജ്, പാർട്ട് III സബ്ജക്റ്റ്സ്' ഇങ്ങനെ മൂന്ന് 'പാർട്ട്'ുകൾ ഉള്ളതിൽ ഒരു 'പാർട്ടി'നുപോലും ജയിക്കാതെ എല്ലാം മംഗളമായി പര്യവസാനിച്ചു! അങ്ങനെ ജീവിതത്തിലെ നാലാമത്തെ ദുരന്തവും ഏറ്റുവാങ്ങി!!! ജീവിതത്തിൽ നഷ്ടപ്പെട്ട വർഷങ്ങളുടെ എണ്ണം രണ്ടായി വർദ്ധിച്ചു. പിന്നെ വീട്ടിലിരുന്ന് തന്നത്താൻ എല്ലാം പഠിച്ച് അടുത്ത പരീക്ഷ എഴുതി മൂന്നുപാർട്ടുംകൂടി ഒരുമിച്ച് ജയിച്ചു.



**ഇന്റർമീഡിയറ്റ് കാരനായ രാമചന്ദ്രൻ**

സാഹിത്യത്തിന് നോബൽ സമ്മാനം നേടിയ രബീന്ദ്രനാഥടാഗോർ ബംഗാളിഭാഷയിൽ രചിച്ച് സംഗീതസ്വരവിന്യാസം ചെയ്ത ജന-ഗണ-മന എന്ന ഗാനത്തിന്റെ ഹിന്ദിപരിഭാഷ ഇന്ത്യയുടെ നാഷണൽ ആന്തമായി(ദേശീയഗാനമായി) 1950 ജൻവരി 24-ാം നു ഇന്ത്യൻ ഭരണഘടനാസമതി സ്വീകരിച്ചു.
സർവ്വ ജനങ്ങളുടെയും മനസ്സിന്റെ അധിപനും നായകനുമായവനെ, ഭാരതത്തിന്റെ ഭാഗ്യം വിധാനം ചെയ്യുന്നവനെ, അവിടുന്ന് ജയിച്ചാലും! പഞ്ചാബ്, സിന്ധ്, ഗുജറാത്ത്, മഹാരാഷ്ട്ര, ദ്രാവിഡം, ഒറീസ്സ, ബംഗാൾ എന്നീ പ്രദേശങ്ങളും; വിന്ധ്യൻ, ഹിമാലയം എന്നീ കൊടുമുടികളും; യമുന, ഗംഗാ എന്നീ നദികളും; സമുദ്രത്തിൽ അലയടിച്ചുയരുന്ന തിരമാലകളും അവിടത്തെ ശുഭ നാമം കേട്ടുണർന്നു. അവിടത്തെ ശുഭാശിസ്സുകൾ പ്രാർഥിക്കുന്നു; അവിടത്തെ ശുഭ

ഗീതങ്ങൾ ആലപിക്കുന്നു. സർവ്വ ജനങ്ങൾക്കും മംഗളം നല്കുന്നവനെ, ഭാരതത്തിന്റെ ഭാഗ്യം വിധാനം ചെയ്യുന്നവനെ, അവിടുന്ന് വിജയിച്ചാലും! വിജയിച്ചാലും! വിജയിച്ചാലും! ഇത് അർത്ഥം. രാഷ്ട്രഗാനത്തിന് URL ക്ലിക്ക് ചെയ്യുക!

https://www.youtube.com/watch?v=HtMF973tXIY




1950 ജൻവരി 26–ാം നു ഇൻഡ്യ ഒരു ജനാധിപത്യപരമാധികാരരാഷ്ട്രം ആയി. ഡോക്ടർ രാജേന്ദ്രപ്രസാദ് ഇന്ത്യയുടെ ആദ്യത്തെ പ്രസിഡന്റ് ആയി.

ഏതാണ്ട് ഒരു വർഷമെടുത്തു അച്ഛന്റെ 'പ്രോവിഡന്റ് ഫണ്ടു്', 'ഗ്രാറ്റിവിറ്റി', ശമ്പളക്കുടിശിക മുതലായി എല്ലാ ആനുകൂല്യങ്ങളും അനുവദിച്ചുകിട്ടുവാൻ. അതും വാങ്ങിക്കൊണ്ട് അച്ഛൻ റെയിവേയിൽനിന്ന് പിരിഞ്ഞു. അച്ഛനും കുഞ്ഞമ്മയും നാലു മക്കളും കൂടി പള്ളിപ്പാട്ട് കുഞ്ഞമ്മയുടെ വീട്ടിലേക്കും, ചെങ്ങന്നൂർ നിന്നുവന്ന ഞങ്ങൾ മൂന്നുപേർ തിരികെ ചെങ്ങന്നൂരേക്കുതന്നെയും താമസം മാറി. പുതിയ സ്കൂൾവർഷം തുടങ്ങുന്നതിനുമുൻപ് എല്ലാം നടന്നുകിട്ടി. എന്റെ നേരെഅനുജൻ സൂരജനെയും, അവന്റെ നേരെഅനുജൻ ഉണ്ണിയെയും ചെങ്ങന്നൂർ സ്കൂളിൽ ചേർത്തു. എനിക്ക് തിരുവനന്തപുരത്ത്, കേശവദാസപുരത്ത് മഹാത്മാഗാന്ധികോളേജിൽ പ്രവേശനം ലഭിച്ചു. അവിടെ 'ബീഎസ്സി'ക്ക് ഫിസിക്സ് മെയിൻ കോഴ്സ്' ആദ്യമായി തുടങ്ങിയവർഷമായിരുന്നു. 'അഡ്മിഷന്' വലിയ തിരക്കായിരുന്നു. ആകെ മുപ്പതുപേർക്കേ അവിടെ പ്രവേശനം ഉണ്ടായിരുന്നുള്ളു. 'ഇന്റർമീഡിയറ്റ് പരീക്ഷയിൽ 'ഫിസിക്സി'ന് നല്ലമാർക്കുണ്ടായിരുന്നതിനാൽ പ്രവേശനത്തിന് വലിയ ബുദ്ധിമുട്ട് ഉണ്ടായില്ല. പക്ഷെ ഒരു പ്രശ്നമുണ്ടായി. അവിടെ ഫ്രഞ്ച് പഠിപ്പിക്കുന്നുണ്ടായിരുന്നില്ല. പ്രൈവെറ്റാ'യി പഠിച്ച് 'പബ്ലിക്ക്'പരീക്ഷ എഴുതുന്നതിനുള്ള അനുവാദം ഞാൻ 'യൂണിവേഴ്സിറ്റി'യിൽ നിന്നും സമ്പാദിച്ച് ആ പ്രശ്നം പരിഹരിച്ചു. ഫിസിക്

സ്’(ഊർജ്ജതന്ത്രം)‘മെയിനും’, ‘മാത്ത്മെറ്റികസ് സബ്സിഡിയറി’യും ആയിരുന്നു വിഷയങ്ങൾ. ‘സെക്കൻഡ് ലാങ്വേജ് പിരീഡു’കൾ എനിക്ക് ഒഴിവായിരുന്നു. ആ സമയം, ഏതെങ്കിലുമൊരു ഒഴിഞ്ഞകോണിൽ പോയിരുന്ന് എന്തെങ്കിലും പഠിക്കുന്നതിന് പ്രയോജനപ്പെടുത്തി. ‘ഹെഡ് ഒഫ് ദി ഡിപ്പാർട്ട്മെൻറ്റ് ഒഫ് ഫിസിക്സി’ന്റെ വേഷവും എന്റെ വേഷവും സദൃശമായിരുന്നു. വെള്ളപാൻഡും വെള്ളബുഷ്ഷർട്ടും. അത് കോളേജിൽ പരക്കെ ഒരു സംസാരവിഷയമായിരുന്നു. അത് വെറുമൊരു യാദൃച്ഛികസംഭവം മാത്രമായിരുന്നു. (ഇന്റർമീഡിയറ്റ്കോളേജിൽ പോയ ആദ്യത്തെദിവസം ഇപ്പോൾ ഞാൻ ഓർത്തുപോകുന്നു. അന്നും എന്റെ വേഷം ഇതന്നായിരുന്നു. ‘ഏ കോപ്പാ..ഏ കോപ്പാ..’ എന്ന വിളികൾ ദൂരെ വിദ്യാർത്ഥികളുടെ ഇടയിൽനിന്ന് ഉയരുന്നത് കേട്ടു. അതെന്നെയാണ് വിളിക്കുന്നത് എന്ന് ഏതാനും ദിവസങ്ങൾ കഴിഞ്ഞുമാത്രമേ എനിക്കു മനസ്സിലായുള്ളു. മറ്റുള്ളവരിൽനിന്ന് വ്യത്യസ്തമായി എന്നെ കണ്ടതിന്റെ ഒരു പുച്ഛരസമെന്നോ, അസൂയയെന്നോ ഒക്കെ പല രീതിയിൽ ആ വികാരത്തെ വ്യാഖ്യാനിക്കാമായിരുന്നിരിക്കണം. കൂട്ടിന് കൂട്ടുകാരാരേയും കിട്ടാഞ്ഞിട്ടായിരിക്കാം ആ വിളി അധികദിവസം തുടർന്നില്ല. ഞാനൊഴിച്ച് മറ്റെല്ലാ കുട്ടികളും മുണ്ടും ഷർട്ടുമായിരുന്നു ധരിച്ചിരുന്നത്. എന്റെ വേഷം പാന്റും ബുഷ്ഷർട്ടും ആയിരുന്നതിന് പ്രത്യേക കാരണമുണ്ട്. അച്ഛൻ ‘റെയിൽവേ ഗാർഡാ’യിരുന്നെന്ന് നേരത്തെ പറഞ്ഞിരുന്നല്ലോ. ‘ഗാർഡിന്റെ യൂണിഫോം’ വെള്ളപ്പാന്റും വെള്ളക്കോട്ടും ആയതുകൊണ്ട് ആണ്ടുതോറും അവർക്ക് യുണിഫോമിനുള്ള വെളുത്ത ‘ഡ്രിൽ’തുണി റെയിൽവേയിൽ നിന്ന് കിട്ടുമായിരുന്നു. അച്ഛന്റെ ആവശ്യം കഴിഞ്ഞ് അധികമുള്ള തുണി എനിക്ക് ഉപയോഗപ്പെടുത്തി എന്നു മാത്രം.)

(പഴയ ഓർമ്മയിൽ നിന്ന് മടങ്ങുന്നു.)

തിരുവനന്തപുരത്ത് താമസം ‘സിറ്റി’യിൽ തന്നായിരുന്നു. കോളേജിൽ പോകുന്നതും വരുന്നതും സൈക്കിളിലായിരുന്നു. പണത്തിനുവേണ്ടി നേമത്ത് അമ്മാവന്റെ അടുക്കൽ പോകുന്ന പതിവിന് യാതൊരു മാറ്റവും ഉണ്ടായില്ല! അച്ഛന് റെയിൽവേയിൽ നിന്നുകിട്ടിയ പണമുപയോഗിച്ച്, പള്ളിപ്പാട്ടുതന്നെ കുഞ്ഞമ്മക്ക് വീതം കിട്ടിയ പുരയിടത്തിൽ ഒരു വീടു വച്ച് അങ്ങോട്ട് അച്ഛനും കുഞ്ഞമ്മയും മക്കളും താമസം മാറി.

എം.ജി. കോളേജിൽ ‘ഫിസിക്സ് മെയിൻ കോഴ്സ്’, പുതുതായി തുടങ്ങിയതാകയാൽ പല പോരായ്മകളും അനുഭവപ്പെട്ടു. അതിൽ പ്രധാനപ്പെട്ടത് ‘ഫിസിക്സ് ലാബിൽ’ വേണ്ടത്ര ഉപകരണങ്ങൾ ഇല്ലായിരുന്നു എന്നതുതന്നെ. അതുകൊണ്ട് അത്യാവശ്യമായി ചെയ്തിരിക്കേണ്ടതായ പല പ്രായോഗിക പരീക്ഷണങ്ങളും ചെയ്യുന്നതിന് സാധിക്കാതെ പോയി. രണ്ടാം വർഷവും സ്ഥിതി അധികം മെച്ചപ്പെട്ടില്ല. രണ്ടാം വർഷം, ഫ്രഞ്ച് പഠിക്കാൻ ഏതായാലും ഒരദ്ധ്യാപകനെ കണ്ടെത്തി. അവധി ദിവസങ്ങളിൽ അദ്ദേഹത്തിന്റെ അടുത്തുപോയി ഫ്രഞ്ച് പഠിച്ചു.

(അതിനിടയിൽ ഒരു കാര്യം ഓർത്തത് പറഞ്ഞുകൊള്ളട്ടെ. എനിക്കെന്റെ പേര് വളരെ നീളം കൂടിയ ഒന്നായി തോന്നി. കെ രാമചന്ദ്രൻ പിള്ള! പിള്ള സ്ഥാനവും എനിക്കിഷ്ടപ്പെട്ടിരുന്നില്ല. എന്നെ ആദ്യമായി സ്കൂളിൽ ചേർത്തത് പിള്ള സ്ഥാനമുള്ള അമ്മവീട്ടുകാരായിരുന്നതിനാൽ ഞാനും പിള്ളയായി. എന്റെ അനുന്മാർ രണ്ടുപേരെയും ആദ്യമായി സ്കൂളിൽ ചേർത്തത് കുറുപ്പ് സ്ഥാനമുള്ള അച്ഛൻവീട്ടുകാരായിരുന്നതിനാൽ അവർ രണ്ടുപേരും കുറുപ്പന്മാരായി!

ഒരേ അമ്മഅച്ഛന്മാരുടെ മക്കൾ, രണ്ട് സ്ഥാനക്കാർ! ഇതിൽ നിന്നും സ്ഥാനമാനങ്ങളുടെ അർത്ഥമില്ലായ്മ എനിക്ക് ബോദ്ധ്യമായി! തന്നെ അറിയപ്പെടാത്ത, ദൂരെ ഒരു സ്ഥലത്തുപോയി സ്ഥാനവും, ജാതിയും, എന്തിന് മതം പോലും മാററി ജീവിച്ചാൽ ആരും അറിയുകയില്ലല്ലോ എന്ന് തോന്നി! എന്ത് സ്വീകരിക്കുന്നുവോ അക്കൂട്ടരുടെ ആചാരാനുഷ്ഠാനങ്ങൾ കൂടി വശമാക്കിപ്രയോഗിക്കുകിൽ എല്ലാം ശുഭം! കേസ്സോ വഴക്കോ ഉണ്ടായാൽ പോലീസ്സ് കണ്ടുപിടിക്കാനിടയായേക്കുമെന്നല്ലാതെ മറ്റാരും അറിയുകയില്ല! ഞാൻ, പേര് മാറ്റുവാൻ തന്നെ തീരുമാനിച്ചു! കെ എന്നത് അച്ഛന്റെ പേരായ കേശവക്കുറുപ്പ് എന്നതിന്റെ ആദ്യഅക്ഷരം. കൊള്ളാം, അതിരിക്കട്ടെ. അമ്മയുടെ പേര് തഴഞ്ഞിട്ട് അച്ഛന്റെ പേരിന്റെ ആദ്യ അക്ഷരം മാത്രം ഇനിഷ്യലായി വച്ചത് ശരിയായില്ല എന്ന് തോന്നി! അതുകൊണ്ട് അമ്മയുടെ പേരായ തങ്കമ്മയുടെ ആദ്യ അക്ഷരമായ റ്റീ കൂടെ എന്റെ പേരിന്റെകൂടെ ചേർക്കുവാൻ തീരുമാനിച്ചു! എന്നിട്ടും ഒരു പ്രശ്നം അവശേഷിച്ചു! ഏതക്ഷരം ആദ്യം വയ്ക്കണം? സംശയിക്കാനില്ല. അമ്മയുടെ പേരിന്റെ ആദ്യഅക്ഷരം തന്നെ ആദ്യം വരണം. അങ്ങനെ ഇനിഷ്യൽസിന്റെ കാര്യത്തിൽ ഒരവസാന തീരുമാനത്തിൽ എത്തിച്ചേർന്നു. ററീ. കെ. ഭേഷ്! കൊള്ളാം! ഇനി പേരിന്റെ നീളം കുറയ്ക്കണം! പിള്ളസ്ഥാനം കളയുമ്പോൾ കുറയുമല്ലോ! അതുപോര. കുറെക്കൂടി കുറയണം! ചില അക്ഷരങ്ങൾ എടുത്തുകളഞ്ഞു! രാംചന്ദ് എന്നാക്കി. അങ്ങനെ ഞാൻ ററീ. കെ. രാംചന്ദ് ആകുവാൻ തീരുമാനിച്ചു. ഗസറ്റിൽ പ്രസിദ്ധീകരിച്ചു. യൂണിവേഴ്സിറ്റി രേഖകളിൽ അവശ്യ മാറ്റങ്ങൾ വരുത്തുവാൻ അതിന്റെ ഒരു പകർപ്പുസഹിതം യൂണിവേഴ്സിറ്റി റജിസ്ട്രാർക്ക് ഒരു റജിസ്റ്റേർഡ് ലെറ്ററും അയച്ചു. (അതൊരു പുതിയ പേര് എന്ന മിഥ്യാഭാവനയിൽ വർഷങ്ങൾ തള്ളി. ഏതാനും വർഷങ്ങൾക്കുശേഷം മനസ്സിലായി രാംചന്ദ്, പ്രേംചന്ദ് എന്ന പേരുകൾ വടക്കേഇൻന്ത്യയിൽ സർവ്വസാധാരണമാണെന്ന്!))

ആണ്ടുപരീക്ഷ എഴുതി. അത്യാകാംക്ഷയോടെ അവധിക്കാലം ചെങ്ങന്നൂരിൽ കഴിച്ചുകൂട്ടി. യൂണിവേഴ്സിറ്റി റജിസ്ട്രാറിൽ നിന്ന് മറുപടി ഒന്നും ലഭിക്കായ്ക യാൽ ബീഎസ്സീ സർടിഫിക്കറ്റിൽ പുതിയ പേരുതന്നെ എഴുതണേ എന്ന് അപേക്ഷിച്ചുകൊണ്ട് ഒരു റിമൈൻഡർ അയച്ചു. പരീക്ഷാഫലം അറിയുന്നതി നായി, അത് പ്രഖ്യാപിക്കുന്നതിന് തലേദിവസമേ ഞാൻ തിരുവനന്തപുരത്തിന് പോയി. അന്നൊക്കെ കോളജിൽനിന്നേ പരീക്ഷാഫലം അറിയുവാൻ മാർഗ്ഗമു ണ്ടായിരുന്നുള്ളു. പേപ്പറിൽ പരീക്ഷാഫലം പ്രസിദ്ധീകരിക്കാറില്ലായിരുന്നു. മുപ്പതുപേര് പരീക്ഷ എഴുതിയതിൽ, മൂന്നുപാർട്ടുകളും കിട്ടി ജയിച്ചവർ രണ്ടു പേരുമാത്രമായിരുന്നു. അതിലൊന്നായി എങ്ങനെയോ ഞാനും! ‘ഫസ്റ്റ്ക്ലാസ’ുമൊന്നും കിട്ടിയില്ല. വെറും ‘സെക്കൻഡ് ക്ലാസ്’മാത്രം. സന്തോഷവാനായി വീട്ടിൽ ചെന്നപ്പോൾ ഒരു വാർത്ത. ചെങ്ങന്നൂരിൽ പാണ്ഡനാട് എന്ന സ്ഥലത്തുള്ള ഒരു ഹൈസ്കൂളിൽ നിന്നും ഒരാൾ എന്നെ അന്വേഷിച്ചുവന്നിരുന്നതായും, ഞാൻ തിരുവനന്തപുരത്തുനിന്നു വന്നാലുടൻ മഠത്തിൽ ചെല്ലണമെന്നും, സ്കൂൾമാനേജരെ കണ്ട് ഉടൻതന്നെ അദ്ധ്യാപകനായി ജോലിയിൽ പ്രവേശിക്കണമെന്നും പറഞ്ഞിട്ടുപോയതായി! പിറ്റേദിവസം തന്നെ ഞാൻ പാണ്ഡനാട്ട്പോയി, അപ്പോൾതന്നെ ജോലിയിൽ പ്രവേശിച്ചു. ‘ഫിസിക്സ് മെയിൻ’കാരൻ ഞാനൊരാൾ ചെങ്ങന്നൂരുണ്ടെന്ന് എങ്ങനെയോ അവർ തിരക്കി കണ്ടുപിടിച്ചു വന്നതാണ്. ഞാൻ ഒരദ്ധ്യാപക നാകുമെന്ന് ഒരിക്കൽ പോലും പ്രതീക്ഷിച്ചിരുന്നില്ല. എല്ലാം വെറും യാദൃച്ഛികം മാത്രം. ഏതായാലും പെട്ടെന്ന് ജോലി കിട്ടിയത് നന്നായി. അതുകൊണ്ട്

അനുജൻ സൂരജിനെ പന്തളം കോളേജിൽ ഇന്റർമീഡിയറ്റിന് ചേർക്കാൻ സാധിച്ചു. എനിക്ക് അന്ന് കിട്ടിയിരുന്ന ശമ്പളം എത്രയെന്നറിയാമൊ? 55 രൂപ ശമ്പളവും 15 രൂപ 'അലവൻസും' ചേർന്ന് ആകെ 70 രൂപ. ഈ തുകകൊണ്ട് എനിക്ക് നടത്തേണ്ടിയിരുന്ന പരിപാടികൾ എന്തൊക്കെയായിരുന്നെന്നത് വിവരിക്കാം? അനുജന് ഫീസ്, ചെങ്ങന്നൂരുനിന്ന് പന്തളത്തിന് പോകാനും വരാനുമുള്ള വണ്ടിക്കൂലി, പുസ്തകങ്ങൾ വസ്ത്രം മുതലായവയ്ക്കുള്ള ചെലവുകൾ. മറ്റുവരുമാനമൊന്നും ഇല്ലാതിരുന്ന അച്ഛന്, മാസംതോറും ഞാൻ പള്ളിപ്പാട്ടിനു പോയി ഒരു ചെറിയ തുക കൊടുത്തുകൊണ്ടിരുന്നു; അപ്പച്ചിക്ക് മാസംതോറും കുറച്ച്പണം കൊടുത്തു; പിന്നെന്റെ ഉച്ചക്കെ ഊണിനും, ചായക്കും മറ്റുമുള്ള ചിലവുകളും. ഞാൻ സ്കൂളിൽ പോകുകയും വരികയും ചെയ്തിരുന്നത് സ്വന്തം സൈക്കളിലായിരുന്നതുകൊണ്ട് അതിന് ചിലവില്ലാ യിരുന്നു. ചെങ്ങന്നൂരെ വീടും പാണ്ഡനാട് സ്കൂളും തമ്മിൽ ഏതാണ്ട് എട്ടു കിലോമീറ്റർ അകലം ഉണ്ടായിരുന്നു.

കുട്ടികൾക്കും അദ്ധ്യാപകർക്കും എന്നെ വലിയ ഇഷ്ടമായിരുന്നു. കാരണം എന്തെന്ന് അറിഞ്ഞുകൂടാ. അധികം താമസിയാതെ എനിക്കൊരു സുഹൃദ് വലയമുണ്ടായി. എല്ലാവരും ആ സ്കൂളിലെതന്നെ അദ്ധ്യാപകർ. തിരുവല്ലാക്കാ രായ ഒരു ഭട്ടതിരിപ്പാടും ഒരു ബാലകൃഷ്ണപിള്ളയും. പിന്നൊന്ന് ഞാൻതന്നെ പാണ്ഡനാട് സ്കൂളിൽ ജോലിയാക്കിക്കൊടുത്ത എന്റെ സ്ഥലത്തുകാരനായ ഒരു രാമചന്ദ്രൻപിള്ള. (അയാളും സൈക്കളിലായിരുന്നു യാത്ര. ഞങ്ങൾ ഒരുമിച്ചായിരുന്നു സ്കൂളിൽ പോക്കും വരവും. തിരുവല്ലാക്കാരും സൈക്ക ളിൽ ആയിരുന്നു സ്കൂളിൽ വന്നുകൊണ്ടിരുന്നത്. സൈക്കൾ ആയിരിക്കണം ഞങ്ങളെ ഒരുമിപ്പിച്ച ഘടകം.) ഉത്സവത്തിന് പാട്ടുകച്ചേരിയോ കഥാപ്രസംഗ മോ, തിരുവല്ലായോ ചെങ്ങന്നൂരോ എവിടുണ്ടായാലും അവിടെല്ലാം ഞങ്ങൾ എത്തിയിരുന്നു! പുതിയ മലയാളം സിനിമ തിരുവല്ലായോ ചെങ്ങന്നൂരോ 'റിലീസ്സ്'ായാൽ ആദ്യ 'ഷോ' തന്നെ കാണാൻ ഞങ്ങൾ എത്തിയിരുന്നു! ബീഎസി സർട്ടിഫിക്കററിൽ പുതിയ പേരുതന്നെവന്നു.



**രാംചന്ദ് എന്ന അദ്ധ്യാപകൻ**

സ്കൂൾ വാർഷികം വന്നു. വാർഷികത്തിന് അവിടെ കുട്ടികളുടെ പരിപാടികൾ മാത്രമായിരുന്ന പതിവ് മാറ്റി അദ്ധ്യാപകരുടെ ഒരു നാടകം കൂടി ഉൾപ്പെടുത്തു ന്നതിന് ഞാൻ മുൻകയ്യെടുത്ത് പ്രവർത്തിച്ചു. പ്രധാന 'റോൾ' ഞാൻതന്നെ എടുക്കേണ്ടതായി വന്നു. (നാടകത്തോട് പണ്ടുമുതലേ എനിക്ക് വലിയ കമ്പ മായിരുന്നു. ഫോർത്ത്ഫോമിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ ഞാനൊരു ലഘു നാടകമെഴുതി, മറ്റു ചില കുട്ടികളെക്കൂടി സംഘടിപ്പിച്ച് ഒരു നാടകം നടത്തി! സ്റ്റേജും ഒന്നും ഇല്ലായിരുന്നു. റോഡായിരുന്നു നാടകവേദി! സമയം നാലുമണി. കാഴ്ചക്കാരായി പത്തുപതിനഞ്ചുപേരുണ്ടായിരുന്നു. അതിനു ശേഷം സ്കൂളിലേയും കോളജുകളിലേയും വാർഷികപരിപാടിയിൽ നാടകങ്ങ ളിൽ ഏതെങ്കിലുമൊരു റോളിൽ ഞാൻ പ്രത്യക്ഷപ്പെടാതിരുന്നിട്ടില്ല! പലപ്പോ ഴും സമ്മാനങ്ങളും കിട്ടിയിരുന്നു. പിന്നെ പലപ്പോഴും ക്ഷേത്രഉത്സവങ്ങളോ ടുചേർന്നുള്ള ആഘോഷപരിപാടികളിലും നാടകത്തിൽ പങ്കുകൊണ്ടിരുന്നു! ടിക്കറ്റ് വച്ച് ചെങ്ങന്നൂർ തീയേറ്ററിലും പലപ്പോഴും നാടകം നടത്തിയിരുന്നു.)

നാലു കൊല്ലം അങ്ങനെ കടന്നുപോയി!

(അതിനിടയിൽ പലപ്പോഴായി ഉണ്ടായ ഏതാനും സംഭവങ്ങൾ കൂടി വിവരിച്ചുകൊള്ളുന്നു.)

ചിറയ്ക്കു താഴെ ഒരു കുളിക്കടവ് ഉണ്ടായിരുന്നു. അത് ആറ്റിൽ വളവിന്റെ ഒരു മൂലയിൽ ആയിരുന്നു. മുൻപ് പറഞ്ഞ കറക്കൽ ഉള്ളിടം. വെള്ളപ്പൊക്കം ഉണ്ടായിരുന്നില്ല അപ്പോൾ. കുറെ സ്ത്രീകൾ കുളിച്ചുകൊണ്ടിരിക്കയായിരുന്നു. ഒരു കൂട്ടനിലവിളി കേൾക്കയാൽ വേഗം ഞാൻ ചിറയുടെ മുകളിൽ ഓടി ക്കയറി. ഒരു സ്ത്രീ കുടിച്ചുമറിയുന്നു. എല്ലാവരും നിലവിളിക്കുന്നതല്ലാതെ ആരും ഒന്നും ചെയ്യുന്നില്ല. എല്ലാവരും ഭയന്ന് അങ്ങനേ നിന്നുപോയി. ചിറയുടെ ആറിലോട്ടുള്ള വശം ചരിച്ച് കരിങ്കല്ലിട്ട് കെട്ടിയതാണെങ്കിലും ധൃതിയിൽ ഓടിയിറങ്ങി കുടിച്ചുമറിയുന്ന സ്ത്രീയുടെ തലമുടിക്ക് ചുറ്റി പ്പിടിച്ച് വലിച്ചുകൊണ്ട് നീന്തി നിലയുള്ളിടത്തെത്തി നടന്ന് വലിച്ച് കരക്ക് കയറ്റി. വയറമർത്തി കുറെ വെള്ളം ഛർദ്ദിപ്പിച്ച് രക്ഷപ്പെടുത്തി. (കുടിച്ചുമറി യുന്നവരെ രക്ഷിക്കാൻ ശ്രമിക്കുന്നത് വളരെ സൂക്ഷിച്ചുവേണം. അല്ലെങ്കിൽ രക്ഷിക്കാൻ ശ്രമിക്കുന്ന ആളും അപകടത്തിൽ പെട്ടുപോകും. രക്ഷിക്കാൻ ചെല്ലുന്നവരെ കുടിച്ചുമറിയുന്ന ആൾ വെപ്രാളത്തിന് രണ്ടുകൈയും കൊണ്ട് അടങ്കം അമർത്തി കെട്ടിപ്പിടിക്കും. രക്ഷിക്കാൻ ചെല്ലുന്ന ആളിന്റെ കൈകൾ കൂടെ ചേർത്ത് പിടിച്ചുപോയാൽ രക്ഷിക്കാൻ ചെല്ലുന്ന ആളിന് കൈ വീശി നീന്തുവാൻ സാധിക്കാതെ പോകും. അതുകൊണ്ട്, അവരുടെ തലമുടിക്കോ കാലിനോ മാത്രമെ പിടിക്കാവൂ. അവർക്ക് പിടിക്കാനേ സൗകര്യം കൊടുക്കരുത്.)

ശബരിമലക്ക് പോകണമെന്ന ഒരാഗ്രഹവുമായി അച്ഛൻ ചെങ്ങന്നൂർ വന്നു. അച്ഛനെ തന്നെ വിടാനൊക്കാത്തതിനാൽ ഞാൻ കൂടെ പോകുന്നതിന് തീരു മാനിച്ചു. അപ്പച്ചി പറഞ്ഞതുപോലൊക്കെ ചെയ്തു. അക്കാലത്ത് ആഹാര ത്തിനുള്ള സാധനങ്ങളും, ചോറും കൂട്ടാനുമൊക്കെ ഉണ്ടാക്കുവാനുള്ള പാത്രങ്ങളുമൊക്കെ, വഴുപാട് സാധനങ്ങൾക്കു പുറമേ കൊണ്ടുപോകണ മായിരുന്നു! അച്ഛനെക്കൊണ്ട് അതൊന്നും ചുമപ്പിക്കാതിരിക്കുക എന്നതാ യിരുന്നു എന്റെ പോക്കിന്റെ പ്രധാന ഉദ്ദേശ്യം. അന്ന്, നടപ്പിന് ദൂരക്കുറവുള്ള വഴി, വണ്ടിപ്പെരിയാർ എന്ന സ്ഥലത്തുകൂടെ പോകുന്നതായിരുന്നു. വണ്ടി

പ്പെരിയാറിൽ നിന്ന് ശബരിമലയ്ക്കുള്ള ദൂരം 12.8 കിലോമീറ്ററാണ്. വണ്ടിപ്പെരിയാർ വരെ കാറിലാണ് പോയത്. അച്ഛന്റെ ഒരു സ്നേഹിതൻ ഒരു തഹസിൽദാരും അദ്ദേഹത്തിന്റെ ഒരു ബന്ധുവും കൂടുണ്ടായിരുന്നു യാത്രക്ക്. അന്ന് അവിടെ താമസ്സിക്കുവാൻ കെട്ടിടങ്ങൾ ഒന്നും ഇല്ലായിരുന്നു. കുടിലുകൾ കെട്ടിയത് മുൻകൂർ ബുക്ക് ചെയ്യുന്നവർക്ക് കിട്ടുമായിരുന്നു. തഹസിൽദാരുടെ സ്വാധീനം ഉപയോഗിച്ച് അദ്ദേഹം ഒരു കോട്ടേജ് ബുക്കുചെയ്തിരുന്നു. സന്നിധാനത്ത് ചെന്ന് അവിടെ ഞങ്ങൾ വിശ്രമിച്ചു. ദർശനം കഴിഞ്ഞ്  ആ കാറിൽ തിരിച്ചെത്തുകയും ചെയ്തു. നടന്നപ്പോളൊന്നും അച്ഛന് വയ്യാഴിക ഒന്നും ഉണ്ടായില്ല.

അനുജൻ സൂരജ് ഇന്റർമീഡിയറ്റ് പാസായി. തിരുവനന്തപുരത്ത് എം ജി കോളജിൽ ഫിസിക്സ് മെയിനിന് പ്രവേശനം ലഭിച്ചു. തിരുവനന്തപുരത്ത് പട്ടത്ത് അമ്മയുടെ ഒരമ്മാവൻ കുടുംബസമേതം താമസ്സമുണ്ടായിരുന്നു. അനുജന്റെ താമസം അവിടെ ശരിപ്പെടുത്തിക്കൊടുത്തു.

അഞ്ചാം കൊല്ലം, പഠിപ്പിക്കാൻ പഠിക്കാനായി, ഗവൺമെന്റ് എന്നെ ബീറ്റീ–ക്ക് തിരഞ്ഞെടുത്തു. ട്രിവാൻഡ്രം ട്രെയ്നിങ്ങ് കോളജിലേക്കായിരിന്നു എനിക്ക് പ്രവേശനം. ഇന്റർമീഡിയറ്റ്കോളജും ട്രെയ്നിങ്ങ് കോളജും ഒരേ കോംപൗണ്ടിൽ തന്നായിരുന്നു. കോളജിന് അടുത്തുതന്നെയുള്ള ഒരു ലോഡ്ജിലായിരുന്നു എന്റെ താമസം. ബീ റ്റീ–ക്കുള്ള ആ തിരഞ്ഞെടുപ്പ് ഒരു കഷ്ടകാലത്തിന്റെ തുടക്കമായിരുന്നു എന്ന് ഏതാനും മാസങ്ങൾ കഴിഞ്ഞ് മാത്രമാണ് മനസ്സിലാകുന്നത്. എനിക്ക് സൈ്റ്റഫെൻഡ് കിട്ടുകയില്ലെന്ന്! കഴിഞ്ഞ കൊല്ലം വരെ ബീ റ്റീ–ക്ക് തിരഞ്ഞെടുക്കപ്പെട്ടിരുന്ന അദ്ധ്യാപകർക്ക്, മുഴുവൻ ശമ്പളവും അലവൻസും സൈ്റ്റഫൻഡായി ലഭിച്ചിരുന്നു. ഇക്കൊല്ലം മുതൽ അത് നിർത്തൽ ചെയ്തിരിക്കുന്നെന്ന്! മൂന്ന് നാല് മാസത്തെ ചിലവിന് പലരോടായി നല്ലൊരു തുക അതിനോടകം കടം വാങ്ങിക്കഴിഞ്ഞിരുന്നു. ആ പണവും തിരികെക്കൊടുക്കേണ്ട കാലവുമായി! അനുജൻ എം ജീ കോളജിൽ ബീഎസീ ഫൈനൽ ഇയറിലും പഠിക്കുന്നു. ഇനിയും കടം ചോദിക്കുവാൻ പററിയ ആൾക്കാരുമില്ല. ബീ റ്റീ പഠനം നിർത്താനും പററുകയില്ല. സ്കൂളിൽ നിന്ന് പഠനത്തിനായി റിലീവ് ചെയ്തിരിക്കയാണ്. നോക്കിയിട്ട് ഒരു മാർഗ്ഗവും കണ്ടില്ല! അമ്മ കാണിച്ചുതന്ന വഴി തെളിഞ്ഞുവന്നു! പക്ഷേ എനിക്ക് ആ മാർഗ്ഗത്തോട് വെറുപ്പായിരുന്നു. അച്ഛനെ പൂർണ്ണ വിവരം അറിയിച്ചു! കാര്യത്തിന്റെ ഗൗരവം അച്ഛൻ മനസ്സിലാക്കി. നിലം പണയം വച്ച് കാശുണ്ടാക്കിത്തന്നു. ആദ്യം കടം വീട്ടി. (അടുത്ത വർഷം ബീ റ്റി–ക്ക് തിരഞ്ഞെടുക്കപ്പെട്ട അദ്ധ്യാപകർക്കും സൈ്റ്റഫെൻഡ് അനുവദിച്ചുകിട്ടി. എന്നെ തിരഞ്ഞെടുത്ത വർഷത്തേക്കുമാത്രമായി ഒരു നിയമം ഉണ്ടായി എന്നതാണ് അതിലെ അതിശയോക്തി!) ജീവിതത്തിലെ അഞ്ചാമത്തെ ദുരന്തം!!!!!

1956 നവംബർ ഒന്നാം നു കേരളപ്പിറവി നടന്നു. തിരുവിതാംകൂറിൽ തമിഴ്ഭാഷ സംസാരിക്കുന്നവർ കൂടുതലുള്ള കന്യാകുമാരി ഡിസ്ട്രിക്റ്റ് മദ്രാസ് സംസ്ഥാനത്തിന് വിട്ടുകൊടുത്തുകൊണ്ട്, മദ്രാസ് സംസ്ഥാനത്ത് മലയാളം സംസാരിക്കുന്ന മലബാർ പ്രദേശം തിരു–കൊച്ചിയോട് കൂട്ടിച്ചേർത്താണ് കേരളം ഉടലെടുത്തത്! ഈ എം എസ്സ് നമ്പൂതിരിപ്പാട് ആയിരുന്നു കേരളത്തിന്റെ ആദ്യ മുഖ്യമന്ത്രി.
ലെക്ചർ ക്ലാസ്സ് നടന്നുകൊണ്ടിരിക്കയായിരുന്നു. തട്ടുതട്ടായിട്ടുള്ള ഇരിപ്പിടങ്ങളോടുകൂടിയ ലെക്ചർ ഹാൾ ആയിരുന്നു. അപ്രതീക്ഷിതമായി ജന്നലിൽ

കൂടി ഞങ്ങൾ അദ്ധ്യാപകവിദ്യാർത്ഥികളുടെ ഇടയിലേക്ക് ടിയർഗ്യാസ്സ്ഷെല്ലുകൾ ഒന്നുരണ്ടെണ്ണം വന്നുപതിച്ചു. അന്ധാളിച്ചെല്ലാവരും പെട്ടെന്ന് ക്ലാസ്സുമുറിയിൽ നിന്ന് വെളിയിലേക്ക് ഓടി കണ്ണുനീർവാതകത്തിൽ നിന്ന് കണ്ണീരോടെ രക്ഷപെട്ടു. എന്തിനായിരുന്നെന്ന് ഓർമ്മ വരുന്നില്ല. സ്റ്റുഡൻസ് സൈ്ട്രക്ക് നടന്നുകൊണ്ടിരിക്കയായിരുന്നു. ഞങ്ങൾ വിദ്യാർത്ഥികളായിരുന്നെങ്കിലും, അദ്ധ്യാപകരുകൂടെ ആയിരുന്നതിനാൽ ഞങ്ങൾക്ക് അതിൽ പങ്കില്ലായിരന്നു. ഇന്റർമീഡിയറ്റ് കോളജിന്റെ ഭാഗമാണ് ആ കെട്ടിടവും എന്ന് തെറ്റിദ്ധരിച്ച് വെച്ചുകാച്ചിയതായിരുന്നു ഷെല്ലുകൾ! ആൾക്കൂട്ടത്തെ നിയന്ത്രിക്കാൻ, മൈതാനത്തും റോഡിലും മറ്റും കണ്ണുനീർ വാതകം പ്രയോഗിച്ചതായി കേട്ടിട്ടുണ്ട്. ലോകചരിത്രത്തിൽ അതായിരുന്നിരിക്കണം ക്ലാസ്സ് നടന്നുകൊണ്ടിരിക്കുന്ന ക്ലാസ്സ്മുറിക്കുള്ളിലേക്ക് നടത്തിയിട്ടുള്ള കണ്ണുനീർ വാതകപ്രയോഗിക്കലിൽ ആദ്യത്തേതും അവസാനത്തേതും!

'ട്രെയ്നിങ്ങ് കോളജ് ഡെ സെലിബ്രേഷൻ'-ൽ ഞാനും പങ്കാളി ആയി. അന്നുവരെ സ്കൂളിൽവച്ചോ കോളജിൽവച്ചോ കായികമത്സരങ്ങളിൽ ഒന്നും പങ്കുകൊണ്ടിട്ടില്ലാത്ത ഞാൻ സജീവമായി മിക്ക ഇനങ്ങളിലും ഇപ്പോൾ പങ്കുകൊണ്ടു എന്ന ഒരു പ്രത്യേകത എടുത്തുപറയേണ്ടിയിരിക്കുന്നു! എന്തെന്ന് അറിയാമോ അതിന്റെ രഹസ്യം? ആരും അറിയേണ്ട! അദ്ധ്യാപകവിദ്യാർത്ഥികളിൽ ബഹുഭൂരിപക്ഷം ആളുകളും കുറെ പ്രായം ചെന്നവരായിരുന്നു! ഞങ്ങൾ കുറച്ചുപേരേയുണ്ടായിരുന്നുള്ളു പ്രായം കുറഞ്ഞവർ! ജയിച്ച ഫുട്ട്ബാൾ ടീമിലും, ബാസ്ക്കറ്റ്ബാൾ ടീമിലും ഞാനുണ്ടായിരുന്നു. 1500 മീറ്റേഴ്സ് റേയ്സിൽ രണ്ടാം സ്ഥാനവും, 1000 മീറ്റേഴ്സ് സൈക്കൾ റേയ്സിൽ മൂന്നാം സ്ഥനവും ലഭിച്ചു! കലാവിഭാഗത്തിൽ പതിവുപോലെ, നാടകത്തിൽ പ്രധാന റോൾ എനിക്കായിരുന്നു! ബെസ്റ്റാക്റ്റർ പദവിയും ലഭിച്ചു. കോളജ് മാഗസ്സിനിൽ വന്ന ചിത്രമാണ് ചുവടെ കൊടുത്തിരിക്കുന്നത്.



T. K. Ramchand
(Best Actor)

കോളജ് മാഗസ്സിന് എന്റെ സംഭാവന ഒരു കാർട്ടൂൺ ചിത്രമായിരുന്നു! ആ

ചിത്രവും ചുവടെ ചേർത്തിരിക്കുന്നു! അതിന്റെ തലക്കെട്ട് അന്വർത്ഥമാണ്! 'കണ്ണിന് ഗോചരമായിരിക്കുന്നതിൽ കവിഞ്ഞ് അതിലുണ്ട്'! ! ! പഠിപ്പിക്കൽ കലാലയ പ്രക്രിയയാണ് കാർട്ടൂണിന്റെ ഇതിവൃത്തം. പഠിപ്പിക്കാൻ പഠിപ്പിക്കുക! അതിൽ കാണുന്ന ആളുകളുടെ ചിത്രങ്ങൾ വെറും ഭാവനയിൽ നിന്ന് ഉടലെടുത്തവയല്ല! നേരേമറിച്ച് അവരെല്ലാം അന്ന് കോളജുമായി ഏതെങ്കിലുമൊരുവിധത്തിൽ ബന്ധപ്പെട്ടവരുടേതാണ്! ക്ലാസ്സു നടന്നുകൊണ്ടിരിക്കുമ്പോൾ ക്ലാസ്സിലിരുന്നുതന്നെ അവരെ നോക്കി അവരുടെ മുഖച്ഛായ ഒപ്പിച്ച് ഞാൻ വരച്ചുണ്ടാക്കിയവയാണ് അത്! പലപ്പോഴായി, ഒരു വർഷം നീണ്ടു




നിന്ന കാലയളവിൽ! ഒരു ചിത്രം നോക്കി അതുപോലെ വരയ്ക്കാൻ എളുപ്പമാണ്. എന്നാൽ ആളിനേ നോക്കി മുഖച്ഛായ ഒപ്പിച്ച് വരയ്ക്കുക അത്ര എളുപ്പമല്ല. കോളജ് പ്രിൻസിപ്പാളിന്റെ മടിയിൽ, അദ്ധ്യാപകവിദ്യാർത്ഥികളുടെ സെക്ര

ട്ടറിയും, സെക്രട്ടറിയുടെ മടിയിൽ, ഹരി ശ്രീ ആദ്യമായി എഴുതാനുള്ള കുട്ടിയും ഇരിക്കുന്നു! കുട്ടിയുടെ കൈ സെക്രട്ടറിയും, സെക്രട്ടറിയുടെ കൈ പ്രിൻസിപ്പാളും പിടിച്ചിരിക്കുന്നു. കുട്ടിയുടെ കണ്ണിൽ നിന്ന് കണ്ണുനീർ വാർക്കുന്നു! ഇലയിൽ ഒരു വടി ഇരിക്കുന്നത് ആരുടെ ശ്രദ്ധയിലും പെട്ടുകാണുകയില്ല! സദസ്യർ കോളജ് അദ്ധ്യാപകരും അദ്ധ്യാപകവിദ്യാർത്ഥികളും! എന്റെ ചിത്രവും ഞാൻ അതിൽ കാണികളുടെ കൂട്ടത്തിൽ വരച്ചുചേർത്തിട്ടുണ്ട്! കാർട്ടൂണിൽ വന്ന എല്ലാവരിലും ഒരതിശയം, ഒരു അമ്പരപ്പ് സൃഷ്ടിക്കുവാൻ അന്നതിന് കഴിഞ്ഞു!

(കായംകുളത്ത് താമസ്സിക്കുമ്പോൾ കണ്ട കാർട്ടൂൺ ചിത്രങ്ങളായിരിക്കാം എന്നേ ഇതിന് പ്രേരിപ്പിച്ചത്! പിന്നീട് എപ്പോഴോ കാർട്ടൂൺ വരച്ചുപഠിക്കാൻ സഹായകമായ ഒരു ബുക്ക് വാങ്ങി കുറെയൊക്കെ വരച്ചുപഠിച്ചു. എന്തുകൊണ്ടോ ആ കഴിവ് വികസിപ്പിച്ചെടുക്കുവാൻ സാധിച്ചില്ല. അതിൽ അതിയായ വിഷമമുണ്ട്!) ഈ കാർട്ടൂൺ വന്ന അതേ മാഗസ്സിനിൽ നിന്നും വെട്ടിയെടുത്ത ഏതാനും ചിത്രങ്ങൾ താഴെ കൊടുത്തിരിക്കുന്നത് ഒത്തുനോക്കുക! അഞ്ചാമത്തെയും ഏഴാമത്തെയും ചിത്രത്തിൽ കാണുന്നവരുടെ സൈഡ്വ്യൂവാണ്



കാർട്ടൂണിൽ. തീരെ ചെറിയ ചിത്രങ്ങൾ വലുതാക്കിയത് ക്ലിയർ ആകുന്നില്ല! ഇപ്പോൾ ആ കാർട്ടൂൺ കാണുമ്പോൾ അത് ഞാൻ എങ്ങനെ വരച്ചുണ്ടാക്കി എന്ന് വിസ്മയിച്ചുപോകുന്നു! ഇത്രയും അധികം ആളുകളുടെ മഖച്ഛായ ഒരേ ചിത്രത്തിൽത്തന്നെ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള കാർട്ടൂൺ ലോകത്തിന്നുവരെ ആരും വരച്ചതായി അറിവ് ഇല്ല! നാല്പതിൽ കൂടുതൽ ആൾക്കാർ!

ബീ റ്റി പരീക്ഷയെല്ലാം കഴിഞ്ഞപ്പോൾ സ്കൂളിൽ ജോയിൻ ചെയ്തു. അങ്ങാടിക്കൽ, ഞങ്ങളുടെ വീടിന് അടുത്ത് മറെറാരു വീട്ടിൽ ഞങ്ങളുടെ അകന്ന ഒരു ബന്ധു, ഒരു ഭാസ്കരൻ ചേട്ടനും കുടുംബവും താമസിച്ചിരുന്നു. അദ്ദേഹം പുരോഗമന ആശയക്കാരനായിരുന്നു. ഇടക്കിടക്ക് അവിടെ പുരോഗമന ആശയക്കാരുടെ മീറ്റിങ് കൂടാറുണ്ടായിരുന്നു. എനിക്ക് സൗകര്യം കിട്ടുമ്പോൾ ചിലപ്പോഴൊക്കെ ഞാനും അതിൽ പങ്കുകൊണ്ടിരുന്നു. അങ്ങനിരിക്കുമ്പോൾ ഒരു ദിവസം ഭാസ്കരൻ ചേട്ടനെന്നോട് ചോദിച്ചു, ഒരു ഹൈസ്കളിലേക്ക് ഒരു ഹെഡ്മാസ്റ്ററെവേണം, പോകാമോ? പോകാം എന്ന് ഞാൻ മറുപടിയും കൊടുത്തു. എരുമേലിക്കടുത്ത് 'വെങ്കുറിഞ്ഞി' എന്ന സ്ഥലത്ത് ആ വർഷം ഹൈസ്കൂളായി 'അപ്ഗ്രേഡ്' ചെയ്യാൻ അനുവാദം ലഭിച്ച ഒരു മിഡിൽസ്കൂളായിരുന്ന അത്. ലോക്കൽ എസ്സ് എൻ ഡി പി-യുടെ വകയായിരുന്നു അത്. (മെയിൻ എസ്സ് എൻ ഡി പി-യുമായി അവർക്ക് യാതൊരു ബന്ധവുമില്ലായിരുന്നു.) അവരെല്ലാം പുരോഗമന ആശയക്കാരായിരുന്നു. പുരോഗമനആശയക്കാരനൊരാളെ ആയിരുന്നു അവർക്ക് വേണ്ടത്. അങ്ങനവർ അന്വേഷിച്ചുവന്നതാണ്. സ്കൂളിന് സംഭാവനയായി ആയിരം രൂപാ അവർ ആവശ്യപ്പെട്ടിരുന്നു. അതിന് എന്നേക്കൊണ്ട് നിവൃത്തിയില്ലെന്ന് ഞാൻ പറഞ്ഞു. അപ്പോൾ ഭാസ്കരൻ ചേട്ടൻ കേറി ഏറ്റു ചേട്ടൻ കൊടുത്തോളാമെന്ന്. ആ കാര്യം അങ്ങനെ തീരുമാനമായി. ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആകാനുള്ള യ്യോഗ്യത ഗ്രാഡുവേറ്റ് അദ്ധ്യാപകനായി അഞ്ചുകൊല്ലം സർവ്വീസ്സും





**ഭാസ്ക്കരൻ ചേട്ടനും ഭാര്യ ബേബി ചേച്ചിയും.**
(ഇവരാരും ഇന്ന് ജീവച്ചിരിപ്പില്ല)

ബീ റ്റി–യുമായിരുന്നു. എനിക്ക് അത് ഉണ്ടായിരുന്നു. ഞാൻ ജോലി നോക്കിക്കൊണ്ടിരിക്കുന്ന സ്കൂൾ മാനേജ്മെന്റിന്റെയും ഞാൻ ഹെഡ്മാസ്റ്റർ ആകാൻപോകുന്ന സ്കൂൾ മനേജ്മെന്റിന്റെയും പരസ്പര സമ്മതത്തോടുകൂടി ട്രാൻസ്ഫറായി പോയി വെങ്കുറിഞ്ഞി ഹൈസ്കൂളിന്റെ ഹെഡ്മാസ്റ്ററായി ചാർജെടുത്തു. കേരളത്തിലെ ഏറ്റവും പ്രായം കുറഞ്ഞ ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിത്തീർന്നു ഞാൻ! ലോകത്തേതുതന്നെ ആയിക്കൂടെന്നില്ല!? പദവി കൊള്ളാം അല്ലേ? ലോകത്തിലെ ഏറ്റവും വലിയ ഭാഗ്യവാൻ ഞാനാണ്! അല്ലേ? ബിഎസ്സി ജയിച്ച ഉടൻ വീട്ടിൽ ആൾ തിരക്കിവന്ന് വിളിച്ചുകൊണ്ടുപോയി അദ്ധ്യാപകനായി ഉദ്യോഗം! ബിറ്റി ജയിച്ച ഉടൻ അന്വേഷിച്ചുവന്ന് വിളിച്ചുകൊണ്ടുപോയി ഹൈസ്കൂൾഹെഡ്മാസ്റ്റർ ഉദ്യോഗം! വേറെ ഈ ലോകത്ത് ആർക്കെങ്കിലും ഇതുപോലൊരു ഭാഗ്യം കിട്ടിയിട്ടുണ്ടെങ്കിൽ പറയു!

ഇതിനോടകം ഒരു ശമ്പളപരിഷ്കാരം ഉണ്ടായായിരുന്നു. ഹൈസ്കൂൾ അദ്ധ്യാപകരുടെ ശമ്പളം എൺപത് രൂപായും അലവൻസ് മുപ്പത്തിമൂന്ന് രൂപയുമായി. ഹെഡ്മാസ്റ്റർ എന്നാണ് പേരെങ്കിലും ശമ്പളം ഹൈസ്കൂൾ അദ്ധ്യാപകന്റേതുതന്നായിരുന്നു. ഹെഡ്മാസ്റ്റേഴ്സ് അലവൻസ് എന്ന് പറഞ്ഞ് കുറച്ച് രൂപ കിട്ടുമായിരുന്നു. ഇരുപതായിരുന്നോ മുപ്പതായിരുന്നോ എന്ന് ഓർമ്മയില്ല. ഹെഡ്മാസ്റ്ററുടെ ശമ്പളം കിട്ടുന്നതിന് വേണ്ട ഏറ്റവും കുറഞ്ഞ യോഗ്യത പത്തുവർഷത്തെ സർവ്വീസായിരുന്നു. അത് എനിക്ക് അന്ന് ഇല്ലായിരുന്നല്ലോ! ഫസ്റ്റ് ഫോം മുതൽ ഫോർത്ത് ഫോം വരെ ക്ലാസ്സുകൾ ഉണ്ടായിരുന്നു. അവിടം, വൻപാറ നിറഞ്ഞ സ്ഥലമായിരുന്നതിനാൽ, സ്കൂൾകെട്ടിടം, കരിങ്കൽ തുണ്ടുകൾ ചെളികൊണ്ട് കെട്ടി സിമിന്റുകൊണ്ട് പോയിന്റ് ചെയ്ത ഭിത്തിയോടുകൂടിയവയായിരുന്നു. തടി കിട്ടുവാനും എളുപ്പമായിരുന്നു! ഷെഡ്യൂൾഡ് ട്രൈബ്, ഷെഡ്യൂൾഡ് കാസ്റ്റ് കുട്ടികളായിരുന്നു അധികവും. അവർക്കായുള്ള ലംമ്പ്സം ഗ്രാന്റ്, കുട്ടികൾക്ക് ഏറ്റവും കൂടുതൽ കേരളത്തിൽ വിതരണം ചെയ്തിരുന്നത് ആ സ്കൂളിലായിരുന്നു. മുസ്ലിം പെൺകുട്ടികൾക്കും നല്ലൊരു തുക സ്കോളർഷിപ്പായി വിതരണം ചെയ്യണമായിരുന്നു. സ്കൂൾകുട്ടികളിൽ 99%–വും പാവപ്പെട്ടവരായിരുന്നു. സ്കൂൾ മാനേജ്മെന്റിലും വിദ്യാഭ്യാസമുള്ളവർ ഇല്ലായിരുന്നു. ക്ലർക്കായി ഒരാളിനെ നിയമിച്ചിരുന്നു. അയാൾക്ക് ഓഫീസ് പണി ഒന്നും അറിഞ്ഞുകൂടായിരുന്നു. ഫീസ്സ് കൊടുത്ത് പഠിക്കുന്നവർ വിരളിൽ എണ്ണാനും വേണ്ടിയേയുണ്ടായിരുന്നള്ളു. പത്തനംതിട്ട സ്കൂൾ എഡ്യൂക്കേഷൻ ഡിസ്ട്രിക്റ്റിന്റെ ഏറ്റവും അങ്ങേയറ്റത്തെ സ്കൂളാ

യിരുന്നു അത്. റോഡ് മോശവും ബസ്സുകൾ കുറവും ആയിരുന്നതിനാൽ ഒരാളിന്റെ ഒരു ദിവസത്തെ പണിയായിരുന്നു ഡിസ്ട്രിക്റ്റ് എഡ്യൂക്കേഷൻ ഓഫീസ്സിൽ പോയിവരിക എന്നത്! എരുമേലി പത്തനംതിട്ട ബസ്സിലായിരുന്നു യാത്ര ചെയ്യേണ്ടിയിരുന്നത്. സ്കൂളിൽ നിന്ന് ബസ്സ് കിട്ടുന്ന ഇടത്തേക്ക് നാല് നാലര കിലോമീറ്റർ നടക്കണമായിരുന്നു! ജീപ്പ് മാത്രമേ ആ റോഡിൽ കൂടി പോകുക ഉള്ളായിരുന്നു. അത് വേണമെങ്കിൽ, അതിനായി മറ്റൊരു നാല് കിലോമീറ്ററുകൂടി നടന്ന് എരുമേലി എന്ന സ്ഥലത്തുതന്നെ എത്തണമാ യിരുന്നു! (ശബരിമലയ്ക്ക് പോകുന്നതിനുള്ള ഒരു വഴി എരുമേലിയിൽ കൂടി യാണ്.) അതുകൊണ്ട് നടപ്പല്ലാതെ മറ്റുമാർഗമൊന്നുമില്ലായിരുന്നു. അടുത്തു ള്ള വനത്തിലെ നടപ്പാതയിൽ കൂടി പോയാൽ ഏതാണ്ട് ഒരു കിലോമീറ്റർ നടപ്പെങ്കിലും ലാഭിക്കാമായിരുന്നതിനാൽ അതായിരുന്നു എല്ലാവരും തിര ഞ്ഞെടുക്കുന്ന മാർഗ്ഗം!

(എന്നോ ഒരിക്കൽ വനത്തിലെ പാതയിൽ കൂടി തനിയെ നടന്നുപോകുമ്പോൾ ഞാൻ ബോധംകെട്ട്വീണു. എത്ര സമയം അവിടെ കിടന്നെന്നറിഞ്ഞുകൂടാ! അധികസമയം കിടന്നിരിക്കാനിടയില്ല. കയ്യുടെ മുട്ട് അല്പം ഉരഞ്ഞെന്നല്ലാതെ മറ്റ് കുഴപ്പമൊന്നുമുണ്ടായില്ല. ബോധം വീണ്ടുകിട്ടിയപ്പോൾ ഞാൻ തന്നെ എഴുന്നേറ്റ് നടന്ന് സ്കൂളിൽ എത്തുകയും ചെയ്തു. മറ്റാരും വന്ന് കാണുന്ന തിന് മുൻപ് ബോധം തെളിഞ്ഞെന്നതിൽ നിന്നുതന്നെ ഊഹിക്കാം അധികം സമയം അബോധാവസ്ഥയിൽ കിടന്നിട്ടില്ല എന്ന്. ഇടവിട്ടിടവിട്ട് ആളുകൾ പൊയ്ക്കൊണ്ടിരിക്കുന്ന വഴിയല്ലേ? എനിക്ക് ഒരു കൂസലും തോന്നിയില്ല. ഭയമെന്നൊന്ന് ഉണ്ടായതേയില്ല. ഞാൻ ആരോടും പറയാൻ പോയില്ല. പറഞ്ഞി രുന്നെങ്കിൽ നാട്ടിൽ അതൊരു വലിയ വാർത്തയും സംസാരവിഷയവും ആയേനേം! സ്ഥലത്തെ ദിവ്യനല്ലായിരുന്നോ ഞാൻ!? ആ വിദ്യാലയത്തിൽ ഞാൻ ഉണ്ടായിരുന്ന കാലയളവിൽ അതിനുമുൻപോ പിൻപോ ഒരിക്കലും അങ്ങനൊരു സംഭവം ഉണ്ടായിട്ടില്ല! പെട്ടെന്ന് ഈ സംഭവം ഓർമ്മവന്നതി നാൽ ഇവിടെ കുറിച്ചെന്നേയുള്ളു.)

രണ്ടോ നാലോ ഒക്കെ മാത്രമായിരിക്കും ഫീസ്സ് തരേണ്ട കുട്ടികൾ! അതായത് ഫീസ്സ്പിരിവ് വെറും ഇരുപത്തിനാല് രൂപയോ മറ്റോ! ഗവൺമെന്റ് എയിഡഡ് സ്കൂളായിരുന്നു അത്. അദ്ധ്യാപകർക്കും മറ്റ് അംഗീകൃതജോലിക്കാർക്കും വേതനം സർക്കാർ നേരിട്ട് ഹെഡ്മാസ്റ്ററിൽ കൂടി വിതരണം ചെയ്യുന്ന രീതി ആയിരുന്നു അന്ന് നിലവിലുണ്ടായിരുന്നത്. ഫീസ്സ് പിരിവെല്ലാം പത്തനംതിട്ട ട്രഷറിയിൽ അപ്പപ്പോൾ അടയ്ക്കേണ്ട ചുമതല ഹെഡ്മാസ്റ്ററുടേതായിരുന്നു. പലപ്പോഴും, ട്രഷറിയിൽ അടയ്ക്കേണ്ട തുകയുടെ ഇരട്ടിയോ അതിൽ കൂടു തലോ വണ്ടിക്കൂലിക്കും പോയിവരുന്ന ആളിന്റെ മറ്റുചിലവുകൾക്കും മറ്റു മായി ചിലവഴിക്കേണ്ടിവന്നിരുന്നു! മാനേജുമെന്റിന് പണമില്ലായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ, ആ ചിലവുകൾക്കും, പോസ്റ്റേജ് ചിലവിനും, എന്തിന് ചോക്ക് വാങ്ങിക്കുന്നതിനുപോലും പണം ഞാനുണ്ടാക്കേണ്ട ഗതികേടാണ് എനിക്കുണ്ടായത്! എല്ലാ മാസവും ശമ്പളം വിതരണം ചെയ്തുകഴിയുമ്പോൾ എനിക്കെടുക്കുവാൻ കിട്ടിയിരുന്നത് വളരെ കുറവായിരുന്നു. എന്തിന് അധികം പറയുന്നു മാനേജരുടെയും ഹെഡ്മാസ്റ്ററുടെയും ക്ലർക്കിന്റെയും പണിമുതൽ ചിലപ്പോൾ പ്യൂണിന്റെ പണി വരെ തനിയെ ഞാൻ ചെയ്യേണ്ടിയിരുന്നു!

അഞ്ച് മുറിയുള്ള ഒരു കെട്ടിടമായിരുന്നു സ്കൂളിന് മുഖ്യമായുണ്ടായിരുന്നത്. അതുമായി ബന്ധമില്ലാതെ മുറ്റത്തിന് നടുവിലായി ചായിപ്പോടുകൂടി ഒരു

ചെറിയ മുറി ഉണ്ടായിരുന്നു. ആ മുറി ആയിരുന്നു ഹെഡ്മാസ്റ്ററുടെ മുറി. സ്കൂളിന് രൂപം നൽകിയ ഭാരവാഹികൾ ആദ്യമായി നിർമ്മിച്ച പൊതുസ്ഥാപനം! നല്ല പഴക്കമുണ്ടായിരുന്നു അതിന്. ഏതു സമയവും അത് നിലം പതിക്കാനിടയുണ്ടായിരുന്നു. അതിന്റെ ചായിപ്പ് എന്റെ വാസസ്ഥലമായി രൂപാന്തരം പ്രാപിച്ചു. (പ്രധാന മുറിയോട് ചേർന്ന് ചായിച്ച് കഴുക്കോലിറക്കി പണിത് ചേർത്തുണ്ടാക്കുന്ന കൊച്ച് മുറിക്കാണ് ചായിപ്പ് എന്ന് പറയുന്നത്.) എന്റെ താമസത്തിന് അതല്ലാതെ ആ ദിക്കിൽ മറ്റുമാർഗ്ഗങ്ങൾ ഒന്നും തന്നെ ഇല്ലായിരുന്നു. സ്കൂൾപുരയിടത്തിന് തൊട്ട് വെളിയിലായി ഒരു ചായക്കട ഉണ്ടായിരുന്നു. ആഹാരങ്ങൾ എല്ലാം അവർ തയ്യാറാക്കിത്തരുമായിരുന്നു. സ്കൂളിന് അധികം അകലെയല്ലാതെ ഒരു ചെറിയ കാട്ടരുവി ഒഴുകുന്നുണ്ടായിരുന്നു. വളരെ അപൂർവ്വമായി അങ്ങിങ്ങ് കഷ്ടിച്ച് മുട്ടോളം വെള്ളമുള്ളിടങ്ങൾ ഉണ്ടായിരുന്നു. അവിടെയും മുങ്ങിക്കുളിക്കുവാൻ വേണ്ട ഇടമില്ലായിരുന്നു. അതുകൊണ്ട് കുളി മിക്കവാറും ഒരു ചെറിയ പാത്രംകൊണ്ട് വെള്ളം കോരി തലയിൽകൂടി ഒഴിച്ചുള്ളതായിരുന്നു. പമ്പാനദിയിൽ നീന്തിത്തുടിച്ച് കുളിച്ച് വളർന്നിട്ടുള്ള എനിക്ക് അത് ഒരു പുതുഅനുഭവമായിരുന്നു. തിരുവനന്തപുരത്ത് വെള്ളം കോരിക്കുളിച്ചുള്ള പരിചയമുണ്ടായിരുന്നിനാൽ അതൊരു ബുദ്ധിമുട്ടായി തോന്നിയില്ല. വർഷകാലങ്ങളിൽ വെള്ളം പൊങ്ങി അതിശക്തമായ ഒഴുക്കായിരിക്കും, അരുവി മുറിച്ചുകടക്കാൻ മനുഷ്യന് ആകാത്ത വിധം! വേനൽ കാലങ്ങളിൽ ഒട്ടും ജലമില്ലാതെ വറ്റിപ്പോയിരുന്നുമില്ല! മനുഷ്യന്റെ ജീവന്റെ നിലനില്പിന് അവശ്യം വേണ്ട ജലം അന്നും അത് ലഭ്യമാ



**അരുവി**

ക്കിയിരുന്നു! എവിടെനിന്ന് എങ്ങനെ അത് വന്നുകൊണ്ടിരിക്കുന്നു എന്നത് ഇന്നും അജ്ഞാതമായിത്തന്നെ തുടരുന്നു!

ഒഫീസ്സ് ജോലികൾ കുറേശ്ശെ കുറേശ്ശെ ക്ലർക്കിനെ പഠിപ്പിച്ചു. ക്ലർക്കിനെയും പ്യൂണിനെയും പത്തനംതിട്ട കൊണ്ടുപോയി ഡിസ്ട്രിക്ക് എഡ്യൂക്കേഷണൽ ഓഫീസ്സും ട്രഷറിയും മറ്റും പരിചയപ്പെടുത്തിക്കൊടുത്തു. സയിൻസും കണ

ക്കും പഠിപ്പിക്കുവാൻ വിദ്യാഭ്യാസയോഗ്യത ഉള്ളവരായി ആരും അവിടെ ഇല്ലാതിരുന്നതിനാൽ ഫോർത്ത്ഫോമിൽ ആ പിരീഡുകളെല്ലാം ഞാൻതന്നെ കൈകാര്യം ചെയ്യേണ്ടതായി വന്നു. നാലഞ്ചുമാസം അങ്ങനെ കഴിഞ്ഞു. ഞാൻ സംഭാവനായി കൊടുക്കേണ്ട ആയിരം രൂപായെക്കുറിച്ച് എന്നെ ആരൊക്കെയോ ഓർമ്മപ്പെടുത്തി. ഭാസ്ക്കരൻചേട്ടൻ ഏറ്റതാകയാൽ ഞാനതേക്കുറിച്ച് ചിന്തിച്ചിരുന്നില്ല. പണം ചേട്ടൻ കൊടുത്തിട്ടില്ല എന്നറിഞ്ഞപ്പോൾ മുതൽ എനിക്കൊരു വിഷമം. അത് ജ്യേഷ്ഠൻ കൊടുക്കുന്ന ലക്ഷണമൊന്നും കണ്ടില്ല! അങ്ങനെ അത് ജീവിതത്തിലെ ആറാം ദുരന്തമായി പരിണമിച്ചു. രണ്ടായിരം രൂപയുടെ ഒരു ചിട്ടിക്ക് ചേർന്ന് ആയിരം രൂപാ ഇളവുചെയ്ത് ഉടൻതന്നെ പിടിച്ച് സ്കൂൾമനേജ്മെൻറ്റിന് ആയിരം രൂപാ കൊടുത്ത് ഞാൻ വാക്ക് പാലിച്ച് തല ഉയർത്തിപ്പിടിച്ചുതന്നെ അവിടെ നിന്ന് മാനം രക്ഷിച്ചെടുത്തു!

പണ്ടുമുതലേയുള്ള വെള്ളവേഷം പാണ്ഡനാട് സ്കൂളിൽ അദ്ധ്യാപകനായിരുന്നപ്പോൾ തുടർന്നതിന് യാതൊരുമാറ്റവും വെങ്കുറുഞ്ഞിയിലും ഞാൻ വരുത്തിയില്ല. ഒരു ദിവസം ഒരു യാദൃച്ഛിക സംഭവമുണ്ടായി! ക്ലാസ്സ് നടന്നുകൊണ്ടിരുന്നപ്പോൾ ക്ലാസ്മുറിയിൽ ഒരു പാമ്പ്! കുട്ടികളും അദ്ധ്യാപികയും ഭയാവിഹ്വലരായി നാനാഭാഗത്തേക്കും ഒക്കുന്നിടത്തേക്കൊക്കെ ഓടി! വാതിലിൽക്കൂടി ഓടി ഒത്തിരി പേർ! ജനാലവഴി എടുത്തുചാടി പലരും! കസേരമേൽ കയറിനിന്നു ടീച്ചർ! ബഞ്ചിന്റെയും ഡസ്ക്കിന്റെയും മേശയുടെയും മുകളിൽ മറ്റുള്ളവർ! ആ സമയം ഞാൻ വരാന്തയിൽ കൂടി നടന്നുകൊണ്ടിരിക്കയായിരുന്നതിനാൽ എല്ലാം കണ്ടുകൊണ്ട് പെട്ടെന്ന് സംഭവസ്ഥലത്തെത്തുവാൻ സാധിച്ചു. പാമ്പ് പാമ്പ് എന്ന് പലരും വിളിച്ച് കൂവുന്നത് കേൾക്കാമായിരുന്നു! പെട്ടെന്ന് ഞാൻ മുറിക്കകത്ത് കയറി നോക്കിയപ്പോൾ ഒരു മൂലയിൽ അതിനെ കണ്ടു. അത് മെല്ലെ ഇഴയുകയായിരുന്നു! ആലോചിച്ചോ ഇല്ലിയൊ എന്നൊന്നും ഓർക്കുന്നില്ല! എല്ലാം പെട്ടെന്ന് സംഭവിച്ചു. പാമ്പിന്റെ തല നോക്കി ആഞ്ഞൊരുചവിട്ടുകൊടുത്തങ്ങനേതന്നെ കുറച്ചുനേരം നിന്നു! അത് വാലിട്ട് അങ്ങോട്ടുമിങ്ങോട്ടും അടിച്ചെങ്കിലും എനിക്ക് ഭയമൊന്നും തോന്നിയില്ല! പാന്റ് ഇട്ടിരുന്നകാരണം ഷൂ ധരിച്ചിരിന്നു. കാല് മാറ്റിയപ്പാൾ കുട്ടികൾ അതിനെ തല്ലിക്കൊന്നു. അതൊരു ശങ്കുവരയൻ പാമ്പായിരുന്നു. അനിച്ഛാപൂർവ്വകമായ ആ സംഭവം കുട്ടികളിൽ അമ്പരപ്പ് സൃഷ്ടിച്ചു! 'ഹെഡ്മാസ്റ്റർ പാമ്പിനെ കാലുകൊണ്ട് ചവുട്ടിക്കൊന്നേ....' നാട്ടിൽ പാട്ടായി! എല്ലാവരും എന്നെ അനുമോദിച്ചു! എന്റെ പ്രശസ്തി നാടെങ്ങും വ്യാപിച്ചു!

സ്കൂൾ വാർഷികം ആസന്നമായി. കുട്ടികളുടെ കായികപരിപാടികൾക്കും കലാപരിപാടികൾക്കും പുറമേ അദ്ധ്യാപകരുടെ ഒരു നാടകവും ഉൾക്കൊള്ളിച്ചുകൊണ്ട് പരിപാടി തയ്യാറാക്കി. നാടകത്തിൽ പ്രധാനകഥാപാത്രം ഞാൻതന്നെയെടുത്തിരുന്നു. അദ്ധ്യാപകരുടെ നാടകം, പൊതുജനങ്ങൾക്ക് ടിക്കറ്റുവച്ചായിരുന്നു. കുട്ടികളും അദ്ധ്യാപകരും ഇറങ്ങിനടന്ന് മുൻകൂർ ടിക്കറ്റ് വിറ്റിരുന്നു. ആണ്ടുപരീക്ഷകഴിഞ്ഞ് റിസൽററും പരസ്യപ്പെടുത്തി. പിന്നീട് മനസ്സിലായി മാനേജുമെന്റിലെ ചിലരുടെ മക്കളും തോറ്റകൂട്ടത്തിൽ ഉണ്ടായിരുന്നെന്ന്. അതിന്റെ പേരിൽ ഏതായാലും പ്രശ്നങ്ങൾ ഒന്നും ഉണ്ടായില്ല. മാനേജ്മെന്റിലെ ആളുകൾ വിദ്യാഭ്യാസമില്ലാത്തവരായിരുന്നതുകൊണ്ട് തങ്ങളുടെ മക്കൾ തോററുപോയതുകൊണ്ട് വല്ലപ്രശ്നങ്ങളും ഉണ്ടാകുമോ എന്ന് ഭയപ്പെട്ടിരുന്നു. പക്ഷേ അങ്ങനൊന്നും ഉണ്ടായില്ല. അവർ പ്രബുദ്ധരായിത്തന്നെ പെരുമാറി.
അടുത്ത ക്ലാസ്സായ ഫിഫ്ത്ത് ഫോം തുടങ്ങാൻ ക്ലാസ്സുമുറി ഇല്ല. ഹെഡ്മാ

സ്ററർ മാനേജ്മെന്റുമായി ആലോചിച്ചു. നാല് ക്ലാസ്സ് മുറികളോടുകൂടിയ ഒരു കെട്ടിടം പണിയാൻ തീരുമാനം എടുത്തു. പക്ഷെ പണമില്ല. പണം ഉണ്ടാകണം, ഉണ്ടാക്കണം. കുട്ടികൾ ധനശേഷിയുള്ള വീടുകളിൽ നിന്ന് വരുന്നവരല്ലാത്ത കാരണം അവരിൽ നിന്നൊന്നും പിരിച്ചെടുക്കാൻ പററുകയില്ല. പുതിയ ക്ലാസ്സുണ്ടാകുമ്പോൾ എത്ര പുതിയ അദ്ധ്യാപകരെ നിയമിക്കുവാൻ പററുമെന്ന് മാനേജ്മെന്റ് തിരക്കി. എത്ര ക്ലാസ്സുകൾ കൂടുമെന്ന് അപ്പോൾ നിശ്ചയമില്ലായിരുന്ന കാരണം, ഫിഫ്ത്ത്ഫോം ഒരു ക്ലാസ്സ് മാത്രം കൂടിയാൽ നിയമിക്കാനാകുന്ന അദ്ധ്യാപകരുടെ കണക്ക് ഞാൻ കൊടുത്തു. ഒരു ക്ലാസ്സുമുറി പണിയുവാൻ പണം തരുന്നവരെ കണ്ടുപിടിച്ച് അവരെ നിയമിക്കുവാൻ തീരുമാനമെടുത്തു.

സ്കൂൾ കെട്ടിടം പണിയും, ബഞ്ച് ഡസ്ക്ക് മുതലായവയുടെ പണിയും സ്കൂൾ തുറക്കുന്നതിനു മുൻപ് തീർന്നിരിക്കേണ്ടത് അവശ്യമാണ്. പ്രാരംഭ പണികൾക്കായി, നാടകത്തിന് പിരിഞ്ഞുകിട്ടിയ തുകയിൽ ചിലവുകഴിഞ്ഞ് ബാക്കി ഉണ്ടായിരുന്നത് മാനേജ്മെന്റിന് കൈമാറി. സ്കൂളിന്റെ പിൻഭാഗത്ത് ചരിഞ്ഞങ്ങ്താഴോട്ട് ഒത്തിരി ദൂരം പാറയുള്ളതിൽ നിന്ന് ആവശ്യത്തിന് പാറ അടുത്ത ദിവസംതന്നെ പൊട്ടിച്ചുതുടങ്ങുവാൻ തീരുമാനമായി. അവധിക്കാലം, ഏതാനും ദിവസം ചെങ്ങന്നൂരും ഏതാനും ദിവസം വെങ്കുറിഞ്ഞിയിലുമായി കഴിച്ചുകൂട്ടി. അവധിക്കും ഓഫീസ്സുമായി എന്തെങ്കിലുമൊക്കെ എഴുത്തുകുത്തുകൾ നടത്തുവാനുണ്ടായിരിക്കുമെന്നതിനാൽ അതാവശ്യമായിരുന്നു.

ഇതിനിടയിൽ അനുജൻ സൂരജ് ബീ എസ്സി പാസായി. ബാംങ്ളൂരിലെ പാച്ചുക്കൊച്ചാട്ടനെ വിവരം അറിയിച്ചു. അനുജന്റെ വിഷയം ഫിസിക്സ് ആണെന്നും എന്തെങ്കിലും ഒരു ജോലി തരപ്പെടുത്തിക്കൊടുക്കണമെന്നും കാണിച്ച്. ഇതിനോടകം, ക്യാപ്റ്റനായിരുന്ന കൊച്ചാട്ടന് പ്രമോഷൻ കിട്ടി മേജർ ആയായിരുന്നു.

സ്കൂൾ തുറക്കുന്നതിനുമുൻപുതന്നെ കുട്ടികളുടെ പ്രവേശനാദികാര്യങ്ങൾ ക്രമപ്പെടുത്തേണ്ടിയിരുന്നതിനാൽ രണ്ടാഴ്ച മുൻപുതന്നെ സ്കൂളിലെത്തി. അഭൂതപൂർവ്വമായി വളരെ കൂടുതൽ കുട്ടികൾ എല്ലാ ക്ലാസ്സുകളിലും വന്നു ചേരുകയുണ്ടായി. വിരളിൽ എണ്ണുവാനുള്ളത്രയും കുട്ടികളെ റ്റീസി വാങ്ങിപ്പോയുള്ളു. രണ്ടുമാസംകൊണ്ട് നാല് ക്ലാസ്സുമുറികളുള്ള ഒരു കെട്ടിടം ഉയർന്നു. രണ്ട് ക്ലാസ്സുമുറികൾ, ബഞ്ചും ഡസ്ക്കും മേശയും കസേരയും ബ്ളാക്ക്ബോർഡും സഹിതം പ്രവർത്തനസജ്ജമായിരുന്നു. പണമില്ലാഞ്ഞ കാരണം രണ്ട് മുറികളുടെ പണി മേൽക്കൂര ഉയർത്തിയതോടെ നിർത്തി. ഇത്രത്തോളം, ഈ ചുരുങ്ങിയ സമയത്തിനുള്ളിൽ സാദ്ധ്യമാക്കിയതിന്റെ പിന്നിൽ ഒരു വൻ പ്രവർത്തന ശൈലി ഒളിഞ്ഞ് കിടപ്പുണ്ട്. ഒന്നാമത്തേത്: അദ്ധ്യാപകരുടെ നിയമനകാര്യത്തിൽ അവലംബിച്ചത്! ഹൈയ്സ്കൂൾ അദ്ധ്യപനായി നിയമിക്കുന്നതിന് ബീ ററി വേണമെന്നതാണ് നിയമം. ഇന്ന ഇന്ന വിദ്യാഭ്യാസയോഗ്യതയുള്ള അദ്ധ്യാപകരെ ആവശ്യമുണ്ടെന്നുകാണിച്ച് പേപ്പറിൽ പരസ്യം ചെയ്യും. എന്നിട്ട് ട്രെയിനിങ് ഇല്ലാത്ത ആളുകളെ നിയമിക്കും. അവർ പണം തരാൻ തയ്യാറായിരിക്കും. ഏററവും കൂടുതൽ പണം തരുന്നവരെ നിയമിക്കും! ശരിക്ക് വിദ്യാഭ്യാസയോഗ്യതയുള്ളവർ അപേക്ഷിച്ചാൽ ഒന്നുകിൽ അവരെക്കൊണ്ടും പ്രേരണയിൽകൂടി പണം ഉണ്ടാക്കിക്കും. അല്ലെങ്കിൽ തങ്ങളുടെ പ്രാരാബ്ധങ്ങൾ പറഞ്ഞുമനസ്സിലാക്കി പിൻതിരിപ്പിക്കും, അതുമല്ലെങ്കിൽ നിയമനം കഴിഞ്ഞുപോയി എന്ന്

പറഞ്ഞ് മടക്കി അയക്കും. യോഗ്യതയുള്ളവരെ കിട്ടിയില്ല എന്ന് വരുത്തി ത്തീർത്ത് അയോഗ്യരെ നിയമിക്കും. രണ്ടാമത്തേത്: കഴുക്കോൽ, കട്ടിള, ബഞ്ച്, ഡസ്ക്ക് മുതലായവക്ക് വേണ്ട തടി ഉണ്ടാക്കുന്ന രീതിയാണ്! സർക്കാരുവക വനം അടുത്തുണ്ട്! അവിടെ ആവശ്യത്തിന് തടിയും ഉണ്ട്! ആവശ്യത്തിന് മരം വെട്ടും, വനഉദ്യോഗസ്ഥരുടെ അറിവില്ലാഅറിവോടെ! എന്നിട്ട് അവരെക്കൊണ്ട് കേസ്സ് എടുപ്പിക്കും! ഒടുവിൽ തുച്ഛമായ ഒരു ഫൈൻ അടച്ച് കേസ്സ് തീർക്കും. പിന്നെ ലേലത്തിൽ ആ തടി പിടിക്കും. എന്നിട്ട് തടി കൊണ്ടുപോരും! ആ ലേലത്തിന്റെ പ്രത്യേകത എന്തെന്നാൽ ലേലം വിളി കേൾക്കാൻ അവരുമാത്രമേ ഉണ്ടായിരിക്കൂ എന്നുള്ളതാണ്! ഒരു നല്ല കാര്യത്തിനുവേണ്ടിയാകയാൽ പലരും കണ്ണടയ്ക്കും!

സ്കൂൾമാനേജരുടെ എഴുത്തകുത്തുകളും ഞാൻ തന്നെ ചെയ്യേണ്ടിയിരുന്ന തിനാൽ അയോഗ്യരായ അദ്ധ്യാപകരുടെ നിയമനം എങ്ങനെയെങ്കിലും ശരിപ്പെടുത്തിയെടുക്കുന്ന ചുമതലയും എന്നിൽതന്നെവന്ന് നിക്ഷിപ്തമായി! അവർ അധികവും ഇല്ലാത്തപണമുണ്ടാക്കിക്കൊടുത്ത് ഉദ്യോഗം നേടിയെടു ത്തവരായിരുന്നു! അവരുടെ ദുരിതങ്ങളും പ്രാരാബ്ധങ്ങളും മറ്റും വിവരിക്കുക എന്റെ അടുക്കൽ ആയിരുന്നു! അവരുടെ ഉദ്യോഗം അംഗീകരിപ്പിച്ച് എടുക്കു ന്നതിനുവേണ്ടി പല വട്ടം പത്തനംതിട്ടയ്ക്കു പോയി ഡിസ്ട്രിക്ക് എഡ്യൂക്കേ ഷൻ ഒഫീസ് കയറിയിറങ്ങി നടന്ന് ഒഫീസിലെ ക്ലർക്കന്മാരുടെ തെറിപറച്ചിൽ കേൾക്കേണ്ട ഗതികേട് എനിക്ക് ഉണ്ടായിട്ടുണ്ട്! എത്ര ശ്രമിച്ചാലും എന്ത് കഷ്ട പ്പെട്ടാലും അഞ്ചാറു മാസമെങ്കിലും കഴിയാതെ ഒരിക്കലും നിയമനം ശരിയായി കിട്ടിയിട്ടില്ല! ഡി ഇ ഒ ഓഫീസിലെ എല്ലാവർക്കുമറിയാം പണം വാങ്ങിക്കൊ ണ്ട് നിയമിച്ചതാണെന്ന്! പലരും പലപ്പോഴും എന്നോട് ചോദിച്ചിട്ടുണ്ട്, ‘സാറ് വെറുതേയെന്തിനാ ഇതിന്റെയൊക്കെ പിറകെ +ഇറങ്ങി നടക്കുന്നത്? സാറ് സ്കൂളിൽ പോയി സാറിന്റെ ജോലി നോക്ക്. അയാളോടിങ്ങുവരാൻ പറ, ആ മാനേജരോട്!’ യാഥാർത്ഥ്യം അവരുണ്ടോ അറിയുന്നു! മാനേജമെന്റ് പണം ഉണ്ടാക്കിയ കേയ്സല്ല ഇതെന്ന്!

പാച്ചുക്കൊച്ചാട്ടൻ അറിയിച്ചതനുസരിച്ച് ആഗസ്റ്റ് മാസത്തിൽ അനുജൻ സൂര ജിനെയും കൊണ്ട് ഞാൻ ബാങ്ഗ്ലൂരിലേക്ക് പോയി. സൂരജിന് ജോലി ശരി യാക്കിയിരുന്നത് കൽക്കട്ടയിൽ ബാരക്പൂറിൽ ഒരു കമ്പനിയിലായിരുന്നു. കൊച്ചാട്ടന്റെ എഴുത്തുമായി അനുജനെ, തന്നെ ട്രയിൻ കയറ്റി ബാരക്പൂറിന് വിട്ടു. വലിയ വിഷമമുണ്ടായിരുന്നു തനിയെ വിടാൻ. ചെങ്ങന്നൂർ നിന്ന് തിരുവനന്തപുരത്തിനല്ലാതെ അതിൽക്കൂടുതൽ ദൂരമൊന്നും അവൻ യാത്ര തനിയെ ചെയ്തിട്ടില്ലായിരുന്നു. എനിക്ക് അത്യാവശമായി സ്കൂളിൽ പോകേ ണ്ടിയിരുന്നു. പുതിയ ക്ലാസ്സിനുള്ള സൗകര്യം ഒക്കെ ക്രമപ്പെടുത്തിയിട്ടുണ്ടോ എന്ന് പരിശോധിക്കുവാൻ ഡി ഇ ഒ, സ്കൂളിൽ വരുന്നുണ്ടായിരുന്നു. സുഖ മായി അങ്ങ് ബാരക്പൂറിൽ ചെന്നുചേർന്നെന്നും, ജോലിയിൽ പ്രവേശിച്ചെ ന്നുമുള്ള വിവരം, അനുജനിൽ നിന്ന് ലഭിക്കുന്നതുവരെ മനസ്സിൽ എന്തോ ഒരു ശൂന്യത അനുഭവപ്പെട്ടു.

വളരെ വിസ്തൃതമായ നെൽപാടങ്ങൾക്ക് പ്രസിദ്ധിആർജ്ജിച്ചതും കേരളത്തി ന്റെ നെല്ലറ എന്നറിയപ്പെടുന്നതുമായ കുട്ടനാടിൽ, പുളിങ്കുന്ന് എന്ന സ്ഥലത്താ യിരുന്നു ഭാസ്കരൻചേട്ടന്റെ ഭാര്യവീട്. ഇൻഡ്യയിൽ, സമുദ്രനിരപ്പിൽ നിന്ന് ഏറ്റവും ഉയരം കുറഞ്ഞ സ്ഥലമാണ് അത്! ലോകത്ത്, സമുദ്രനിരപ്പിൽനിന്ന് മൂന്ന് മീറ്റർ വരെ താഴ്ന്ന സ്ഥലത്ത് കൃഷി ചെയ്യപ്പെടുന്ന അപൂർവ്വം സ്ഥലങ്ങ

ളിൽ ഒന്ന്! കേരളത്തിന്റെ വലിയ നദികളിൽ നാലണ്ണം, പമ്പ, മീനച്ചൽ, അച്ചൻ കോവിൽ, മണിമല എന്നിവ ഒഴുകിവന്നുപതിക്കുന്നിടം.



**വിസ്തൃതമായ കുട്ടനാടൻ നെല്പാടം**

പ്രസിദ്ധിആർജ്ജിച്ച നെഹ്റുട്രോഫി വള്ളംകളി നടക്കുന്ന പുന്നമടക്കായൽ ഇവിടെയാണ്. ഇന്ന് സുപ്രസിദ്ധി നേടിയിട്ടുള്ള ആഡംബര കെട്ടുവള്ളങ്ങൾ (ഹൗസ്ബോട്ട്) അന്നുണ്ടായിരുന്നില്ല. അന്നുണ്ടായിരുന്ന ചെറിയ കെട്ടുവള്ള ങ്ങൾ പ്രധാനമായി ഉപയോഗിച്ചിരുന്നത് ചരക്ക് കൊണ്ടുപോകുന്നതിനായി രുന്നു. ജലപ്രദേശം കൂടുതലുള്ള സ്ഥലങ്ങളിൽ യാത്രയ്ക്കും ഉപയോഗിച്ചി രുന്നു.





**ഹൗസ്സ് ബോട്ടുകൾ (കെട്ടുവള്ളങ്ങൾ)**





**വള്ളത്തിനുള്ളിലെ കിടക്കമുറി** **ആഹാരം കഴിക്കുന്ന സ്ഥലം**

ഇന്നും അവ കെട്ടുവള്ളങ്ങൾ എന്നറിയപ്പെടുന്നതിന് പ്രത്യേക കാരണമുണ്ട്. ഒറ്റ ആണി പോലും ഉപയോഗിക്കാതെ തടികൾ, ചകരിയും കയറും മാത്രം ഉപയോഗിച്ച് വരിഞ്ഞു മുറുക്കി കെട്ടിക്കെട്ടി ഉണ്ടാക്കുന്ന വള്ളമാകയാലാണ്! സ്ഥലം കാണുവാനെന്ന ഭാവേന നിർബന്ധമായി ഒരു നാൾ ചേട്ടൻ കുട്ടനാട്ടിലേക്ക് എന്നെ കൂട്ടിക്കൊണ്ടു പോയി. പല വള്ളങ്ങൾ കയറി ഇറങ്ങിയാണ് അവിടെ ചെന്നത്. (ഒരു സ്ഥലത്തെത്തുവാൻ പല ബസുകൾ കയറി ഇറങ്ങേണ്ടതായി വന്നു എന്ന് ആളുകൾ പരിഭവം പറയുന്നത് കേട്ടിട്ടുണ്ട്.) ജ്യേഷ്ഠന്റെ ഭാര്യവീടിന് അടുത്ത ഒരു വീട്ടിലേക്ക് എന്നെ കൂട്ടിക്കൊണ്ടുപോയി. അധികം താമസിയാതെ ഒരു പെൺകുട്ടി എനിക്ക് കാപ്പി കൊണ്ടുവന്ന് തന്നു. അപ്പോഴാണ് എനിക്ക് മനസ്സിലാകുന്നത്, അതൊരു പെണ്ണുകാണൽ ആയിരുന്നെന്ന്! പെൺകുട്ടിക്ക് എന്നെക്കാൾ മൂന്നിരട്ടി വണ്ണമുണ്ടായിരുന്നു! നൂറു പറ നിലവും ഒരു ലക്ഷം രൂപയും അവർ തരുമെന്ന് ജ്യേഷ്ഠൻ സൂചിപ്പിച്ചു! ഞാൻ പണത്തിന് ആവശ്യക്കാരനാണെന്ന് ചേട്ടന് നന്നേ അറിയാമായിരുന്നു. എന്നെ സഹായിക്കുവാനുള്ള ഒരു ശ്രമം ആയിരുന്നിരിക്കാം അത്! ഞാൻ ഒന്നും മറുപടി പറഞ്ഞില്ല. പണത്തിനുവേണ്ടി എന്നെ വിറ്റ്, മനസ്സിന് ഇണങ്ങാത്ത ഒരു ബന്ധത്തിൽ ഏർപ്പെടുവാൻ ഞാൻ സന്നദ്ധനല്ലായിരുന്നു. അച്ഛന്റെ ആവശ്യപ്രകാരം അച്ഛന്റെ വകയിൽ ഒരനുജൻ കേശവക്കുറുപ്പും പെണ്ണു കാണാൻ എന്നെ രണ്ടുമൂന്നിടത്ത് കൂട്ടിക്കൊണ്ടുപോയിരുന്നു. സാമ്പത്തിക ഭദ്രത ഉണ്ടായശേഷമേ വിവാഹബന്ധത്തിൽ ഏർപ്പെടൂ എന്ന നിലപാടിൽതന്നെ ഞാൻ ഉറച്ച് നിന്നു. ഏതായാലും എങ്ങനെയോ ആ പെണ്ണുകാണൽ 'സീസണ്' ഒരന്ത്യം വന്നുകിട്ടി!

സ്കൂൾ തുറന്നു. ഫോർത്ത്ഫോമിൽ നിന്ന് പ്രമോഷൻ കിട്ടിയവരെ പുതുക്ലാസ്സായ ഫിഫ്ത്ത്ഫോമിലാക്കി. പഴയതുപോലെതന്നെ പുതുനിയമനങ്ങളും നടന്നു. ഫസ്റ്റ്ഫോമിലും ഫോർത്ത്ഫോമിലും കൂടുതൽ കുട്ടികൾ വന്നുചേർന്നതിനാൽ പൂർത്തിയാകാതിരുന്ന രണ്ടുക്ലാസ്സുമുറികളും പ്രവർത്തനസജ്ജമാക്കി. പതിവുപോലെ എല്ലാക്കാര്യങ്ങളും നടന്നു.

പിന്നോക്ക സമുദായക്കാരനായ പി കെ കുഞ്ഞച്ചൻ എന്റെ ഒരു ഉറ്റ സുഹൃത്തായിരുന്നു. മുന്നോക്കസമുദാത്തിൽ പെട്ട ഒരു സ്ത്രീയുമായുള്ള അദ്ദേത്തിന്റെ വിവാഹത്തിന് ഞാനായിരുന്നു പ്രശസ്താതിഥി. തിരു-കൊച്ചി നിയമസഭയിൽ എം എൽ എ ആയും രാജ്യസഭയിൽ എം പി ആയും അദ്ദേഹം

സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഇന്ന് അദ്ദേഹം ഇല്ല.



## ഹൈസ്കൂൾ ഹെഡ്മാസ്റ്ററായ രാംചന്ദ്

ഫിഫ്ത്ത്ഫോം അനുവദിച്ചുകിട്ടിയ വർഷവും അങ്ങനെ കടന്നുപോയി. വിദ്യാർത്ഥികളുടെ അഭൂതപൂർവ്വമായ തള്ളിക്കയറ്റം പ്രതീക്ഷിക്കയാൽ ക്ലാസ്സുമുറികളുടെ എണ്ണം വർദ്ധിപ്പിക്കുവാൻ തീരുമാനമായി. സ്കൂളിന്റെ പിൻപിൽ ചരിഞ്ഞുകിടക്കുന്ന പാറപ്പുറത്ത് നെടുകെ ഒരു നാല് ക്ലാസ്സിനു ള്ള സൗകര്യം കൂടി ഉണ്ടാകത്തക്കവിധത്തിൽ കെട്ടിടം നിർമ്മിച്ചു. മേൽഭാ ഗത്തുനിന്ന് പാറ പൊട്ടിച്ച് താഴ്ഭാഗം കെട്ടിപ്പൊക്കി നിരപ്പാക്കിയാണ് കെട്ടി ടം പണിഞ്ഞത്. പ്രതീക്ഷിച്ചതുപോലെ തന്നെ സംഭവിച്ചു. രണ്ടു ഡിവിഷ നിൽ കുറഞ്ഞ ക്ലാസ്സുകളേ ഇല്ലായിരുന്നു. അതങ്ങനെ ഒരു പൂർണ്ണ ഹൈ സ്കൂളായി രൂപാന്തരം പ്രാപിച്ചു. അനുജൻ ഉണ്ണി പഠിത്തകാര്യത്തിൽ അല്പം പിന്നോക്കമായിരുന്നു. ഒരു ക്ലാസ്സിൽ രണ്ടും മൂന്നും കൊല്ലം എടു ത്താണെങ്കിലും അവൻ സിക്സ്ത്ത്ഫോമിൽ എത്തിയിരുന്നു. എന്തെങ്കിലും പ്രയോജനം കിട്ടുന്നെങ്കിൽ കിട്ടിക്കോട്ടെ എന്നു കരുതി അവനെയും എന്റെ കൂടെ കൊണ്ടുവന്ന് താമസിപ്പിച്ചുകൊണ്ട് സിക്സ്ത്ത്ഫോമിൽ ചേർത്ത് പഠിപ്പിച്ചു. അദ്ധ്യാപകർ വേണ്ടതു പോലെ അവനുവേണ്ടി പ്രവർത്തിച്ചു. സിക്സ്ത്ത്ഫോമിൽ പബ്ലിക്ക് പരീക്ഷയായതുകൊണ്ട് സെന്ററിന് അപേ ക്ഷിച്ചു. അത് അനുവദിച്ച് കിട്ടുകയും ചെയ്തു. എന്റെ മേൽനോട്ടത്തിൽ അങ്ങനെ ആദ്യത്തെ പബ്ലിക്ക്പരീക്ഷ നടന്നു. പരീക്ഷ കഴിഞ്ഞ് അനുജൻ ചെങ്ങന്നൂരേക്ക് മടങ്ങി. പിന്നോക്കസമുദായക്കാരായ കുട്ടികളാണ് 95% എങ്കിലും, റിസൽട്ട് വന്നപ്പോൾ തരക്കേടില്ലാത്ത വിജയം ഉണ്ടായിരുന്നു. എന്റെ അനുജൻ ഉണ്ണി പതിവുപോലെതന്നെ പരാജയപ്പെട്ടു.

എന്റെകൂടെവന്ന് താമസിക്കണമെന്നൊരു ആഗ്രഹം അച്ഛൻ അറിയിച്ചു. സ്കൂളിന് അടുത്തൊരു പുരയിടം സൗകര്യത്തിന് വന്നു. അതിൽ സാമാ ന്യം ഭേദപ്പെട്ട ഒരു വീടും ഉണ്ടായിരുന്നതിനാൽ അത് വാങ്ങാൻ തീരുമാ നിച്ചു. പതിനായിരത്തിന്റെ ഒരു ചിട്ടിക്ക് ചേർന്ന് അത് പിടിച്ച് 6000 രൂപാ കിട്ടി. അച്ഛനും കുഞ്ഞമ്മയും മക്കളും താമസ്സിച്ചിരിന്ന വീടും പുരയിടവും വിറ്റ് 5000 രൂപാ അവർ തന്നു. പണയം വച്ചിരുന്ന നിലത്തിന്റെ ബാക്കിയായി

1500 രൂപാ കിട്ടി. 12000 രൂപാ ആയിരുന്നു വസ്തുവിന് വില. അവിടുത്തെ വസ്തുവിനൊന്നം ഗവൺമെന്റ് റജിസ്ട്രേഷൻ ഇല്ലായിരന്നു! വെറും കൈവശാവകാശം മാത്രം! മുദ്രപ്പത്രത്തിൽ വസ്തുവിവരവും കൈമാറ്റവിവരവും വിലയും രേഖപ്പെടുത്തിയിരിക്കും, അത്രമാത്രം! വസ്തു വാങ്ങി. അവരെ എല്ലാവരെയും വെങ്കുറിഞ്ഞിക്ക് കൊണ്ടുവന്നു. സ്കൂളിൽ ചേർക്കണ്ടവരെയൊക്കെ സ്കൂളിൽ ചേർത്തു. വെട്ടി കറയെടുത്തുകൊണ്ടിരുന്ന കുറെ റബ്ബർ മരങ്ങളും കാപ്പിമരങ്ങളും മറ്റും ഉണ്ടായിരുന്നു. റബ്ബർമരം ടാപ്പുചെയ്യാൻ(തൊലി അല്പം ചരിച്ച് ചീകി കറ ഒലിപ്പിച്ചെടുക്കാൻ) വന്നിരുന്നത് സ്കൂൾമാനേജ്മെന്റിലെ ഒരാൾ ആയിരുന്നു.





ഒരാൾ റബ്ബർ ടാപ്പ് ചെയ്യുന്നതാണ് മേൽ ചിത്രത്തിൽ കാണുന്നത്. വലത്തെ ചിത്രം, ചരിച്ച് തൊലി ചീന്തിയിടത്തുകൂടി റബ്ബർപാൽ ഒഴുകിവന്ന് ചിരട്ടയിൽ പതിക്കുന്നതാണ് കാണിക്കുന്നത്. മഴ പെയ്താൽ, മഴവെള്ളം വിണ് റബ്ബർപാൽ നഷ്ടപ്പെടാതിരിക്കാൻ ചെത്തുന്നഭാഗത്തിനു മുകളിൽ പ്ലാസ്റ്റിക്കുകൊണ്ട് മരങ്ങളെ പാവാട ഉടുപ്പിച്ചിരിക്കുന്നത് ശ്രദ്ധിക്കുക! പാൽചിരട്ട മാറ്റിയശേഷം മരത്തിൽ ഉണങ്ങിപ്പിടിച്ചിരിക്കുന്ന റബ്ബർ പറിച്ചെടുത്ത് സൂക്ഷിക്കാനാണ് പുറത്തു കാണുന്ന പാത്രം. ശേഖരിക്കുന്നപാൽ ഫോർമിക്ക്ആസിഡുമായി ചേർത്ത് കട്ടിയാക്കി അച്ചിലിട്ട് ഞെരുക്കി ഷീറ്റാക്കി ഉണക്കി സൂക്ഷിക്കുന്നു, പിന്നീട് മറ്റുല്പന്നങ്ങളാക്കി രൂപാന്തരപ്പെടുത്തുവാൻ.







ചൈന ഇന്ത്യയെ ആക്രമിച്ചു! ഇന്ത്യ പ്രതീക്ഷിച്ചിരുന്നില്ല ചൈന അങ്ങനെ ചെയ്യുമെന്ന്! അതിർത്തി തർക്കം പ്രധാന കാരണം! ഒരുമാസം നീണ്ടുനിന്നു ആ യുദ്ധം! ഒടുവിൽ, ചൈനതന്നെ വെടിനിർത്തൽ പ്രഘ്യാപിച്ചു!

എന്നാണെന്ന് കൃത്യമായി ഓർമ്മ ഇല്ല. അനുജൻ സൂരജ് ജോലികിട്ടി ബാരക്പൂറിന് പോകുന്നതിന്മുൻപായിരിക്കാനേ തരമുള്ളു. ഞങ്ങൾ അനുജന്മാർ മൂന്നുപേരും ചെങ്ങന്നൂർ വീട്ടിൽ ഉണ്ടായിരിക്കുമെന്ന്, നല്ല നിശ്ചയം ഉണ്ടായിരുന്നതിനാൽ ആയിരിക്കണം പെട്ടെന്ന് ഒരു ദിവസം ഉണ്ട് വന്നിരിക്കുന്നു നേമത്തുനിന്ന് രാമൻപിള്ള അമ്മാവൻ ഒരു പ്രമാണവുമായി, ഞങ്ങൾ മൂന്നുപേരും അതിൽ ഒപ്പിട്ടുകൊടുക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട്! അപ്പച്ചി പറഞ്ഞതനുസരിച്ച് ഒരക്ഷരം മിണ്ടാതെ ഞങ്ങൾ മൂന്നുപേരും ഒപ്പിട്ടുകൊടുത്തു. വസ്തുവിന് എന്ത് ആദായം കിട്ടിയിരുന്നെന്നോ, എത്ര രൂപാ എനിക്ക് തന്നിട്ടുണ്ടെന്നോ ഒന്നും യാതൊരു വിവരവും അറിഞ്ഞുകൂടാ! നേമത്തെന്നെ കൊണ്ടുപോയി, ആവശ്യമുള്ളപ്പോൾ അമ്മാവന്റെ അടുത്തുചെന്ന് ആവശ്യമുള്ള പണം വാങ്ങിച്ചുകൊള്ളാൻ ഇടപാടുചെയ്തത് വസ്തുവിന്റെ മേൽ കടപ്പെടുത്തിയായിരുന്നിരിക്കാം. പണം വാങ്ങിച്ചുകാള്ളാൻ പറഞ്ഞു. ഞാൻ പോയി വാങ്ങിച്ചു. അതിൽ കൂടുതലൊന്നും എനിക്ക് അറഞ്ഞുകൂടായിരുന്നു! ഒരേ ആവശ്യത്തിന് പണത്തിന് പല പ്രാവശ്യം പോയി കഷ്ടപ്പെടേണ്ടിയിരുന്നു. ഞങ്ങളുടെ വസ്തു അഞ്ചും പത്തും രൂപാ വീതം തന്ന് ചുളുവിൽ കൈക്കലാക്കാൻ അമ്മാവന് ഉദ്ദേശ്യമുണ്ടായിരുന്നെന്ന് സ്വപ്നത്തിൽ പോലും വിചാരിച്ചിരുന്നില്ല! എന്റെ അനുജന്മാർ ഒരിക്കലും അമ്മയുടെ വസ്തുവകകളേക്കുറിച്ച് എന്നോട് എന്തെങ്കിലും ചോദിക്കുകയോ അന്വേഷിക്കയോ ചെയ്തിട്ടില്ലെങ്കിലും, എനിക്ക് എന്റെ മനസ്സിൽ എന്തോ ഒരുകുറ്റബോധം, സദാ ഇന്നും അലട്ടിക്കൊണ്ടിരിക്കുന്നു. ഞാൻ ഒന്നും നേരിട്ട് ചെയ്തത് അല്ലെങ്കിലും, ന്യായമായി അവർക്കുകൂടി അവകാശപ്പെട്ടത് എനിക്കുവേണ്ടിമാത്രമായി നശിപ്പിക്കപ്പെടുവാൻ ഇടയായതിൽ ഒരു വിമ്മിഷ്ടം എന്നെ എന്നെന്നും പിൻതുടർന്നുകൊണ്ടേയിരിക്കുന്നു! ഏഴാമത്തെ ദുരന്തമായിരുന്നു അത്!

1950 ആഗസ്റ്റ് 15-ാം നു റിപ്പബ്ലിക്ക് അഫ് ഇൻഡ്യയുടെ സ്വന്ത നാണയം പുറത്തിറങ്ങി. അതുവരെ ബ്രിട്ടന്റെ രാജാവിന്റെ ഛായാചിത്രമുള്ള നാണയങ്ങൾ അങ്ങനെതന്നെ തുടരുകയായിരുന്നു. പഴയ നാണയങ്ങൾ പൂർണ്ണമായും പിൻവലിക്കുന്നതുവരെ രണ്ടുനാണയങ്ങും സാധുവായി തുടർന്നു. പുതുനാണയവും അണ പൈസ ഇനത്തിൽ പെട്ടതുതന്നായിരുന്നു. രാജാവിന്റെ ഛായചിത്രം മാറ്റി അശോകസ്തംഭത്തിന്റെ മുകൾഭാഗത്തിന്റെ ഛായാചിത്രമാക്കി. 1957 ഏപ്രിൽ ഒന്നാം നു മുതൽ കണക്കുകൂട്ടുന്നതിന് എളുപ്പമുള്ള ദശാംശസമ്പ്രദായം ഏർപ്പെടുത്തി. ഒരു രൂപ, 16 അണ അല്ലെങ്കിൽ 64 പൈസ എന്നതിനുപകരം 100 നയപൈസ എന്നാക്കി. രണ്ടുപൈസകളും തമ്മിൽ തിരിച്ചറിയുന്നതിനുവേണ്ടിയാണ് 'നയ' എന്ന് ചേർത്തത്. അണ, പൈസ നാണയം പൂർണ്ണമായി പിൻവലിച്ചുതീരുന്നതുവരെ രണ്ടുസമ്പ്രദായങ്ങളും സാധുവായി തുടർന്നു. 1968 മുതൽ പുതുനാണയങ്ങൾ



'നയ' ഇല്ലാതെ വെറും പൈസയായി അറിയപ്പെടുന്നു.
1955 മുതൽ 1962 വരെയുള്ള കാലഘട്ടത്തിൽ, കുറയശെക്കുറയശെയായി, നേരത്തെ നിലവിലുണ്ടായിരുന്ന അളവുമാനദണ്ഡങ്ങൾ മാറ്റി, ഭാരങ്ങളും അളവുകളും 'മെറ്റ്രിക് സിസ്ററ'ത്തിലാക്കി. മുൻപ് ഭാരം അളന്നിരുന്നത് റാത്തൽ(പൗണ്ഡ്), ടൺ, എന്നൊക്കെയായിരുന്നു. ഇപ്പോൾ ഗ്രാമിലും കിലൊഗ്രാമിലും, മെട്രിക്ക്ടണ്ണിലും ആണ്. മുൻപ് ദൈർഘ്യം അളന്നിരുന്നത് ഇഞ്ച്, അടി, ഫർലോങ്ങ്, മൈൽ കണക്കിനായിരുന്നെങ്കിൽ, ഇന്ന് മില്ലീമീറ്റർ, സെന്റീമീറ്റർ, മീറ്റർ, കിലോമീറ്റർ കണക്കിലാണ്. മുൻപ് താപം അളന്നിരുന്നത് ഫാരൻഹീറ്റിലായിരുന്നെങ്കിൽ ഇന്ന് സെൽസിയസ്സിലാണ്. (സെൻറ്റിഗ്രേഡും സെൽസിയസ്സും ഒന്നുതന്നെയാണ്. സെൽസിയസ്സ് എന്ന ശാസ്ത്രജ്ഞനാണ് സെൻറ്റിഗ്രേഡ് രീതി കണ്ടുപിടിച്ചത്. അതിൽ ജലം തിളക്കുന്നത് 0 ഡിഗ്രി എന്നും, ജലം ഉറഞ്ഞ്കട്ടിയാകുന്നത് 100 ഡിഗ്രിയിലെന്നുമായിരുന്നു വച്ചിരുന്നത്. അത് അങ്ങോട്ടുമിങ്ങോട്ടും മാറ്റിയപ്പോൾ തിരിച്ചറിയുന്നതിനുവേണ്ടി സെൽസിയസ്സ് എന്ന് നാമകരണം ചെയ്തെന്നേയുള്ളു. ഇപ്പോൾ ജലം ഉറയുന്നത് 0 ഡിഗ്രിയിലെന്നും, തിളച്ച് ആവി ആയിമാറുന്നത് 100 ഡിഗ്രിയിലെന്നുമാണ് വച്ചിരിക്കുന്നത്. നിർവചിക്കപ്പെട്ടിരിക്കുന്ന രണ്ട് സ്ഥാനങ്ങൾ തമ്മിലുള്ള അകലം 100 ആയി വിഭജിച്ചിരിക്കുന്നതിനാലാണ് 'സെന്റി'ഗ്രേഡ് എന്ന് പറയുന്നത്.) ഇതെല്ലാം 10-ന്റെ അംശങ്ങളോ ഗുണിതങ്ങളോ ആകയാൽ കണക്കുകൂട്ടലിന് എളുപ്പമാണെന്നുള്ളതാണ് ഇവയുടെ മെച്ചം.

മുൻപ് ആറൻമുള വള്ളംകളിയുടെ കാര്യം പറഞ്ഞപ്പോൾ വള്ളസദ്യയുടെ







കാര്യംകൂടെ പറയുവാൻ മറന്നുപോയി. ചുണ്ടൻവള്ളത്തിൽ വരുന്നവർക്കെല്ലാം ആറൻമുള ക്ഷേത്രത്തിൽ സദ്യ ഉണ്ട്. (ക്ഷേത്രവുമായി ബന്ധപ്പെട്ടുവരുന്ന ചുണ്ടൻവള്ളങ്ങൾ പള്ളിയോടങ്ങൾ എന്നാണ് അറിയപ്പെടുന്നത്.) ഇത്രയും വിഭവങ്ങളോടുകൂടിയ സദ്യ ലോകത്ത് മറ്റെങ്ങും ഉള്ളതായി അറിവില്ല. ചിലപ്പോൾ 101 ഇനം വിഭവങ്ങൾ വരെ കാണും!

അന്നൊക്കെ മിക്ക വീടുകളിലും മാതാപിതാക്കൾക്ക് എട്ടും, പത്തും, പന്ത്രണ്ടുമൊക്കെ കുട്ടികൾ ഉണ്ടായിരുന്നു! അന്ന് സന്താനങ്ങളെ എല്ലാം ദൈവം തരുന്നതായായിരുന്നു വെപ്പ്! സന്താനങ്ങൾ കൂടിപ്പോയാലുള്ള ദുരിതങ്ങൾ എടുത്തുകാണിച്ചുകൊണ്ട് ഒരു നാടകമെഴുതി ഞാൻ കേരളസർക്കാരിന് അയച്ചുകൊടുത്തു. അതിന് അംഗീകാരവും ലഭിച്ചു. പിന്നെ എന്തൊക്കെയോ സംഭവിച്ചു. മന്ത്രിയുടെ വകുപ്പ് മാറുകയൊ, മന്ത്രിതന്നെ മാറുകയൊ, ഭരണംതന്നെമാറുകയൊ.....പല എഴുത്തുകൾ അയച്ചിട്ടും ഒരു മറുപടിയും ലഭിച്ചില്ല. പിന്നെ സർക്കാർതന്നെ മുൻകയ്യെടുത്ത് 'ഫാമിലി പ്ലാനിങ്ങും' മററും കൊണ്ടുവന്നു. കാലപ്പഴക്കം കാരണം, എന്റെ നാടകത്തിന്റെ പ്രസക്തി നഷ്ടപ്പെട്ടുപോയി. **'ഇങ്ങനെ ആയാൽ എങ്ങനെയാ?'** എന്നായിരുന്നു ആ നാടകത്തിന്റെ നാമധേയം!

ഞാൻ ഹൈസ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ 'നേച്ചർസ്റ്റഡി' എന്നൊരു വിഷയം ഉണ്ടായിരുന്നു. സസ്യങ്ങളുടെ പരാഗവിതരണ(പോളിനേഷൻ)ത്തെക്കുറിച്ച് ഒരദ്ധ്യാപകൻ പഠിപ്പിച്ചുകൊണ്ടിരുന്നപ്പോൾ, ഓമമര(പപ്പായ്)ത്തെക്കുറിച്ച് പറഞ്ഞതൊക്കെ ഓർമ്മ വരുന്നു. ഒരു പുഷ്പത്തിന്റെ പരാഗകോശത്തിൽ(സ്റ്റാമെൻ)നിന്ന്, പരാഗം(പോളിൻ) അതേപുഷ്പത്തിന്റെ പരാഗണസ്ഥലത്ത്(സ്റ്റിഗ്മ) പതിച്ചാണ് സാധാരണ ഫലപുഷ്ടമാകുക. എന്നാൽ ചില സസ്യങ്ങളിൽ ആൺപൂവും പെൺപൂവും പ്രത്യേകം പ്രത്യേകം ഉണ്ടായി പരാഗവിതരണം നടക്കുന്നതായും നമുക്ക് കാണാം. ഉദാഹരണത്തിന് തെങ്ങ്. അതിന്റെ പൂക്കുലയിൽ ആൺപൂവും പെൺപൂവും ഉണ്ട്. ചെറുതായിക്കാണുന്നത് ആൺപൂവും വലുതായിക്കാണുന്നത്(വെള്ളക്ക എന്നറിയപ്പെടുന്നത്) പെൺപൂവും ആകുന്നു.





എന്നാൽ ഓമമരത്തിന്റെ കാര്യത്തിലാണെങ്കിൽ മരമേ ആൺമരവും പെൺമരവും പ്രത്യേകം പ്രത്യേകം ഉണ്ട്! ആൺമരത്തിൽ ആൺപൂവും, പെൺമരത്തിൽ പെൺപൂവും ഉണ്ടാകുന്നു. ആൺമരത്തിലും, പെൺമരത്തിലും പൂവ് ഉണ്ടാകുന്നത് വിത്യസ്ഥരീതിയിലാണ്. അതേക്കുറിച്ച് വിവരിക്കുന്നതിൽ

കൂടുതൽ അവയുടെ ചിത്രങ്ങൾ വെളിപ്പെടുത്തും.



**ആൺ പൂവ്**



**പെൺ പൂവ്**



**പെൺ മരം**



**ആൺ മരം**



**ദ്വിലിംഗ പപ്പായ(ഓമ)മരം**



**ആൺമരം പെൺമരമായത്**

അത്ഭുതകരമിതിലെന്തെന്നുവച്ചാൽ ആണും പെണ്ണുമായ ദ്വിലിംഗപപ്പായമരങ്ങളും ഉണ്ടെന്നതാണ്! ദ്വിലിംഗ(ഹെർമാഫ്രൊഡയിറ്റ്)പപ്പായമരം ആണും പെണ്ണും ഒന്നിച്ചുചേർന്നുള്ളതാകയാൽ പുഷ്പകേസരവും(സ്റ്റാമെൻ) ഗർഭകേസരവും(പിസ്റ്റിൽ) ഉള്ളതുകൊണ്ട് പരാഗവിതരണത്തിന്റെ ആവശ്യമില്ല! അതിശയമെന്നുപറയട്ടെ വേനൽകാലങ്ങളിലൊ, അഥവ, ആൺമരത്തിന്റെ മണ്ടമുറിച്ചുമാറ്റുമ്പോളൊ അതിന് പെൺമരമായി രൂപാന്തരപ്പെടുവാൻ സാധ്യമാകുന്നു. മാറ്റം സ്ഥിരമൊ താല്ക്കാലികമൊ ഒക്കെ ആകാം! പ്രകൃതിയുടെ ഒരു വികൃതിയെ! പപ്പായ് മരത്തെക്കുറിച്ച് യാദൃച്ഛികമായി അദ്ദേഹം പരാമർശിച്ചെന്നേയുള്ളു. 'സിലബസ്സിൽ' അത് ഇല്ലായിരുന്നു. ഏതായാലും ആ പരാമർശം എന്റെ ജിജ്ഞാസയെ വിളിച്ചുണർത്തി. 'ജീവികളിലും ദ്വിലിംഗികളുണ്ടോ?' എന്നായി എന്റെ അന്വേഷണം. 'നട്ടെല്ലില്ലാത്ത പല ജീവികളിലും ഉണ്ട്', എന്ന് അദ്ദേഹം മറുപടി നൽകുക ഉണ്ടായി.

ലിംഗമാറ്റത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ അന്നത്തെ പരാമർശമായിരിക്കണം **'മെഡ്സിൻ ഫോർ ബാൾഡ്നെസ് ആൻഡ് ഹൗ ടു ചെയിൻജ് സെക്സ്'** എന്നപേരിൽ ഇംഗ്ലീഷിൽ ഒരു 'സൈന്റിഫിക്ക് ഫിക്ഷൻ' എഴുതുവാൻ എനിക്ക് ഉത്തേജനം നൽകിയത്! ആരും കൈകാര്യം ചെയ്തിട്ടില്ലാത്ത ഒരു പ്രതിപാദ്യവിഷയമാണ് അതിൽ കഥാതന്തുവായി ഞാൻ തിരഞ്ഞെടുത്തത്! 'എസ്ട്രോജൻ' എന്ന അന്തർഗ്രന്ഥിസ്രാവം(ഹോർമോൺ) സ്ത്രീ പ്രത്യുല്പാദനവ്യൂഹത്തിന്റെ വികസനത്തിനും വിധാനത്തിനും, മധ്യമതലത്തിലുള്ള സ്ത്രീസ്വാഭാവികതയ്ക്കും ഉത്തരവാദിയാണ്! സ്ത്രീയുടെ തലമുടി പൊഴിഞ്ഞുപോയി കഷണ്ടി ആകാതിരിക്കുന്നതിനുകാരണം എസ്ട്രോജൻ ആണ്. കഷണ്ടിക്ക് ഉഗ്രഉത്തമമരുന്ന് കണ്ടുപിടിച്ചതായി ലോകമാസകലം വൻപിച്ച പരസ്യം നൽകി, ഒരു കമ്പനി അവരുടെ ഗുളികകൾ വിറ്റഴിച്ചു. എസ്ട്രോജൻ ഗുളികളായിരുന്നു അവർ വിറ്റത്. ഏതാനും മാസങ്ങൾക്കകം പലകഷണ്ടിക്കാർക്കും തലമുടി കിളിച്ചു! ഗുളികക്ക് വൻ ആവശ്യക്കാരായി. ഗുളികകൾ ബ്ലാക്കിലെ കിട്ടൂ എന്നായി. മാസങ്ങൾ മാസങ്ങൾ വേഗം വേഗം കടന്നുപോയി! എസ്ട്രോജൻ അതിന്റെ പ്രവർത്തനം തുടർന്നുകൊണ്ടേയിരുന്നു. ചിലരിലൊക്കെ സ്ത്രീ ലക്ഷണങ്ങൾ കണ്ടുതുടങ്ങി. മാസങ്ങൾ കഴിഞ്ഞു. ലോകം ഒരു വൻവിപത്തിനിരയായി! അപൂർവ്വം ചിലർ പൂർണ്ണസ്ത്രീകളായിമാറി! ചിലർ നപുംസകരായി....... അങ്ങനെ അങ്ങനെ പോകുന്നു ആ കഥ!

''കൊള്ളാം! ഇംഗ്ലീഷിൽ ഒരു ഉഗ്രൻ സയിൻറിഫിക്ക് ഫിക്ക്ഷൻ സിനിമയ്ക്ക് പറ്റിയ 'തീം' തന്നെ! അമേരിക്കയിൽ ഹൊളിഉഡ്ഡിലെ ഏതെങ്കിലും ഒരു സിനിമാക്കമ്പനിയെക്കൊണ്ട് എടുപ്പിക്കണം. അവരുടെ മേൽവിലാസമില്ലാതെ അവരെ എങ്ങനെ 'കോൺടാക്റ്റ്' ചെയ്യും? മാർഗ്ഗമുണ്ടെന്നേ! മാന്നാർ എന്ന സ്ഥലത്ത് ഒരു ബന്ധുവീടില്ലെ? അവിടുത്തെ ഒരു ജ്യേഷ്ഠൻ ബോംബെയിൽ ഒന്നോ രണ്ടോ ഇംഗ്ലീഷ് പത്രങ്ങളിൽ എന്തോ ജോലി നോക്കുന്നില്ലെ? ജ്യേഷ്ഠനെ ചെന്നു കണ്ടാൽ എങ്ങനെയും മേൽവിലാസം തേടിപ്പിടിക്കുവാൻ പറ്റും! കഥ അവരെടുത്താൽ, പിന്നെ പണം കൊണ്ട് അഭിഷേകമല്ലേ അഭിഷേകം! ഞാൻ ചെന്ന് എറിഞ്ഞുകൊടുക്കും കടക്കാർക്കൊക്കെ പണം! എന്നിട്ട് തല ഉയർത്തിപ്പിടിച്ചൊരു നടപ്പുണ്ട്! അതൊന്നുകാണേണ്ടതുതന്നെയാണ്! ചലൊ ബോംബെ!'' മാന്നാത്ത് പോയി. വീട് തേടി കണ്ടുപിടിച്ചു! മേൽവിലാസം കിട്ടി. ഇല്ലാത്ത പണമുണ്ടാക്കി ബോംബെയിൽ എത്തിക്കണ്ടുപിടിച്ചു, ജ്യേഷ്ഠനെ!

ദാദർ റെയിൽവേസ്റ്റേഷനിൽ ഇറങ്ങി നടന്നുപോകാനുള്ള ദൂരമേ ഉണ്ടായിരുന്നുള്ളു ജ്യേഷ്ഠന്റെ താമസസ്ഥലത്തേക്ക്. ജ്യേഷ്ഠനെ ചുറ്റിപ്പറ്റി നാലഞ്ചു പേർ അവിടെ താമസ്സമുണ്ടായിരുന്നു! നാട്ടിൽ നിന്ന് ജോലി അന്വേഷിച്ച് വന്നവരായിരുന്നു അവരെല്ലാം! ''കഥ ചുമ്മാ അയച്ചുകൊടുത്താൽ അത് വല്ലവനും തട്ടിയെടുത്തെങ്കിലോ! അതുകൊണ്ട് അമേരിക്കയിൽ 'കോപ്പി റൈറ്റ്' റജിസ്റ്റർ ചെയ്യുന്നിടത്തെ മേൽവിലാസം കൂടി വേണം!'' ഹൊളിഉഡ്ഡിലെ ഒന്നുരണ്ട് ഫിലിം പ്രൊഡ്യൂസ്സേഴ്സിന്റെയും, അമേരിക്കൻ കോപ്പി റൈറ്റ് റജിസ്ട്രാരുടെയും മേൽവിലാസം കണ്ടുപിടിച്ചുതരണമെന്ന് ഞാൻ ജ്യേഷ്ഠനോട്(ഇതുവരെ ജ്യേഷ്ഠന്റെ പേര് ഓർമ്മ വന്നില്ലായിരുന്നു. അതുകൊണ്ടാണ് ജ്യേഷ്ഠൻ, ജ്യേഷ്ഠൻ എന്ന് പറഞ്ഞുവന്നത്. പേര് 'രവീന്ദ്രൻ' എന്നാണെന്ന് ഇപ്പോൾ പെട്ടെന്ന് ഓർമ്മ വന്നു! എല്ലാവരും 'രവി' എന്ന് വിളിച്ചിരുന്നു! ഒരു പത്രത്തിന്റെ പേരും കിട്ടി! ദി ഫ്രീ പ്രസ് ജേർണൽ! രവിച്ചേട്ടൻ കാർട്ടൂണും വരയ്ക്കുമായിരുന്നു.)അപേക്ഷിച്ചു. രണ്ടുദിവസത്തിനുള്ളിൽ ഞാനാവശ്യപ്പെട്ട എല്ലാ വിവരങ്ങളും അദ്ദേഹം ശേഖരിച്ച് തന്നു. തിരികെ പോരാൻ തുടങ്ങിയപ്പോൾ, അവിടുത്തെ താമസ്സക്കാരിൽ ഒരാൾ ഒരു പോർട്ടബിൾ ടൈപ്പ്റൈറ്റർ വിൽക്കാൻ പോകുന്നു എന്നറിഞ്ഞു. ''കഥ, കയ്യെഴുത്തുപ്രതി അയയ്ക്കുന്നതിൽ നല്ലത് ടൈപ്പ് ചെയ്ത പ്രതി അയയ്ക്കുന്നതായിരിക്കും. ആ ടൈപ്പ്റൈറ്റർ വാങ്ങിച്ചാലോ? പാവം അത്യാവശ്യചിലവുകൾക്ക് പണമില്ലാഞ്ഞായിരിക്കും അത് വിൽക്കുന്നത്. വലിയ വിലയാണ് ചോദിക്കുന്നതെങ്കിൽ പറ്റുകില്ല. ഏതായാലും അന്വേഷിക്കാം.'' അന്വേഷിച്ചു. മുന്നൂറ് രൂപ! വാങ്ങിച്ചു. മുൻകൂർ ടിക്കറ്റ് ബുക്കിങ്ങ് നടത്തിയൊന്നും ആയിരുന്നില്ല എന്റെ യാത്ര. മദ്രാസ്സിന് വണ്ടി കയറി. അന്ന് കേരളത്തിൽ നിന്ന് 'ത്രൂട്രെയിൻ' ബാംഗ്ലൂറിനോ, ബോംബയ്ക്കോ, ഡൽഹിക്കോ, കൊൽക്കട്ടയ്ക്കോ ഒന്നും ഇല്ലായിരുന്നു! പോകാനായാലും വരാനായാലും എല്ലാം മദ്രാസ്സ്(ഇപ്പോഴത്തെ ചെന്നൈ)വഴി ആയിരുന്നു. മദ്രാസ്സിൽ എത്തി. റയിൽവേബുക്ക്സ്റ്റാളിൽ നിന്ന് രണ്ട് ബുക്കുകൾ വാങ്ങി. ഒന്ന് തന്നത്താൻ ടൈപ്പിങ്ങ് പഠിക്കുവാനുള്ളത്. മറേറത് സിനിമയെക്കുറിച്ചുള്ളത്! നാട്ടിലേക്ക് വണ്ടി കയറി. വണ്ടിയിൽ ഇരുന്നുതന്നെ സിനിമയെക്കുറിച്ചുള്ള ബുക്ക് വായിച്ച് തീർത്തു! വിശദവിവരങ്ങൾ ഒന്നും അതിൽ ഇല്ലായിരുന്നെങ്കിലും സിനിമയെക്കുറിച്ച് ഒരു സാമാന്യ രൂപം ലഭിക്കുവാൻ അത് പര്യാപ്തമായിരുന്നു! ചലച്ചിത്രലോകത്തെ പല അതികായന്മാരെക്കുറിച്ചും അതിൽ പരാമർശിച്ചിരുന്നു. വീട്ടിൽ ചെന്നശേഷം, സമയം കിട്ടുമ്പോഴൊക്കെ ടൈപ്പിങ്ങ് പഠിക്കാനുള്ള ശ്രമമായി. 'ഫിംഗറിങ്ങ്' ശരിയായ രീതിയിൽതന്നെ പഠനം തുടർന്നു. വളരെ ശ്രമകരമായിരുന്നെങ്കിലും ഏതാനും മാസങ്ങൾകൊണ്ട് നല്ല വേഗതയിൽ ടൈപ്പ്ചെയ്യുവാൻ പ്രാപ്തനായി! ബുക്കിന്റെ ടൈപ്പിങ്ങിലും സാമാന്യം പുരോഗതി ഉണ്ടായി!

കുഞ്ഞമ്മയുടെ മകൻ കൊച്ചുണ്ണി സിക്സ്ത്ഫാം പാസ്സായി. അവനെ പന്തളത്ത് കോളജിൽ ചേർത്തു. ചെങ്ങന്നൂർ താമസിച്ചുകൊണ്ട് പന്തളത്തിന് പോയിവരത്തക്കരീതിയിൽ കാര്യങ്ങൾ ക്രമപ്പെടുത്തി. മൂന്നുനാല് മാസം പോയിക്കഴിഞ്ഞപ്പോൾ, പഠിക്കാൻ വയ്യ, എന്തെങ്കിലും ജോലി കിട്ടിയാമതി എന്നു പറഞ്ഞ് പഠിത്തം നിർത്തി! പാച്ചുക്കൊച്ചാട്ടൻ മുഖാന്തരം ഞാൻ ശ്രമിച്ചു. പട്ടാളത്തിലേക്ക് ഇന്നദിവസം കൊല്ലത്തുവച്ച് 'റിക്രൂട്ട്മെൻറ്റ്' ഉണ്ട്, കൊണ്ടുപോകാൻ പറഞ്ഞതനുസരിച്ച് കൊണ്ടുപോയി. പക്ഷേ സെലക്ഷൻ കിട്ടിയില്ല. പിന്നെ കുറേ മാസങ്ങൾ കഴിഞ്ഞപ്പോൾ പാച്ചുക്കൊച്ചാട്ടൻ

വീണ്ടും അറിയിച്ചു ഇന്ന ദിവസം കോട്ടയത്തുവച്ച് റിക്രൂട്ട്മെന്റ ഉണ്ടെന്ന്. എല്ലാം പറഞ്ഞ് ഇടപാട് ചെയ്തിട്ടുണ്ടെന്നും. കോട്ടയത്ത് കൊണ്ടുപോയി. സെലക്ഷൻ കിട്ടി. എനിക്ക് മനഃസമാധാനമായി. പക്ഷേ, അത് അധികം നീണ്ടുനിന്നില്ല. കഷ്ടിച്ച് അഞ്ചാറുമാസം കഴിഞ്ഞപ്പോൾ ഒരു ദിവസം പോലീസ്സുണ്ട് അവനെ അന്വഷിച്ച് വീട്ടിൽ വന്നിരിക്കുന്നു. അവൻ പട്ടാള ത്തിൽ നിന്ന് ഒളിച്ചോടി പോലും! 'അഞ്ചുവർഷം വരെ തടവുകിട്ടുന്ന പണി യാണ് കാണിച്ചിരിക്കുന്നത്! യുദ്ധകാലമാണെങ്കിൽ മരണശിക്ഷ വരെയാകും.' എല്ലാവർക്കും വിഷമമായി. പക്ഷേ എന്തു ചെയ്യാൻ. പാച്ചുക്കൊച്ചാട്ടനും ഭാസ്കരൻ കൊച്ചാട്ടനും അത് വളരെ മോശമായിപ്പോയി. അതായിരുന്നു എന്റെ എട്ടാമത്തെ ദുരന്തം!

അച്ഛന് പെട്ടെന്ന് അസുഖമായി. പന്തളത്ത് ആശുപത്രിയിൽ ആക്കി. ഒരാഴ്ച കഴിഞ്ഞപ്പോൾ ചീഫ് ഡോക്ടർ പറഞ്ഞു വീട്ടിൽ കൊണ്ടുപൊയ്ക്കൊള്ളു വാൻ. ചെങ്ങന്നൂർ അപ്പച്ചിയുടെ അവിടെ കൊണ്ടു പോയി. കുറച്ചുദിവസ ങ്ങൾ കഴിഞ്ഞപ്പോൾ അച്ഛൻ അന്ത്യശ്വാസം വലിച്ചു. ഞാൻ ആ സമയം അടുത്ത് ഒരു കസേരയിൽ ഇരിക്കയായിരുന്നു. എന്താണ് സഭവിച്ചത് എന്ന് ഇന്നും എനിക്കറിഞ്ഞുകൂടാ. കാലിന്റെ തള്ളവിരലിൽ നിന്ന് ഒരു പെരുപ്പ് കേറി ശീഘ്രം അത് മേലോട്ട് നീങ്ങി തലയിൽകൂടി അപ്രത്യക്ഷമായി! (പെരു പ്പ് വ്യാപിക്കയല്ല ഉണ്ടായത്, വേഗം മേല്പോട്ട് ഓടിപ്പോയതായി ഒരു വൈകാ രികാനുഭവം!) ഞാൻ കരഞ്ഞില്ല! എനിക്ക് കരച്ചിൽ വന്നില്ല! അപ്പച്ചി പറഞ്ഞ പ്രകാരം ചടങ്ങുകളൊക്കെ നടത്തി. സൂരജ് ബലിയിട്ടു. കരയോഗപ്രമാണി ആവശ്യപ്പെട്ടു, നാട്ടുകാർക്ക് പതിനാറിന് സദ്യ നടത്തണമെന്ന്! നടത്തി! അങ്ങനെ അച്ഛന്റെ മരണത്തിൽകൂടി ഒൻപതാമത്തെ ദുരന്തവും നടമാടി!

ഒരു ദിവസം പേപ്പർ വായിച്ചുകൊണ്ടിരുന്നപ്പോൾ, യാദൃച്ഛികമായി പത്ര ത്തിൽ ഒരു പരസ്യം കണ്ടു! ഗവൺമെന്റ് ഒഫ് ഇൻഡ്യയുടെ ഫിലിം ഇൻ സ്റ്റിറ്റ്യൂട്ട്, പൂനയുടെ പരസ്യം! ഒട്ടും അമാന്തിച്ചില്ല! അയച്ചൂ അപേക്ഷ! ഫിലിം ഡയറക്ഷനിലേക്ക്! വന്നൂ പരീക്ഷയെഴുതുവാൻ ഹാൾടിക്കറ്റ്! വണ്ടി കയറീ മദ്രാസ്സിന്, സിനിമയെക്കുറിച്ചുള്ള ബുക്കുമായി! വണ്ടിയിൽ ഇരുന്ന് വായിച്ചു, മുഴുവനും ഒരിക്കൽകൂടി! മദ്രാസ്സിൽ പോയി, സ്റ്റേഷന് അടുത്ത് ഹോട്ടലിൽ ഒരു മുറിയെടുത്ത് ദിനചര്യകളൊക്കെ നടത്തി! മറീനാബീച്ചിനടുത്തുള്ള മദ്രാസ്സ്യൂണിവേഴ്സിറ്റിയുടെ സെനറ്റ്ഹൗസിൽ എത്തി പരീക്ഷയെഴുതി! വെച്ചുകാച്ചി, സിനിമയുടെ അതികായന്മാരെക്കുറിച്ച്! ചലച്ചിത്രസന്നിവേശ(എഡിറ്റിങ്ങ്)ത്തിൽ 'മൊൺടാഷ്'–ന്റെ ഹരിശ്രീ നമ്മേ



**എയ്സെൻസ്റ്റെയിൻ**



**പുഡൊവ്കിൻ**



**ഭാരത് രത്ന**
**സത്യജിത്ത് റായ്**

പഠിപ്പിച്ച റഷ്യക്കാരായ എയ്സെൻസ്റ്റെയിൻ, പുഡൊവ്കിൻ എന്നിവരെ കുറിച്ചും, ഇന്ത്യൻ സംവിധായകൻ സത്യജിത്ത് റായ്-യെ കുറിച്ചും! ബാറ്റിൽ ഷിപ്പ് പൊട്ടംകിൻ എന്ന നിശബ്ദചിത്രത്തിൽ മൊൺടാഷ് കാട്ടിക്കൂട്ടുന്ന മാസ്മര പ്രപഞ്ചത്തെക്കുറിച്ചെടുത്തുകാട്ടിയും! സത്യജിത്ത് റായ്-യുടെ പഥർപാഞ്ചാലി, അപരാജിതൊ എന്നീ ചിത്രങ്ങുടെ ലാളിത്യത്തെക്കുറിച്ച് പുകഴ്ത്തിയും മറ്റും മറ്റും! ((പല പല നീളമുള്ള ചെറിയ ചെറിയ ഷോട്ടുകൾ പ്രത്യേക അനുക്രമത്തിൽ സംയോജിപ്പിച്ച്, ഏത് അനുഭൂതി ഉളവാക്കുകയാണോ ആവശ്യമെന്നുവച്ചാൽ ആ മാനസികവികാരം(വിഭ്രാന്തിയൊ, സ്നേഹമൊ, ഭയമൊ, വെറുപ്പൊ, സന്താപമൊ,  സന്തോഷമൊ......) കാണികളിൽ ഉത്തേജനിപ്പിക്കുന്ന ക്രിയാത്മകപ്രക്രിയ്ക്ക് 'മൊൺടാഷ്'എന്ന് പറയുന്നു.)) തിരികെ വീട്ടിൽ എത്തി നോവൽ ടൈപ്പിങ്ങ് കഴിവതും വേഗത്തിലാക്കി.

((ഇന്ന് ഉച്ചയ്ക്ക് ഉണ്ടുകൊണ്ടിരുന്നപ്പോൾ ഒത്തിരി കരിവേപ്പില കിട്ടി. ഞാൻ കരിവേപ്പില കളയാറില്ല. മറ്റാരെങ്കിലുമൊക്കെ അങ്ങനെ ചെയ്യുന്നവർ കാണുമെന്നാണെന്റെ വിശ്വാസം! ഒന്നോ രണ്ടോ കരിവേപ്പില മാത്രമേ ഉള്ളെങ്കിൽ ചിലപ്പോൾ കളഞ്ഞെന്നിരിക്കും. ഒന്നുരണ്ടെണ്ണമായിട്ട് മാത്രം ചവച്ച് ശരിയാക്കുവാൻ പ്രയാസമാണ്. കൂട്ടാനിൽ കിടന്ന് വെന്തെന്നുവച്ച് അതിന്റെ ഗുണങ്ങൾ അതിൽ ഇറങ്ങുന്നില്ല! കരിവേപ്പിലയിൽ വൈറ്റമിൻ എ, ബി, സി, ബി2, ഇരുമ്പ്, കാൽസിയം ഇവ അടങ്ങിയിരിക്കുന്നു. ആരോഗ്യപരമായി അവ നൽകുന്ന ഗുണങ്ങൾ ഒട്ടനവധിയാണ്! ഭാരം കുറയ്ക്കുന്നതിന് അത് നല്ലതാണ്. വയറിളക്കം, വയറുകടി, മലബന്ധം എന്നിവയുടെ ചികിത്സയ്ക്ക് കൊള്ളാം. പ്രഭാതരോഗം, മനം മറിച്ചിൽ എന്നിവ ശമിപ്പിക്കുന്നു. ആന്റിബാക്റ്റീരിയ, ആന്റിക്യാൻസർ, ആന്റിഇൻഫ്ളമേറ്ററി സ്വഭാവം അതിനുണ്ട്. പ്രമേഹത്തിനും കാഴ്ചശക്തിക്കും അത് നല്ലതാണ്. മനഃക്ലേശം കുറയ്ക്കുന്നു. മുറിവുകൾ, പൊള്ളലുകൾ, തൊലിപൊട്ടിപ്പിളരൽ എന്നിവ ഭേദമാക്കുന്നു. തലമുടിവളർച്ചക്ക് സഹായകമാണ്. ഓർമ്മ അഭിവൃദ്ധിപ്പെടുത്തുന്നു(അൽഷെയ്മേഷ്സ് ഡിസീസ്). ഒറ്റ ഇല കഴിച്ച് ആഹാരക്കുഴലിന്റെ വശങ്ങളിൽ പറ്റിപ്പിടിച്ചിരുന്ന് താഴോട്ടും മേലോട്ടും പോകാത്ത വിധത്തിലായി പ്രശ്നങ്ങൾ ഉണ്ടാകുവാൻ ഇടയാക്കരുത് ഇത് കഴിക്കുന്നവർ! വെറുതേ ചപ്പിലിട്ടത് കളയണമോ?!))

അതിനിടയിൽ എന്തോ കാര്യത്തിന് കാഞ്ഞിരപ്പള്ളിക്ക് പോയി. (എരുമേലിക്ക് വളരെ അടുത്തുള്ള ഒരു സ്ഥലമാണ് അത്.) യാദൃച്ഛികമായി അവിടെവച്ച്, കൂടെ പണ്ട് പഠിച്ചിരുന്ന ഒരു സുഹൃത്തിനെ കാണാൻ ഇടയായി! അവിടെയുള്ള ഒരു വൻ ആശുപത്രിയിലെ പ്രധാന ഡോക്ടറായിരുന്നു അയാൾ. കണ്ടമാത്രയിൽ എന്നെ പിടിച്ചുവലിച്ചുകൊണ്ട് ആശുപത്രിക്ക് കൊണ്ടുപോയി! ''നിന്നെ ഇന്ന് ഞാൻ ശരിക്കൊന്ന് പരിശോധിച്ചിട്ടേ വിടത്തുള്ളു. നമുക്കൊരു കംപ്ലീറ്റ് ചെക്കപ്പ് നടത്തിക്കളയാം. മീറ്റ് മൈ വൈഫ്. ഷീ ടൂ ഈസ് എ ഡോക്ടർ ഹിയർ.'' അടുത്തു നിന്നിരുന്ന ലേഡീഡോക്ടറെ ചൂണ്ടിക്കാണിച്ച് പരിചയപ്പെടുത്തി. എന്നിട്ട് എന്നേക്കുറിച്ചൊരു നീണ്ടപ്രസംഗം! എനിക്ക്, മുൻപ് ഉണ്ടായിട്ടുള്ള അസുഖങ്ങൾ ഓരോന്നായി വിവരിക്കുവാൻ എന്നോട് അവർ ആവശ്യപ്പെട്ടു. സ്കൂളിൽ പഠിക്കുമ്പോൾ മുണ്ടിനീര് വന്നത് പറഞ്ഞു. ഗ്രാമീണ അന്തരീക്ഷം മാറി സിറ്റി അന്തരീക്ഷത്തിൽ ഇന്റർമീഡിയറ്റിന് പഠിക്കുമ്പോൾ ബ്രോങ്കറ്റിസ്സ് വന്ന വിവരവും പറഞ്ഞു. പിന്നെ ബീഎസിക്ക് പഠിക്കുമ്പോൾ ഒരു വർഷം നീണ്ടുനിന്ന തലവേദനയുടെ കാര്യം! അലോപ്പതിക്കാരും, ഹോമിയോപ്പതിക്കാരും, ആയുർവേദക്കാരും മാറിമാറി ചികത്സിച്ചവിവരവും. ഒടുവിൽ ആലപ്പുഴ ആശുപത്രിയിലെ ഒരു ഡോക്ടർ

ഒരു മരുന്ന് നിർദ്ദേശിച്ചു എന്നും, അതിന്റെ പേര് 'ഡെക്സഡ്രിൻ' എന്നായിരുന്നു എന്നും! ആ മരുന്ന് കുറച്ചുദിവസം ഉപയോഗിച്ചപ്പോൾ തലവേദന പരിച്ഛേദം മാറിക്കിട്ടിയെന്നും! (ആ മരുന്നിന് ഒരു കുറിപ്പടി എഴുതിത്തന്നിട്ട് ഡോക്ടർ പറഞ്ഞു, 'ഇനി തലവേദന വന്നാൽ, ഈ മരുന്ന് വാങ്ങി ഒരെണ്ണം അതിരാവിലെ കഴിക്കാൻ.' വളരെക്കാലം ആ കുറിപ്പടി ഞാൻ സൂക്ഷിച്ചിരുന്നു. ഒടുവിൽ ആ മരുന്ന് കിട്ടാതായി! അതൊരു അസാധാരണ മരുന്നായിരുന്നു! അമൂല്യ ശക്തിയുള്ളത്! എന്തിന്, മാന്ത്രികശക്തിയുള്ളത് എന്ന് പറഞ്ഞാലും അതൊരു അതിശയോക്തി ആകില്ല! ഉച്ച കഴിഞ്ഞ് ഉപയോഗിച്ചുപോയാൽ അന്ന് രാത്രി ഉറക്കം വരുകയില്ല! നല്ല തണുത്ത വെള്ളത്തിൽ കുളിച്ചതുപോലെ, അത്രക്ക് 'ഫ്രഷ്' ആയിരിക്കും തലച്ചോറ്! കോളജ് വിദ്യാർത്ഥികളും മറ്റും രാത്രി ഉറക്കമിളച്ച് ഇരുന്ന് പഠിക്കുവാൻ അത് വാങ്ങി ഉപയോഗിക്കുവാൻ തുടങ്ങി! ഗവൺമെന്റ് അതിന്റെ വില്പന നിരോധിച്ചു. ശരിയായ രോഗങ്ങൾക്കല്ലാതെ അത് ഉപയോഗിക്കുന്നത് അപകടമാണ്! കുട്ടികളുടെ ദുശീലം മാറ്റുവാൻ പോലും അതിന് കഴിവുണ്ടായിരുന്നു! കഴിക്കുന്ന സമയത്തിനനുരിച്ച് ഗുണവിശേഷങ്ങൾ!) (ആലപ്പുഴെ ഈഎൻറ്റി ഡോക്ടർ കണ്ടുപിടിച്ചു എന്റെ മൂക്കിന്റെ പാലം ഒരുവശത്തേക്ക് അല്പം നീങ്ങിച്ചരിഞ്ഞതാണെന്ന്!) ഇടവിട്ടിടവിട്ട് അവർ എന്റെ രക്തം എടുത്ത് പരിശോധിക്കുന്നുണ്ടായിരുന്നു! ഒടുവിൽ എന്നെ ഒരു 'ഗ്രാഫ്' കൊണ്ടുകാണിച്ചുപറഞ്ഞു എനിക്ക് പ്രമേഹം(ഡയബറ്റിസ്) ഉണ്ടെന്ന്! അങ്ങനെ ആ സ്നേഹിതനാണ് എനിക്ക് ആ അസുഖം ഉണ്ടെന്ന് ആദ്യമായി കണ്ടുപിടിച്ചത്! ''സാരമില്ല. മരുന്നൊന്നും കഴിക്കണ്ട. പഞ്ചസാര മാത്രം ഒഴിവാക്കുക. ദിവസവും കുറെ നടക്കുക. ഇത്രയും ചെയ്താൽ മതി.'' ''ബില്ല് എത്രയായി?'' ഞാൻ അന്വേഷിച്ചു. ''നിനക്ക് ബില്ലോ? നീ ആ പണം കൊണ്ടുപോയി നിന്റെ ഭൈമിക്കുകൊട്.'' ''അതിന് ഭൈമി എവിടിരിക്കുന്നു?'' എന്റെ മനസ്സ് പിറുപിറുത്തു.''തൊഴുത് ഞാൻ വിടവാങ്ങി. കലാലയജീവിതത്തിലെ ഉറ്റസുഹൃത്-ബന്ധത്തിന്റെ ഉത്തമ ഉദാഹരണമായിരുന്നു ആ സംഭവം! കാലാന്തരെ ബന്ധങ്ങളെല്ലാം അറ്റുപോകുമായിരിക്കാം! ഇന്നെനിക്ക് ആ സംഭവം മാത്രമേ ഓർമ്മ വരുന്നുള്ളു. ആ സുഹൃത്തിന്റെ പേരുപോലും ഓർമ്മ വരുന്നില്ല! ഇന്നും ആ 'ഗ്രാഫ്' ഭദ്രമായി അലമാരിയിൽ സൂക്ഷിച്ചുവച്ചിട്ടുണ്ട്. അച്ഛന് ഡയബെറ്റിസ്സ് ഉണ്ടായിരുന്നു. മക്കളിലെനിക്കുമാത്രമേ അത് ലഭിക്കുവാൻ ഭാഗ്യം ഉണ്ടായുള്ളു! അദ്ധ്യാപകനായിരുന്നപ്പോൾ സൈക്കൾ യാത്ര ഉണ്ടായിരുന്നു. അത് ഒരു നല്ല വ്യായാമം ആയിരുന്നു.. ഹെഡ്മാസ്റ്റർ ആയതിൽ പിന്നെ എപ്പോഴും ക്ലർക്കിന്റെ പണിയും ചെയ്തുകൊണ്ട് ആ കസേരയിൽ ഒരേഒരിരിപ്പല്ലേ!? വല്ലപ്പോഴുമല്ലേ 'റൗണ്ടിന്'പോകുന്നത്! ഇത് ഹെഡ്മാസ്റ്റർ ഉദ്യോഗത്തിന്റെ സന്തതിതന്നെ! സംശയമില്ല!

അല്പം താമസിച്ചെങ്കിലും, പ്രതീക്ഷിച്ചതുപോലെതന്നെ ഇന്റർവ്യൂവിന് ചെല്ലാൻ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് ക്ഷണം വന്നു. ടൈപ്പ്ചെയ്ത നോവലുമായി പോയി, ഇന്റർവ്യൂവിൽ പങ്കുകൊണ്ടു. വിശേഷിച്ച് ഒന്നും അവർ ചോദിച്ചില്ല. ടൈപ്പ് ചെയ്ത നോവൽ മറിച്ചുനോക്കിയിട്ട് അവിടുന്നും ഇവിടുന്നുമായി അതിനെ ആസ്പദമാക്കി രണ്ടുമൂന്ന് ചോദ്യം ചോദിച്ചു. അതിനെല്ലാം ശരിക്കുള്ള ഉത്തരം ഞാൻ നൽകുകയും ചെയ്തു. ഞാൻതന്നെ എഴുതിയതാണോ എന്നറിയുവതിനായിരുന്നിരിക്കണം ആ ചോദ്യങ്ങൾ. റിസൽറ്റ് അറിയിക്കാം കുറച്ചുദിവസങ്ങൾക്കകം എന്നവർ പറഞ്ഞു. ഞാൻ നാട്ടിലേക്ക് മടങ്ങി. രണ്ടാഴ്ചയോളം കഴിഞ്ഞപ്പോൾ കത്ത്വന്നു. 'സെലക്റ്റ്' ചെയ്തിരിക്കുന്നു!

ഇന്ന ദിവസം 'ജോയിൻ' ചെയ്യണം. ഇത്ര രൂപ ഫീസ് അടയ്ക്കണമെന്നും മറ്റും കാണിച്ചുകൊണ്ട്. പിന്നെ കാര്യങ്ങളെല്ലാം ധൃതഗതിയിൽ നടന്നു. ആണ്ടവധി സമയമായിരുന്നു. കുഞ്ഞമ്മയെയും മക്കളെയും വെൺകുറിഞ്ഞിയിൽ ആക്കിയിട്ട് മൂന്നുകൊല്ലത്തേക്ക് ഞാൻ പോകുന്നത് ശരിയല്ല. ചെങ്ങന്നൂരിനടുത്ത് വീട് തിരക്കി. ആറന്മുളയിൽ സൗകര്യത്തിനൊന്ന് കിട്ടി. അത് വാടകയ്ക്ക് എടുത്തു. വാങ്ങിയവിലയ്ക്കുതന്നെ വെങ്കുറിഞ്ഞിയിലെ വീടും പുരയിടവും വിറ്റു.

കുഞ്ഞമ്മയെയും മക്കളെയും ആറന്മുള വീട്ടിലാക്കി. ആ വീട് പമ്പാനദിക്ക് വളരെ അടുത്തായിരുന്നു. 5000 രൂപ, ഒരു ചെറിയ വീട് വാങ്ങാനും, 2000 രൂപ ചിലവിനും കുഞ്ഞമ്മയുടെ കൈയിൽ കൊടുത്തു. അടുത്തുള്ള സ്കൂളിലേക്ക് മക്കളുടെ ററീസിയും കൊടുത്തു. 5000 രൂപ ഞാൻ കൈയിൽ വച്ചു. മൂന്നു വർഷം പഠിക്കുവാനും കുഞ്ഞമ്മക്കും മക്കൾക്കും ചിലവിന് കൊടുക്കുവാനും പണം ഉണ്ടായേ പററു. അവസാന കൈ പ്രയോഗിക്കുവാൻ തന്നെ തീരുമാനിച്ചു. വിവാഹം ചെയ്യുക! ആലോചിച്ചു. 'മാസ വരുമാനം കിട്ടാത്ത ഒരു വ്യവസായത്തിലേക്കാണ് ഇറങ്ങിപുറപ്പാട്! അതുകൊണ്ട് ജോലിയുള്ള ഒരു പെൺകുട്ടിയെ വേണം വിവാഹം കഴിക്കുവാൻ! കുറഞ്ഞത്, ഒരു ഗ്രാഡുവേഷനായിരിക്കണം വിദ്യാഭ്യാസ യോഗ്യത! എനിക്ക് പഠിക്കുന്നതിനും കടങ്ങൾ വീട്ടുന്നതിനും പണം തന്ന് സഹായിക്കുവാൻ മനസ്സുള്ള ഒരു അച്ഛനായിരിക്കണം പെൺകുട്ടിയുടേത്!' ഒരു കല്യാണദല്ലാളിനോട് വിവരങ്ങൾ എല്ലാം പറഞ്ഞ് മനസ്സിലാക്കി, ആ സവിശേഷതകൾ ഒക്കെ ഒത്തു വരുന്ന ഒരു പെൺകുട്ടിയെ കണ്ടുപിടിക്കാൻ ഇടപാടുചെയ്തു! മൂന്നുകൊല്ലത്തെ സ്ററഡി ലീവിന് ഒരപേക്ഷ തയ്യാറാക്കി ഡിസ്ട്രിക്ട് എഡ്യൂക്കേഷനൽ ഓഫീസർക്ക് റജിസ്റ്റർ ചെയ്ത് അയച്ചു. (സ്കൂൾ കുട്ടികൾക്കും, സ്റ്റാഫിനും, മാനേജ്മെന്റിനും, നാട്ടുകാർക്കുമൊക്കെ വലിയ വിഷമമായിരുന്നു എന്റെ വിടവാങ്ങൽ! എന്നെ യാത്രയാക്കാൻ ഒരു വലിയ ജനാവലിതന്നെ തടിച്ചുകൂടിയിരുന്നു! ''വലിയ ഡയറക്റ്ററും പ്രൊഡ്യൂസറുമൊക്കെ ആയി, സ്വന്തം പടവുംകൊണ്ട്, സ്വന്തം കാറിൽ ഞാൻ വരും, നിങ്ങളെയൊക്കെക്കാണുവാൻ, കാണിക്കുവാൻ!'' എന്റെ മനസ്സ് അവരോട് പറഞ്ഞു!) വീട്ടിൽ എത്തി ഒരു വലിയ തകരപ്പെട്ടി (ട്രങ്ക്)യും ബെഡിങ്ങുമായി പൂനക്ക് ഞാൻ വണ്ടി കയറി.

പൂനയിൽ, ഫിലിം ഇൻസ്റ്റിററ്യൂട്ടിൽ നിന്നും രണ്ടുമൂന്ന് കിലോമീറ്റർ അകലെ ഒരു ലോഡ്ജിൽ ദിവസവാടകക്ക് ഒരു മുറിയെടുത്തു. പിറ്റേദിവസം ഇൻസ്റ്റിററ്യൂട്ട് തുറക്കുന്ന ദിവസമായിരുന്നു. അവിടെ പോയി ഫീസ്സ് അടച്ച് ക്ലാസ്സിൽ പോയി. അവിടുത്തെ ഓഫീസ്സിൽ ഒരു മലയാളി ജോലിക്കുണ്ടായിരുന്നു. അയാളുമായി പരിചയപ്പെട്ടു. താമസസൗകര്യങ്ങളെക്കുറിച്ച് അയാളോട് അന്വേഷിച്ചു. ''ഇൻസ്റ്റിറ്റ്യൂട്ടിന് ഹോസ്റ്റൽ ഇല്ല. 1961–ൽ ആണ് ആദ്യമായി അവിടെ ക്ലാസ്സ് തുടങ്ങിയത്. കേന്ദ്രസർക്കാർ നേരിട്ട് നടത്തുന്ന ഒരു സ്ഥാപനമാണ് അത്. ഹോസ്റ്റൽ പണിയുന്ന കാര്യം ആലോചനയിൽ ഉണ്ട്. അടുത്തെങ്ങും നല്ല ഹോസ്റ്റലുകൾ ഇല്ല. രണ്ടുമൂന്ന് കിലോമീറ്റർ അകലെയുണ്ട്. അവിടമൊക്കെ വലിയ ചിലവേറിയ ഇടങ്ങളാണ്. അടുത്ത് ലാക്കോളജിന്റെ ഹോസ്റ്റൽ ഒന്നുണ്ട്. ഒരു പഴയ കെട്ടിടത്തിൽ. അവിടെ ഒഴിഞ്ഞുകിടക്കുന്ന മുറി ഉണ്ടെങ്കിൽ ലാക്കോളജ്സ്റ്റുഡന്റ് അല്ലാത്തവർക്കും കൊടുക്കും. അന്വേഷിച്ചുനോക്കൂ.'' അന്വേഷിച്ചു. മുറിയില്ല. ആരും എടുക്കാത്ത ഒരു മുറി ഒഴിഞ്ഞ് കിടപ്പുണ്ട്. കഴിഞ്ഞ വർഷാവസാനപ്പരീക്ഷ കഴിഞ്ഞപ്പോൾ, അവിടെ താമസിച്ചിരുന്ന ആൾ, ആ മുറിക്കകത്ത് തൂങ്ങിമരിച്ചതുകൊണ്ടാണ് അത് ആരും എടുക്കാതിരിക്കുന്നത് എന്നും അറിഞ്ഞു. താമസിപ്പിച്ചില്ല. ഞാൻ

അതിന്റെ ഭാരവാഹികളെ കണ്ടു. ഞാൻ ആ മുറി എടുത്തുകൊള്ളാം, എനിക്ക് ഹോസ്റ്റലിൽ അഡ്മിഷൻ തരണമെന്ന് അപേക്ഷിച്ചു. അവർക്ക് സന്തോഷമായി. പണം അടച്ചു. താക്കോൽ കൈ മാറി. എനിക്കും സന്തോഷമായി! അടുത്ത ദിവസം ഹോസ്റ്റലിലേക്ക് താമസം മാറ്റി. മുറി തുറന്നപ്പോൾ, തൂങ്ങിമരിച്ച ആളുടെ അഞ്ചാറ് പുസ്തകങ്ങളും ഒരു തുകൽപേഴ്സും അതിലെ മേശപ്പുറത്തിരിപ്പുണ്ട്. ബുക്ക് തുറന്ന് നോക്കിയപ്പോൾ ബയോളജിയാണ്. ലാക്കോളജ്കാരനല്ലായിരുന്നു എന്ന് മനസ്സിലായി. പേഴ്സ് തുറന്ന് നോക്കിയപ്പോൾ അതിനകത്ത് ഒന്നും തന്നെയില്ല. പണം അതിൽ ഉണ്ടായിരുന്നിരിക്കാം! ആരോ അത് കൈക്കലാക്കിയിരിക്കാം. അകത്ത് ഒരു ചെറിയ ചൂൽ ഉണ്ടായിരുന്നു. എല്ലാ ഇടവും തൂത്ത് വൃത്തിയാക്കി. മരിച്ച ആളിന്റെ പുസ്തകങ്ങളും പേഴ്സും മുറിയുടെ ഒരു മൂലയിൽ കൊണ്ടുവച്ചു. അവിടുന്ന് കുറച്ച് ദൂരമേ ഉണ്ടായിരുന്നുള്ളു കൻറീനിലേക്ക്. അവിടെപ്പോയി ആഹാരമൊക്കെ കഴിച്ചു. രാത്രി സുഖമായി കിടന്നുറങ്ങി. നേരം വെളുത്ത് ഞാൻ പരിശോധിച്ചുനോക്കി എനിക്ക് ജീവനുണ്ടോയെന്ന്! ഉണ്ടായിരുന്നു! ഒരു പിശാചോ, മറുതയോ, പ്രേതമോ ഒന്നും വന്ന് എന്നെ ഒന്നും ചെയ്തില്ല. ഇതെല്ലാം വെറും അന്ധവിശ്വാസങ്ങളാണ്. ചിലപ്പോൾ, ഭയമുള്ളവൻ ഭയന്നാൽ ഫലം ഭയാനകമായ് ഭവിച്ചേക്കാം!

മിക്ക ദിവസങ്ങളിലും സിനിമാപ്രദർശനം ഉണ്ടായിരുന്നു. ലോകത്തിന്റെനാനാഭാഗത്തുനിന്നും പേരുകേട്ട ചിത്രങ്ങൾ! അവയെക്കുറിച്ച് ഞങ്ങൾ ലേഖനം തയ്യാറക്കണമായിരുന്നു. ഡയറക്ഷൻ, എഡിറ്റിങ്ങ്, സൗണ്ട്റെക്കോർഡിങ്ങ്, സിനിമറ്റോഗ്രഫി, ആക്റ്റിങ്ങ് എന്നിങ്ങനെ കോഴ്സുകൾ ഉണ്ടായിരുന്നു. സിറ്റിയിലെ സിനിമാതീയേറ്ററുകളിൽ ഞങ്ങൾക്ക് പകുതിചാർജ്ജ് കൊടുത്താൽ


Photograph 45-92-19 Deposit No.

Signature :

Address :

No. 15

This Identity Card must be shown whenever demanded.

*Not Transferable*

FILM INSTITUTE OF INDIA
MINISTRY OF INFORMATION AND BROADCASTING
GOVERNMENT OF INDIA

IDENTITY CARD

Name : T. K. RAMCHAND.

Course : S.R.W/ D

Admn. No. Date : 18 SEP 1961

Principal

മതിയായിരുന്നു. ഞങ്ങൾക്ക് തന്നിരുന്ന ഐഡന്റിറ്റി കാർഡ് കാണിച്ചാൽ

മതിയായിരുന്നു. മിക്ക ദിവസങ്ങളിലും മിക്കവരും ഏതെങ്കിലും തീയേറ്ററിൽ ഏതെങ്കിലും സിനിമയ്ക്ക് പോകാറുണ്ടായിരുന്നു. പൂനയിൽ എന്റെ ശ്രദ്ധ പിടിച്ചു പറ്റിയ മൂന്നു കാര്യങ്ങൾ എനിക്ക് ഓർമ്മ വരുന്നു. അവിടുത്തെ സാധാരണ കടകളിൽ ചായക്ക് അന്ന് പത്ത് പൈസയായിരുന്നു. അത്, സാധാരണഗ്ലാസ്സിന്റെ എട്ടിൽഒന്ന് ഭാഗത്ത് കൊള്ളാനുള്ളതേയുണ്ടായിരുന്നുള്ളു! പക്ഷെ അതുകുടിച്ചാൽ ചായ കുടിച്ചെന്നു തോന്നും! അത്രക്ക് നല്ല ചായയാണത്. കേരളത്തിൽ ഒരു ഗ്ലാസ്സുനിറയെ ചായയാണെന്നും പറഞ്ഞ് വാട്ടവെള്ളം വയറുനിറയെ കുടിക്കുന്നത് കണ്ട് തഴമ്പിച്ച എന്റെ കണ്ണുകൾക്ക് അത് ഒരു കൗതുകകാഴ്ചയായിരുന്നു! മറ്റൊന്ന് കടയിൽ ചെന്ന് ഇഡ്ഡലി ചോദിച്ചാൽ, ഒരു വലിയ പ്ലേയിറ്റിൽ രണ്ട് ഇഡ്ഡലിയും പ്ലേയിറ്റുനിറയെ സാമ്പാറും ഒരു സ്പൂണും കൂടിയായിരിക്കും കൊണ്ടുതരിക! രണ്ട് ഇഡ്ഡലിയും, തൊട്ടുകൂട്ടാൻ കഷ്ടിച്ച് സാമ്പാറും കണ്ട് ശീലിച്ച എനിക്ക് അതൊരു അതിശയമായിരുന്നു! സ്പൂണുകൊണ്ട് ഇഡ്ഡലി ചെറിയ കഷണങ്ങളാക്കി, ആ കഷണവും സാമ്പാറും കൂടി കോരി വായിലൊഴിക്കും. സാമ്പാർ തന്നെയും കോരിക്കുടിക്കും! അതാണ് അവിടുത്തെ പതിവ്! മറ്റൊന്ന് അവിടുത്തെ ബസ്സ്യാത്രയാണ്. പുരുഷന്മാർ ഇരിക്കുന്നതിനിടയിൽ അല്പം സ്ഥലം ഒഴിഞ്ഞുകിടപ്പുണ്ടെങ്കിൽ ഒരു കൂസലും കൂടാതെ സ്ത്രീ അവിടെ വന്നിരുന്ന് യാത്ര ചെയ്യും! സ്ത്രീയും പുരുഷനം തമ്മിൽ അവിടെ വിടവ് കുറവായിരുന്നു. സ്ത്രീക്കും പുരുഷനും പ്രത്യേകം പ്രത്യേകം ഇടങ്ങൾ കണ്ടുശീലിച്ച എനിക്ക് അതൊരു പുതു അനുഭവമായിരുന്നു!

ഇൻസ്റ്റിററ്യൂട്ടിൽ പ്രവേശനം നേടിയവരുടെ കൂട്ടത്തിൽ എം.ബീ.ബി.എസ് ഡോക്ടറന്മാർ, എൻജിനീയറിങ്ങ്ഗ്രാഡുവേറ്റ്സ്, എം.ഏ.ബി.എൽ.–കാർ എന്നു വേണ്ട വൻബിരുദധാരികളൊക്കെ ഉണ്ടായിരുന്നു. ഇന്ത്യയുടെ നാനാഭാഗത്തുനിന്ന് വന്നവരാകയാൽ, വൈവിധ്യമാർന്ന ഭാരതീയസംസ്കാരത്തിന്റെ ഒരു ലഘു പ്രതിച്ഛായയായിരുന്നു ആ ഫിലിം ഇൻസ്റ്റിറ്റ്യൂട്ട്! ഹിന്ദി അറിയാൻ പാടില്ലാത്തവർക്കുവേണ്ടി പ്രത്യേക ക്ലാസ്സുകൾ ഉണ്ടായിരുന്നു. ഒരു 'സെൽഫ് സ്റ്റഡി' ബുക്കുവാങ്ങി തനിയേപഠിച്ചുള്ള എളിയ അറിവിൽ കൂടുതൽ പാണ്ഡിത്യം ഒന്നും എനിക്കില്ലായിരുന്നു ഹിന്ദിയിൽ! 'ഫിലിം അപ്പ്രീസിയേഷൻ' എന്നൊരു വിഷയമുണ്ടായിരുന്നു. അത് പൊതുക്ലാസ്സായിരുന്നു. പല വിഷയങ്ങൾ പഠിക്കുന്നവരാണെങ്കിലും ഈ ക്ലാസ്സിന് ഒരു വർഷത്തെ കുട്ടികൾ എല്ലാവരും ഒരുമിച്ച് എത്തുമായിരുന്നു.
അങ്ങനുള്ള ഒരു ക്ലാസ്സിൽ, എല്ലാവരും തമ്മിൽ പരിചയപ്പെടുന്നതിന്റെ ഭാഗമായി, ഓരോരുത്തരും അവരവരുടെ എന്തെങ്കിലുമൊരു കലാപ്രകടനം കാഴ്ചവെയ്ക്കണമെന്ന് അദ്ധ്യാപകൻ ആവശ്യപ്പെട്ടു. അവരവരുടെ കഴിവനുസരിച്ച് ഓരോരുത്തരും ഓരോന്ന് അവതരിപ്പിച്ചു. എന്റെ ഊഴം വന്നപ്പോൾ ഞാൻ, മുഹമ്മദ്റാഫിയുടെ സുപ്രസിദ്ധഗാനമായ 'ഓ ദുനിയാ കെ രഖ്വാലേ സുൻ ദർദ് ഭരെ മേരെ നാലെ......' എന്ന ഗാനം ആലപിച്ചു. പാടിക്കഴിഞ്ഞപ്പോൾ, വളരെ നേരം നീണ്ടുനിന്ന വൻപിച്ച കൈയടി ആയിരുന്നു. എനിക്ക് ഭയം ഉണ്ടിയിരുന്നു, ഹിന്ദി മാതൃഭാഷയായുള്ള വടക്കെഇന്ത്യക്കാർ ബഹുഭൂരിപക്ഷമുള്ള ഒരു സദസ്സിനുമുൻപിൽ, ഹിന്ദിവശമില്ലാത്ത ഞാൻ ഒരു ഹിന്ദിപാട്ട് പാടിയാൽ അത് എങ്ങനെ പരിണമിക്കുമെന്ന്. ഏതായാലും ധൈര്യം വെടിഞ്ഞില്ല! എനിക്ക് അത്രത്തോളമുണ്ടയിരുന്നു ആ ഗാനത്തോട് ഒരു ആസക്തി! എന്നെ, എന്റെ മുറിയിൽ കാണാൻ വരുന്നവരൊക്കെ മുറിയുടെ മൂലയിൽ ബുക്കിരിക്കുന്നതിന്റെ കാരണം അന്വേഷിക്കലായി! അത് ഒരു വലിയ ശല്യമായിത്തീർന്നു! വിവരിച്ചുകൊടുക്കേണ്ട ആ ഗതികേട് ഒഴിവാക്കുന്നതിനു വേണ്ടി,

അത് എടുത്ത് കളഞ്ഞാലോ എന്ന് ഞാൻ ആലോചിച്ചു. പക്ഷെ ഒരു സംശയം! ഒരു സുപ്രഭാതത്തിൽ മരിച്ച പയ്യന്റെ വീട്ടുകാർ അവ ആവശ്യപ്പെട്ടുവന്നാലോ? സമയം കളഞ്ഞില്ല! എന്റെ പെട്ടി തുറന്ന് അവയെല്ലാംകൂടെടുത്ത് അതിനകത്താക്കി ഭദ്രമായി പൂട്ടിവച്ചു!

കുറേ ദിവസത്തെ അവധി ഒരുമിച്ച് കിട്ടിയപ്പോൾ, നാട്ടിലേക്ക് വണ്ടി കയറി. സ്റ്റുഡന്റ് ആയ കാരണം റയിൽവേകൺസഷൻ കിട്ടുമായിരുന്നു. നാട്ടിൽ എത്തി. ''തിരികെ പോകുന്നതിന് മുൻപ് കല്യാണനിശ്ചയം നടത്തണം.'' ദല്ലാൾ, മൂന്നുനാലെണ്ണം കാണിച്ചുതന്നു. അതിൽ ഒരെണ്ണം ഞാൻ തിരഞ്ഞെടുത്തു. ഒരു ടീച്ചറായ പെൺകുട്ടിയെ! പെൺവീട്ടുകാരെ വിവരം അറിയിക്കുവാൻ പറഞ്ഞ് ഇടപാടു ചെയ്തു. കുറഞ്ഞത് എത്ര രൂപ ഉണ്ടായാൽ നിന്നു പിഴക്കാം? ഞാൻ കണക്കുകൂട്ടി നോക്കി. ''അടുത്ത രണ്ടുകൊല്ലത്തെ പഠിത്തത്തിന് 10000 രൂപ, ഒരു പടം തുടങ്ങുന്നതിന് പ്രാരംഭച്ചിലവ് 10000 രൂപ, കുഞ്ഞമ്മക്ക് കൊടുക്കാൻ 5000 രൂപ, ചിട്ടിക്കടം വീട്ടാൻ 5000 രൂപ, അങ്ങനെ മൊത്തം 30000 രൂപ.'' പെണ്ണുകാണാൻ ചെല്ലുമ്പോൾ ആരെങ്കിലും പ്രായമുള്ളവർകൂടെ വേണമെന്നുതോന്നി. രാഘവൻ കൊച്ചാട്ടനുണ്ട്. അമ്മയുടെ ഭാഗത്തുനിന്നാരാ? പള്ളിപ്പാട്ട് അമ്മയുടെ സഹോദരങ്ങൾ രണ്ടുപേരുണ്ടായിരുന്നു. അമ്മാവനും കുഞ്ഞമ്മയും. കുഞ്ഞമ്മയുടെ ഭർത്താവിനെ 'ചിറ്റപ്പൻ' എന്നാണ് വിളിക്കാറുള്ളത്. കാറിൽ പള്ളിപ്പാട്ടുപോയി ചിറ്റപ്പനെയും കൂട്ടിയാണ് ചാരുമ്മൂട്ടിൽ ഒരു വീട്ടിൽ പെണ്ണുകാണാൻ പോയത്. അമ്മാവൻ ഉണ്ടായിരുന്നോ എന്ന് ഓർമ്മയില്ല. വൈകിട്ട് നാലുമണിയോടുകൂടിയായിരുന്നു അവിടെ ചെന്നത്. പെൺകുട്ടി സ്കൂളിൽ പോയിരിക്കയായിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ വീട്ടിലേക്ക് വരുന്നത് കണ്ടു. പിന്നെ പെണ്ണുകാണൽചടങ്ങും മുറപോലെ നടന്നു.

പിറ്റേദിവസം, ഞാൻ തനിയെ ഒരു സൈക്കളിൽ ചെങ്ങന്നൂർ നിന്ന് ചാരുമ്മൂട്ടിൽ വീട്ടിൽ എത്തി പെൺകുട്ടിയുടെ അച്ഛനെ കണ്ട് സംസാരിച്ചു. ഞാൻ എന്റെ കാര്യങ്ങൾ എല്ലാം തുറന്ന് പറഞ്ഞു. ''എനിക്ക് രണ്ട് വർഷത്തെ പഠിത്തത്തിനും, ചിട്ടിക്കടം വീട്ടാനും, കുഞ്ഞമ്മക്ക് കൊടുക്കുവാനും മറ്റുമായി 30000 രൂപ ആവശ്യമുണ്ട്! എനിക്ക് പണം തന്ന് സഹായിക്കുവാൻ ആരുമില്ല! പണം ഉണ്ടാക്കുവാൻ മറ്റുമാർഗ്ഗമൊന്നും ഇല്ല. വീതം ഒന്നും തരണ്ട! കല്ല്യാണത്തിന് പണമൊന്നും ചിലവാക്കണ്ട! രജിസ്റ്റർ വിവാഹം ചെയ്തുകൊള്ളാം! പെൺകുട്ടിക്ക് ആഭരണം ഒന്നും ഉണ്ടാക്കണ്ട! ഒറ്റി കൊടുത്തോ, പണയപ്പെടുത്തിയോ, വിറ്റോ ഒക്കെയാണ് പണം ഉണ്ടാക്കുന്നതെങ്കിൽ, എനിക്ക് പണമുണ്ടാകുമ്പോൾ, എത്ര വേണമെങ്കിലും മുടക്കി അതെല്ലാം തിരികെ എടുക്കാം!'' അല്പം ആലോചിച്ചിട്ട് അദ്ദേഹം പറഞ്ഞു. ''ഞാനൊന്ന് ആലോചിക്കട്ട്. നാളെ ഒന്ന് വരു. മറുപടി പറയാം.'' ''ടീച്ചറിന്റെ പേരെന്താ?'' ഞാൻ ആരാഞ്ഞു. മറുപടി വന്നു. ''ങാ.... നിങ്ങടെ പേരെന്തവാ?'' ഞാൻ മറുപടി നൽകി. അദ്ദേഹം ഒന്നുപുഞ്ചിരിച്ചു. രണ്ടുപേരെയും വീട്ടിൽ വിളിക്കുന്ന പേര് ഒന്നുതന്നെ എന്നുകണ്ടതിന്റെ പ്രതികരണം! ഞാൻ സൈക്കളിൽ മടങ്ങി.

ചിററപ്പന് ആ ബന്ധം ഇഷ്ടമല്ലായിരുന്നു. രാഘവൻകൊച്ചാട്ടൻ പറഞ്ഞു. ''നിനക്ക് ഇഷ്ടപ്പെട്ടോ? അതുമതി. മറ്റാരുടെയും അഭിപ്രായം നോക്കണ്ട.'' പറഞ്ഞപ്രകാരം പിറ്റേ ദിവസം ഞാൻ ചാരുമ്മൂട്ടിൽ ചെന്നു. പെൺകുട്ടിയുടെ അച്ഛൻ പറഞ്ഞു: ''പണം തരാം, പക്ഷെ എല്ലാംകൂടെ ഒരുമിച്ച് തരാൻ പററില്ല.'' പെട്ടന്ന് ഞാൻ മറുപടി പറഞ്ഞു. ''വേണ്ട, ഒരുമിച്ച് വേണ്ട. 10000

രൂപ എന്റ പഠിത്തം കഴിഞ്ഞുമതി, അതായത് രണ്ടുകൊല്ലത്തിൽ കൂടുതൽ കഴിഞ്ഞ്. ഉടനെയുള്ള അത്യാവശ്യം ചിട്ടിക്കടം വീട്ടുക എന്നതാണ്. അതിന് 5000 രൂപ വേണം. അടുത്ത രണ്ട് കൊല്ലങ്ങളിൽ 5000, 5000 വീതം തന്നൽമതി പഠിത്തത്തിനായി.. ബാക്കി 5000 രൂപ കുഞ്ഞമ്മയ്ക്ക് കൊടുക്കാനുദ്ദേശിച്ചാണ്.'' ''എങ്കിൽ എങ്ങനെങ്കിലും ശരിയാക്കാം.'' അദ്ദേഹം സമ്മതിച്ചു! ഞാൻ പൂനയ്ക്ക് മടങ്ങുന്നതിനു മുൻപ് നിശ്ചയം നടത്തണമെന്നുള്ള ആഗ്രഹം ഞാൻ പ്രകടിപ്പിച്ചു. ''നിശ്ചയമല്ല! മോതിരമിടീൽ! കല്യാണം പോലെ തന്നെ. ഫോട്ടൊയും എടുക്കണം!'' എനിക്ക് സന്തോഷമായി. ''പണം തരുന്ന ഇടപാടല്ലെ? കെട്ട് ശരിക്ക് മുറുകിക്കിടക്കട്ടെ, എന്ന് കരുതിയിരിക്കാം!'' ഞാൻ മനസ്സിൽ പറഞ്ഞു! അപ്പോൾതന്നെ മോതിരമിടീലിന് തീയതി നിശ്ചയിച്ചു. ''ഞങ്ങൾ രണ്ടുമൂന്ന് പേര് വന്നാൽ പോരായൊ?'' ഞാൻ തിരക്കി.''പോര. കല്യാണം പോലല്ലെ? കരയോഗം സെക്രട്ടറിയും കുറച്ച് കരക്കാരും വേണം. ഒരുമോതിരവും കൊണ്ടുവരണം. അവളുടെ വിരൽ അളവുതരാം.'' വിരൽ അളവുമായി ഞാൻ മടങ്ങി. ചിറ്റപ്പനെയുമൊന്നും വിവരം അറിയിച്ചില്ല.

പറഞ്ഞതീയതി, ഒരു ചെറിയ 'വാൻ' നിറയെ ആളുകളുമായി ഞാൻ ചാരുമ്മൂട്ടിൽ ചെന്നു. മോതിരമിടീൽ മംഗളമായി നടന്നു. അങ്ങനെ എനിക്കൊരു കൂട്ടുകാരിയെ കിട്ടി! ഗംഭീര സദ്യ ഉണ്ടായിരുന്നു. വാനിൽ വന്നവരെയെല്ലാം അതിൽ തിരികെ ചെങ്ങന്നൂരിന് അയച്ചു. ഫോട്ടൊ എടുക്കുന്നതിനുവേണ്ടി ഞാനവിടെ നിൽക്കാൻ കൂട്ടുകാരിയുടെ അച്ഛൻ ആവശ്യപ്പെട്ടതുകൊണ്ട് ഞാനവിടെ നിന്നു. ഞങ്ങൾ രണ്ടുപേരെയും, കായംകുളത്തിന് കൂട്ടിക്കൊണ്ടുപോയി ഒരു സ്റ്റുഡിയോയിൽവച്ച് ഞങ്ങൾരണ്ടുപേരും ചേർന്നുള്ള ഫോട്ടൊ എടുത്തു. ഞാൻ കായംകുളത്തുനിന്ന് നേരിട്ട് ചെങ്ങന്നൂരിന് വണ്ടി കയറി. അവർ അച്ഛനും മകളും ചാരുംമ്മൂടിലേക്കും മടങ്ങി. അടുത്ത ദിവസം ഞാൻ പൂനക്ക് പോകുകയായിരുന്നു. എന്നെ യാത്ര അയക്കാൻ കൂട്ടുകാരിയും അച്ഛനും റയിൽവേസ്റ്റേഷനിൽ വന്നിരുന്നു. ഞങ്ങൾ മേൽവിലാസം പരസ്പരം കൈമാറി. വണ്ടി വന്നു. ഞാൻ വണ്ടിയിൽ കയറി. അധികം താമസിയാതെ, വണ്ടി, യാത്ര ആരംഭിച്ചു. ഞങ്ങൾ 'റ്റാറ്റാ'കാണിച്ച് പിരിഞ്ഞു.

പൂനയിൽ എത്തി. മോതിരമിടീലിന്റെ കാര്യം സ്നേഹിതന്മാരോട് എല്ലാം പറഞ്ഞു! അനന്തവിഹായസ്സിൽ അതിദൂരം പറന്നുപറന്നുയർന്നു എന്റെ മാനസം! പ്രശ്നങ്ങളെല്ലാം പരിഹരിക്കപ്പെട്ടിരിക്കുന്നു! കൂട്ടുകാരിയുടെ അച്ഛൻ ആവശ്യാനുസരണം പണം തരും! എന്റെ മനം തുള്ളിച്ചാടി ആർത്തുല്ലസിച്ചു! ഇതുപോലൊരുമനോസുഖം എന്റെ ജീവിതത്തിൽ മുൻപ് ഒരിക്കലും ഞാൻ അനുഭവിച്ചിട്ടില്ല! ''ഞാൻ വലിയ ഡയറക്റ്റർ ആകും! പേരെടുക്കും! പടം സ്വന്തമായെടുക്കും! പണമുണ്ടാക്കും! കാറ് വാങ്ങിക്കും! വലിയ ബംഗ്ലാവ് പണിയും! കൂട്ടുകാരിയുടെ മാതാപിതാക്കന്മാരെയും കൂടെക്കൊണ്ടുവന്ന് താമസിപ്പിക്കും! കുഞ്ഞമ്മയ്ക്കും മക്കൾക്കും വീടുണ്ടാക്കിക്കൊടുക്കും! ഞാനും കൂട്ടുകാരിയുംകൂടെ ലോകമാസകലം പറന്നുകാണും!.....'' അങ്ങനെ ആയിരമായിരം സ്വപ്നങ്ങൾ കണ്ട് ഞാൻ പുളകമണിഞ്ഞു!

എഴുത്ത് ഉണ്ടോ എന്ന് ദിവസവും ഞാൻ പരിശോധിക്കുമായിരുന്നു. ''ഇന്നില്ല. നാളെ കാണും.'' അങ്ങനിരുന്നപ്പോൾ ഒരു ദിവസം വന്നിരിക്കുന്നു വലിയ ഒരു കവർ! ''ഇത് ഫോട്ടൊ തന്നെ!'' ധൃതിയിൽ തുറന്നുനോക്കി! ''അതേ അന്ന് എടുത്ത ഫോട്ടൊ!'' ''നന്നായിരിക്കുന്നു!'' കൊണ്ടുനടന്ന് കൂട്ടുകാരെയൊക്കെ കാണിച്ചു! എല്ലാവരും എന്നെ 'കൺഗ്രാചുലേറ്റ്' ചെയ്തു! ഫോട്ടൊയുടെ

കൂടെ, കൂട്ടുകാരിയുടെ ഒരു എഴുത്തും ഉണ്ടായിരുന്നു! വായിച്ചു മനം നിറയെ! ആവർത്തിച്ചാവർത്തിച്ച് വായിച്ചു! പലവട്ടം! എല്ലാം മംഗളമായി ഭവിച്ചിരിക്കുന്നു! അനുദിനം ആനന്ദസാഗരത്തിൽ ആറാടീ അന്തരംഗം!

വളരെമുൻപ് പറയേണ്ടതായിരുന്ന ഒരു കാര്യം ഇപ്പോൾ ഓർമ്മ വന്നു. ഇൻസ്റ്റിട്യൂട്ടിൽ ജോയിൻ ചെയ്ത് കുറേനാൾ കഴിഞ്ഞപ്പോൾ, താണ്ട് വന്നിരിക്കുന്നു, ഇണ്ടാസ്സ്! പത്തനംതിട്ട ഡീഈഓ(ഡിസ്ട്രിക്ക് എഡ്യൂക്കേഷനൽ ഓഫീസർ)യിൽ നിന്നും! ''ലീവ്  അനുവദിക്കുവാൻ പറ്റുകില്ല. ഉടൻ സ്കൂളിൽ ജോയിൻ ചെയ്യണം.'' എന്നതായിരുന്നു അതിന്റെ ഉള്ളടക്കം! അതിശയം തന്നെ! എറണാകുളത്തുനിന്ന് വന്ന ഗൗതമന് ലീവ് അനുവദിച്ചുകിട്ടി! കേന്ദ്രഗവൺമന്റ് ജീവനക്കാരനായിരുന്നു! അയാളും എന്റെ ക്ലാസ്സിൽതന്നെ! എനിക്ക് ലീവില്ല. നിയമം അനുവദിക്കാഞ്ഞല്ല! ഗൗതമന് ലീവ് അനുവദിച്ചു വന്നത് കാണിക്കുന്നത് ലീവ് അനുവദിക്കുന്നതിന് നിയമസാധുത്വം ഉണ്ടെന്നതാണ്! എഡ്യൂക്കേഷനൽ ഫിലിം ഉണ്ടാക്കുവാൻ പഠിക്കാൻ പോകയാണെന്നാണ് അയാളും ലീവ്ആപ്ലിക്കേഷനിൽ കാണിച്ചത്. എന്റെ കാര്യത്തിൽ സംഭവിച്ചത് ഡീഈഓയുടെ അസൂയയുടെ വിളയാട്ടം! അല്ലാതെ മറ്റൊന്നുമല്ല! ഞാൻ മറുപടി ഒന്നും കൊടുത്തില്ല! അതങ്ങനേ വിട്ടു! ഇതുകൂടെ കൂട്ടുമ്പോൾ ദുരന്തങ്ങളുടെ എണ്ണം പത്താകുന്നു! ഇത്രാമത്തെ ദുരന്തമെന്ന് പറഞ്ഞാൽ ശരിയാകില്ല! പണ്ട് വിട്ടുപോയതല്ലെ!? ''ഹെഡ്മാസ്റ്റർ ഉദ്യോഗം! ഞാൻ വലിയ പ്രൊഡ്യൂസറും ഡയറക്റ്ററുമൊക്കെ ആകാൻ പോകുകയല്ലേ?!  പണമൊക്കെ ശരിയായിരിക്കയല്ലേ?!'' കൂട്ടുകാരിയുടെ അച്ഛൻ രക്ഷിച്ചു!''

കൂട്ടുകാരിയുടെ കത്തുകൾ മുറയ്ക്ക് വന്നുകൊണ്ടേയിരുന്നു. പഠിത്തവും തുടർന്നുകൊണ്ടേയിരുന്നു. ആഹ്ളാദത്തിന്റെ അതിരസത്തിൽ മതിമറന്നങ്ങനെ ഉല്ലാസം തുടർന്നു തുടർന്നു പൊയ്ക്കൊണ്ടേയിരിക്കുമ്പോൾ വന്നൂ ഒരു ദിവസം, ഒരു കത്ത്! വളരെ സന്തോഷത്തോടുകൂടി അത് പൊട്ടിച്ചു! വായിച്ചപ്പോൾ അന്തരിച്ചൂ സന്തോഷം! മൂന്നേ മൂന്ന് വാചകം!
'' 5000 രൂപ അയയ്ക്കുന്നു. ഇതിൽ കൂടുതൽ തരുവാൻ എന്നേക്കൊണ്ട് ഒത്തുവരുന്നില്ല. പണം സ്വീകരിക്കയോ സ്വീകരിക്കാതിരിക്കയോ ചെയ്യാം.'' ഇതായിരുന്നു ആ കത്ത്. (ദുരിതം പതിനൊന്ന്, കടന്ന കയ്യായിപ്പോയില്ലേ!)
''ഇതിൽ കൂടുതൽ തരുവാൻ എന്നേക്കൊണ്ട് ഒത്തുവരുന്നില്ല. പണം സ്വീകരിക്കയോ സ്വീകരിക്കാതിരിക്കയോ ചെയ്യാം.''
''ഇതിൽ കൂടുതൽ തരുവാൻ എന്നേക്കൊണ്ട് ഒത്തുവരുന്നില്ല. പണം സ്വീകരിക്കയോ സ്വീകരിക്കാതിരിക്കയോ ചെയ്യാം.''
''പണം സ്വീകരിക്കയോ സ്വീകരിക്കാതിരിക്കയോ ചെയ്യാം.''
''പണം സ്വീകരിക്കയോ സ്വീകരിക്കാതിരിക്കയോ ചെയ്യാം.''
''പണം സ്വീകരിക്കയോ സ്വീകരിക്കാതിരിക്കയോ ചെയ്യാം.''
എനിക്ക് 'ഹാർട്ട് അറ്റാക്ക്' ഒന്നും ഉണ്ടായില്ല! ബോധക്ഷയം പോലും! ഞാനല്ലാതെ, എന്റെ സ്ഥാനത്ത് മറ്റുവല്ലവരുമായിരുന്നെങ്കിൽ അത് സംഭവിച്ചേനേം! തീർച്ച! ഇങ്ങനൊരുകത്തിന് കാരണമെന്ത്? ''ഇതിൽ കൂടുതൽ തരുവാൻ എന്നേക്കൊണ്ട് ഒത്തുവരുന്നില്ല.'' ഞാൻ ഓരോന്നും അരിച്ചരിച്ച് പെറുക്കിപ്പെറുക്കി നോക്കി! അപ്പോൾ, ശരിക്കും ആത്മാർത്ഥശ്രമം നടത്തിയിരിക്കുന്നു, പണം ഉണ്ടാക്കുവാൻ എന്ന് വ്യക്തമായി! ഏതൊക്കെയോ വസ്തുക്കൾ വിൽക്കാൻ ശ്രമിച്ചിരിക്കണം! ഒന്നല്ലാതെ മററൊന്നും വിൽക്കാൻ സാധിച്ചുകാണുകയില്ല! എന്തൊക്കെയോ തടസ്സങ്ങൾ ഉരുത്തിരിഞ്ഞിരിക്കാം!

''പണം സ്വീകരിക്കയോ സ്വീകരിക്കാതിരിക്കയോ ചെയ്യാം.'' ഇതിൽ ഒളിഞ്ഞിരിക്കുന്ന ചേതോവികാരം എന്ത്?! ''ഈ പണം കൊണ്ട് നിന്നുപിഴയ്ക്കാൻ പറ്റുമെങ്കിൽ പണം സ്വീകരിച്ച് ബന്ധം തുടരുക! ഈ പണം കൊണ്ട് രക്ഷപെടാൻ പറ്റുകില്ലെങ്കിൽ പണം സ്വീകരിക്കാതിരുന്ന് ബന്ധം ഒഴിയുക!''

കൂട്ടുകാരിയുടെ അച്ഛന്റെ പേരിലുള്ള വസ്തു ആയിരിക്കും വിററത്! കൂട്ടുകാരിയുടെ അമ്മയുടെ പേരിലുള്ളതൊന്നും വിൽക്കുവാൻ അമ്മ സമ്മതിച്ചു കാണുകയില്ല! അതാണ് 'എന്നേക്കൊണ്ട് ഒത്തുവരുന്നില്ല' എന്നതിന്റെ അർത്ഥം! ''ഉള്ളതെല്ലാം വിറ്റുതുലച്ച് ചെറുക്കന് കൊടുത്താൽ, പണം കിട്ടിക്കഴിയുമ്പോൾ പെണ്ണിനെ ഇട്ടേച്ചുപോയാലോ? എന്റെ പെണ്ണിന്റെ ഗതി അധോഗതിതന്നെ! സിനിമാക്കാരനല്ലേ? എങ്ങനാ വിശ്വസിക്കുന്നെ?'' ഇതായിരുന്നരിക്കണം ആ മാതാവിന്റെ മനോഗതി എന്ന് ഞാൻ ചിന്തിച്ചുപോയി! മകളെ സ്നേഹിക്കുന്ന ഒരു മാതാവ് അങ്ങനെ ചിന്തിച്ചുപോയെങ്കിൽ അവരെ കുറ്റം പറഞ്ഞിട്ട് കാര്യമില്ല! ഏതൊരമ്മയും അങ്ങനേ ചിന്തിക്കു! കൂട്ടുകാരിയുടെ കത്തുവന്നു. ഈ വിവാഹം നടക്കില്ലെന്ന് നാട്ടുകാർ ചിലരൊക്കെ പറയുന്നല്ലൊ, ശരിയാണോ എന്നും മറ്റം അന്വേഷിച്ചുകൊണ്ട് വേദന തുളുമ്പുന്ന ഒരു കത്ത്! ഇതെങ്ങനെ നാട്ടുകാരറിഞ്ഞു? ഞാൻ തല പുകഞ്ഞ് ആലോചിച്ചു. എന്റെ ആവശ്യങ്ങളെല്ലാം ഒഴിച്ചുകൂടാൻ പാടില്ലാത്തത് ആകയാൽ ഞാൻ പണം കൈപ്പറ്റുകയില്ലായിരിക്കാം, അങ്ങനെ ഈ വിവാഹം നടക്കാതെ പോകും എന്ന് മുൻവിധി എഴുതിത്തള്ളിയതായിരിക്കാം! അത് മനസ്സിൽ അടക്കിനിർത്തുവാനാകാതെ സ്നേഹിതന്മാരാരോടെങ്കിലുമൊക്കെ സൂചിപ്പിരിക്കാം! വാമൊഴി വാമൊഴി പടർന്നുപടർന്ന് നാടാകെ പാട്ടായിരിക്കാം, അങ്ങനെ അത് കൂട്ടുകാരിയുടെ കാതിലും എത്തിച്ചേർന്നതായിരിക്കാം എന്ന് ഞാൻ ഊഹിച്ചു.

ഞാൻ എഴുത്തും കയ്യിൽ പിടിച്ച് ആലോചനയിൽ മുഴുകിയിരിക്കുന്നത് കണ്ടവർ, കാര്യം തിരക്കി! ഒരാൾ, എന്റെ കൈയിൽ ഇരുന്ന എഴുത്ത് വാങ്ങി വായിച്ചിട്ട് മറ്റൊരാൾക്ക് കൊടുത്തു. ചുഴഞ്ഞുചുഴഞ്ഞ് അവർ, ഞാൻ അഭിമുഖീകരിക്കുന്ന പ്രശ്നത്തിന്റെ ഗൗരവം ശരിക്കും മനസ്സിലാക്കി. ഒരാൾ ഉപദേശിച്ചു,''നീ നിന്റെ ഭാവി കളഞ്ഞുകുളിക്കരുത്!'' മറ്റൊരാൾ അഭിപ്രായപ്പെട്ടു, ''നിങ്ങൾ പ്രേമിച്ചതും ഒന്നും അല്ലല്ലൊ! പോകാം പറ. എം.ഓ. കൈപ്പറ്റണ്ട. വേറൊന്ന് നോക്ക്.'' പിന്നങ്ങനെ പലരും പലതും പറഞ്ഞു.

''ഇവളുടെ മോതിരമിടീലുമൊക്കെ പണ്ടേകഴിഞ്ഞതാ! ഫോട്ടോയും എടുത്തതാ!''എന്നിങ്ങനെ ഞാൻ കാരണം, മനുഷ്യർ ഒരു പെൺകുട്ടിയെ പുച്ഛിക്കുന്നതിന് ഇടയാക്കുവാൻ എന്റെ മനസ്സ് എന്നെ അനുവദിച്ചില്ല! എനിക്കെന്ത് സംഭവിച്ചാലും ശരി, ഈ വിവാഹം നടന്നിരിക്കണമെന്ന് എന്റെ മനോഗതം എന്നോട് ആജ്ഞാപിച്ചു!

അടുത്ത ദിവസം അയ്യായിരം രൂപാ മണിഓർഡർ വന്നു. ഒപ്പിട്ടുകൊടുത്ത് പണം കൈപ്പറ്റി! (എഴുത്തും എം.ഓ.യും ഒന്നിച്ചയച്ചാൽ എഴുത്ത് നേരത്തേ എത്തും. 'റെക്കോഡി'ലൊന്നും അത് വരുന്നതല്ലല്ലൊ! എം.ഓ. ആണെങ്കിൽ, അയയ്ക്കുന്നിടത്തും വിതരണം ചെയ്യുന്നിടത്തും ഒക്കെ അതിന്റെ വിവരങ്ങളെല്ലാം രേഖപ്പെടുത്തുന്നതുകാരണം, എഴുത്ത് വന്നുകഴിഞ്ഞാലും രണ്ടും മൂന്നുമൊക്കെ ദിവസങ്ങൾ താമസ്സിക്കുമായിരുന്നു, എം.ഓ. വന്നെത്തുവാൻ!) ബാങ്കിൽ ഒരു 'അക്കൗണ്ട്' തുടങ്ങി പണം അവിടെ നിക്ഷേപിച്ചു.

കൂട്ടുകാരിയുടെ ജ്യേഷ്ഠന് ജയപ്പൂരിൽ ഒരു കമ്പനിയിലായിരുന്നു അന്ന് ജോലി. ഞാൻ വിവരം അറിയിച്ചു. മറുപടിക്കത്തുവന്നു, ഖേദം പ്രകടിപ്പിച്ചു കൊണ്ട്: തന്നാൽ കഴിവുള്ളതൊക്കെ ചെയ്യാൻ താൻ തയ്യാറാണെന്നും: കൂട്ടുകാരി എന്നെ അതിയായി സ്നേഹിക്കുന്നുണ്ടെന്നും മറ്റും കാണിച്ചുകൊണ്ട് ഒരു നീണ്ട കത്ത്!

ആണ്ടവധിക്ക് നാട്ടിൽ വരുമ്പോൾ കൂട്ടുകാരിയെ റജിസ്റ്റർ വിവാഹം ചെയ്തു കൊള്ളാമെന്ന് കാണിച്ച് കൂട്ടുകാരിയുടെ അച്ഛന് കത്തെഴുതി. അതേ വിവരം കാണിച്ച് കൂട്ടുകാരിക്കും കൂട്ടുകാരിയുടെ ജേഷ്ഠനും കത്തയച്ചു.

(ഈ സംഭവവികാസത്തിൽ വിഷമം ഉണ്ടായൊ എന്ന് ചോദിച്ചാൽ, ഉണ്ടായി. ഞാനും ഒരു മനുഷ്യജീവിയായിപ്പോയില്ലിയോ!? സ്വപ്നം കണ്ട് കണ്ടിരുന്ന ആ ഭാവിയെല്ലാം ഒരു നിമിഷംകൊണ്ട് തകർന്ന് തരിപ്പണമായിപ്പോയില്ലിയോ? എനിക്ക് വിഷമം വരുമ്പോഴൊക്കെ, അമ്മയുടെ വിഷമത്തിന് കാരണമെന്തായി രുന്നിരിക്കാം എന്ന് പലപ്പോഴും ചിന്തിച്ചുപോയിട്ടുണ്ട്! അച്ഛനും അമ്മയും തമ്മിൽ വഴക്കിട്ടിരിക്കുമോ?! ഏയ്, അതിന് സാധ്യത ഇല്ല. എങ്കിൽ പുല്ലായും മറ്റും വാങ്ങിക്കൊണ്ടുവരുവാൻ, പിണങ്ങിയിരിക്കുന്ന ഒരു മനസ്സ് ആവശ്യപ്പെ ടുമായിരുന്നോ?! അച്ഛനും കുഞ്ഞമ്മയും കുട്ടികളും ഒത്ത്, കൊല്ലത്തും വെങ്കു റിഞ്ഞിയിലുമൊക്കെ ഒരുമിച്ച് താമസിച്ചിരുന്നപ്പോൾ ചില സന്ദർഭങ്ങളിൽ, അച്ഛന്റെ അടുത്തുവരെ ചെന്നിട്ടുണ്ട്, അമ്മയുടെമരണകാരണത്തേക്കുറിച്ച് അച്ഛന് എന്തെങ്കിലും അറിയുമോ എന്ന് അന്വേഷിക്കുവാൻ! അടുത്ത് ചെന്നു കഴിയുമ്പോൾ എന്റെ മനസ്സ് എന്നെ വിലക്കിയിരുന്നു:''വേണ്ട, ചോദിക്കണ്ട! അച്ഛന് അത് വിഷമം ആകും! അത് അനന്തം അജ്ഞാതമായിത്തന്നെ അന്തരി ച്ചിരിക്കട്ടെ!''എന്ന്! അതോടെ ഒരു പിൻമാറ്റവും!)

പിന്നെപ്പോഴൊ മനസ്സിലായി, അമ്മയുടെ എതിർപ്പല്ല വിൽക്കാനൊക്കാതെ പോയതിന് കാരണമെന്ന്. വസ്തുവകകൾ സംബന്ധമായി ഏതോ കേസ്സ് നടക്കുകയാണെന്നും, വസ്തു ക്രയവിക്രയം ചെയ്യുന്നതിന് എന്തൊക്കെയോ നിയമതടസങ്ങളുണ്ടെന്നും മറ്റും! എന്നിട്ടും അങ്ങിങ്ങ് കുറേ അസ്പഷ്ടതകൾ തളം കെട്ടിക്കിടന്നു. ഇങ്ങനെ കേസ്സുണ്ടെന്നകാര്യം എന്നോട് വാക്ക് പറയു ന്നതുവരെ അദ്ദേഹത്തിന് അറിഞ്ഞുകൂടായിരുന്നുവോ എന്നൊരുചോദ്യം അവിടെ പൊന്തിവന്നു! ''എന്റെ മകൾക്ക് ഒരു ഹൈസ്കൂൾ ഹെഡ്മാസ്റ്ററെ കിട്ടിയാൽ മതി, ഞാനും അവളും അതിൽ തൃപ്തിപ്പെട്ടുകൊള്ളാം! സിനിമാ ക്കാരൻ വേണമെന്നില്ല! പണം കൊടുക്കാതിരുന്നാൽ പഠിത്തം ഉപേക്ഷിച്ച് സ്കൂളിൽ ഹെഡ്മാസ്റ്റർ ഉദ്യോഗത്തിന് മടങ്ങും'' ഞാൻ എന്ന് ചിന്തിച്ചിരിക്കു മോ? ഈ ബന്ധത്തിൽ നിന്ന് ഒഴിഞ്ഞ്മാറുവാൻ ഞാൻ ശ്രമിച്ചാൽ, എന്നെ തളയ്ക്കുവാൻ വേണ്ട തെളിവുകൾ തയ്യാറാക്കുകയായിരുന്നുവോ, വെറും നിശ്ചയം നടത്തുന്നതിനുപകരം മോതിരം ഇടീൽ നടത്തുകയും, ഞങ്ങൾ ഇരുവരും ചേർന്നുള്ള ഫോട്ടോ എടുക്കുകയും മറ്റും ചെയ്തതിന്റെ പിൻപി ലുള്ള നിഗൂഢത, എന്നിങ്ങനെയുള്ള ആയിരമായിരം ചിന്തകൾ എന്റെ തലമ ണ്ടയിൽ കൂടി കൊല്ല്യാൻ മിന്നും മിന്നും പോലെ ദ്രുതഗതിയിൽ പാഞ്ഞുപോ കാതിരുന്നില്ല ഒരു നിമിഷത്തേക്കെങ്കിലും! എനിക്ക് എന്തു സംഭവിച്ചാലും ഈ വിവാഹം നടന്നേതീരൂ എന്ന് എന്നിലേ ഞാൻ ദൃഢനിശ്ചയം ചെയ്തിരിക്കെ, ഞാൻ എന്തിനിങ്ങനൊക്കെ ചിന്തച്ചുചിന്തിച്ച് തല പുണ്ണാക്കുന്നു എന്നാലോ ചിച്ച് അടുത്ത നിമിഷം ഞാൻ എന്നേത്തന്നെ ശപിച്ചു!

('അക്കാലത്ത് പൊതുജനങ്ങളുടെ ഇടയിൽ പലർക്കും സിനിമാക്കാരെക്കുറിച്ച് അവജ്ഞയായിരുന്നു. അവരൊക്കെ മദ്യപാനികളും, വ്യഭിചാരികളും, വ്യഭിചാരിണികളും  മറ്റും മറ്റും ആണെന്ന്! എല്ലാവരും അങ്ങനുള്ളവരായി രുന്നില്ലെങ്കിലും, അന്നതിൽ കുറച്ചൊക്കെ പരമാർത്ഥമില്ലാതിരുന്നില്ല! സിനിമാ വ്യവസായത്തിൽ അന്നൊക്കെ ഉന്നത വിദ്യാഭ്യാസം ഉള്ളവർ കുറവായിരുന്നു! വിദ്യാഭ്യാസമുള്ളവർ ആ രംഗത്ത് രംഗപ്രവേശനം ചെയ്തതോടുകൂടി അന്ന ത്തേ ആ ചിന്താഗതിക്ക് വൻ മാറ്റം സംഭവിച്ചിട്ടുണ്ട്! ഫിലിം ഇൻസ്റ്റിറ്റ്യൂട്ടിലേ ക്ക് പ്രവേശനത്തിന് അപേക്ഷിച്ചവരുടെ കൂട്ടത്തിൽ വൻ വിദ്യാഭ്യാസയോഗ്യത ഉള്ളവരുടെ കാര്യം മുൻപ് പറഞ്ഞത് ഓർക്കുമല്ലൊ.')

ചിലവുചുരുക്കൽ പദ്ധതി പലതും നടപ്പിലാക്കി! ഇൻസ്റ്റിറ്റ്യൂട്ടിന് വെളിയിൽ തിയേറ്ററുളിൽ പോയി സിനിമ കാണുന്ന പരിപാടി പാടേ നിർത്തലാക്കി. സമൂഹത്തിൽനിന്ന് ഒതുങ്ങിക്കൂടി. ആണ്ടവസാനപരീക്ഷകഴിഞ്ഞ് നാട്ടിലേ ക്ക് മടങ്ങി. കൂട്ടുകാരിയുടെ അച്ഛനെ കണ്ടു. രജിസ്റ്റർ മാര്യേജ് വേണ്ട, ഓച്ചിറ ക്ഷേത്രത്തിൽവച്ച് വിവാഹം നടത്താമെന്നുപറഞ്ഞു. തീയതി നിശ്ചയിച്ചു. ഗംഭീരസദ്യയോടുകൂടി വിവാഹം മംഗളമായി നടന്നു. എല്ലാവർക്കും സന്തോഷമായി.

കൂട്ടുകാരിയുടെ ജ്യേഷ്ഠനും കൂട്ടുകാരിയും അവരുടെ ശമ്പളത്തിൽ നിന്ന് ഒക്കുന്നിടത്തോളം മാസംതോറും അയച്ചുതരുവാൻ തയ്യാറായി. ആണ്ടവധി കഴിഞ്ഞപ്പോൾ ഞാൻ പൂനക്ക് പോയി. കുറച്ചു പണം കുഞ്ഞമ്മയ്ക്ക് അയച്ചുകൊടുത്തിട്ട്, എത്രയും വേഗം ആറന്മുളവീടൊഴിഞ്ഞ് കുഞ്ഞമ്മയും മക്കളും കൂടി പള്ളിപ്പാട്ട് കുഞ്ഞമ്മയുടെ വീട്ടിലേക്ക് താമസ്സം മാറ്റിക്കൊള്ളു വാൻ ഇടപാട് ചെയ്തു. എനിക്ക് വരുമാനമാർഗ്ഗം ഉണ്ടാകുന്നതുവരെ അവിടെ താമസ്സിക്കണമെന്ന് അഭ്യർത്ഥിച്ചു. അതനുസരിച്ച് അവർ പള്ളിപ്പാട്ടിന് താമസ്സം മാറ്റി. എങ്ങനൊക്കെയോ രണ്ടാം കൊല്ലവും ഞാൻ പഠിത്തം തുടർന്നു.

ആഗസ്റ്റ്–സെപ്റ്റമ്പർ മാസങ്ങളിൽ 22 ദിവസം നീണ്ടുനിന്ന ഇന്ത്യ–പകിസ്ഥാൻ യുദ്ധം നടന്നു. 1947–48–ൽ ആഗോളഅംഗീകാരമുള്ള അന്താരാഷ്ട്രീയമായ ഒരു അതിർത്തി, കാഷ്മീരിൽ നിർണ്ണയിക്കപ്പെട്ടിട്ടില്ലായിരുന്നു എന്ന വസ്തുത ഇരു രാജ്യങ്ങളും തമ്മിലുള്ള ഉരസലിന് വഴിതെളിച്ചു! 1965–ഓടുകൂടി, രഹസ്യമായ ഒരു പ്രവർത്തനരീതിക്ക് തുനിഞ്ഞിറങ്ങാൻ തീരുനിച്ചു പകിസ്ഥാൻ! ഇന്ത്യൻ ഭരണത്തെ ജമ്മു–കാഷ്മീരിൽ എതിർക്കുന്ന വിപ്ലവകാരികൾക്ക് പിന്തുണ നൽ കുന്നതിന്,  തദ്ദേശനിവാസി എന്നരൂപേണ പ്രച്ഛന്നവേഷധാരരായി പകിസ്ഥാൻ പട്ടാളക്കാർ, അവിടേക്ക് നുഴഞ്ഞുകയറി കലാപപ്രവർത്തനത്തിന് തീപ്പൊരി പാറിച്ചു. വിശേഷിച്ച് ആർക്കും വിജയം അവകാശപ്പെടുവാൻ ഒക്കുകില്ലെങ്കി ലും, പകിസ്ഥാൻസൈന്യത്തിന്റെ അപര്യാപ്തത അത് വെളിവാക്കി! 1966 ജൻവരിയിൽ ഇന്ത്യയും പകിസ്ഥാനും തമ്മിൽ ഒപ്പുവച്ച 'താഷ്ക്കെന്റ് പ്രതി ജ്ഞ', അസ്വസ്ഥമായ ഒരു തല്ക്കാലയുദ്ധവിരാമത്തിന് നിർബന്ധിതരാക്കി ഇരുരാഷ്ട്രങ്ങളെയും! അക്കാരണത്താൽതന്നെ ആ സമാധാനം ഒരു ദശകം പോലും നീണ്ടുനിന്നില്ല!

രണ്ടുകൊല്ലം പഠിച്ചുകഴിഞ്ഞാൽ 'സ്ക്രീൻപ്ലേ റയിറ്റിങ്ങ് ആൻഡ് എലിമെന്റ്സ് ഒഫ് ഡയറക്ഷൺ' എന്ന് ഒരു ഡിപ്ലോമ അന്നുണ്ടായിരുന്നു. ആ ഡിപ്ലോമ നേടുക എന്നതിലുമുപരിയായി, രണ്ടാം കൊല്ലം പഠിത്തം തുടർന്നതിന് മറ്റൊരു ലക്ഷ്യം ഉണ്ടായിരുന്നു. പരീക്ഷ ലാക്കാക്കിയുള്ള പഠനത്തിനുപകരം,

മൂന്നാം വർഷത്തിൽ അവിടെ പഠിപ്പിക്കുന്ന ചലച്ചിത്രസംവിധാനത്തിന്റെ എല്ലാ സാങ്കേതികവശങ്ങളും എങ്ങനെങ്കിലും മനസ്സിലാക്കുക എന്നതായിരുന്നു അത്. രണ്ടാം വർഷത്തെ 'സിലബസ്' അനുസരിച്ചുള്ളത് പഠിക്കുന്നതിനു പകരം, മൂന്നാംവർഷത്തെ സിലബസ് അനുസരിച്ചുള്ളത് കണ്ടുപിടിച്ച് ലൈബ്രറിയിൽ നിന്ന് ബുക്കെടുത്ത് വായിച്ചുമനസ്സിലാക്കി. 'എഡിറ്റിങ്ങിനെക്കുറിച്ചും, ക്യാമറവർക്കിനെക്കുറിച്ചും, സൗണ്ട്റെക്കോഡിങ്ങിനെക്കുറിച്ചും, ആർട്ട്ഡയറക്ഷനെക്കുറിച്ചും, ആക്ടിങ്ങിനെക്കുറിച്ചും'മറ്റും മററും ഒരു ചലച്ചിത്രസംവിധായകൻ അറിഞ്ഞിരിക്കേണ്ടതെല്ലാം ഞാൻ നല്ലവണ്ണം പഠിച്ച്, ഒരു ചലച്ചിത്രം പരസഹായം കൂടാതെ സ്വയം സംവിധാനം ചെയ്യാനുള്ള മനോധൈര്യം കരസ്ഥമാക്കി.

കൂട്ടുകാരിയുടെ ജ്യേഷ്ഠൻ മോഹനൻ വിവാഹിതനായി. പൂനയിൽ, എന്റെ കോഴ്സ് തീർന്നുകൊണ്ടിരുന്ന സമയമായിരുന്ന കാരണം, എനിക്ക് വിവാഹത്തിൽ പങ്കുകൊള്ളുവാനായില്ല.

ആണ്ടുപരീക്ഷകിഞ്ഞ് മുറി ഒഴിഞ്ഞു കൊടുത്തിട്ട് പെട്ടിയും ബഡിങ്ങുമായി വണ്ടി കയറി. പൂനയിൽ ഞാൻ താമസ്സിച്ചിരുന്ന മുറിയിൽ നിന്ന് കന്റീനിലേക്ക് നടന്നുപോകുന്ന വഴിക്ക് വേപ്പുമരങ്ങൾ ഉണ്ടായിരുന്നു. ആരോ പറഞ്ഞു അതിന്റെ ഇല 'ഡയബെറ്റസ്സ്'–ഇന് നല്ലതാണെന്ന്! കൈ എത്തിപ്പറിക്കാവുന്ന ഉയരത്തിൽ ഇല ഉണ്ടായിരുന്നതിനാൽ, കന്റീനിലേക്ക് പോകുമ്പോൾ, രാവിലെയും വൈകിട്ടും ഈരണ്ടിലവീതം പറിച്ച് ചവച്ചുതിന്നിരുന്നു. രണ്ടുകൊല്ലവുമതു ഞാൻ തുടർന്നു. പിന്നെപ്പോഴോ വേപ്പിലയുടെ മറ്റുചില ഗുണവിശേഷങ്ങൾ കൂടി മനസ്സിലായി. അത് കുഷ്ഠത്തിനും, നേത്രക്രമക്കേടുകൾക്കും, നാസികാരക്തസ്രാവത്തിനും, കുടൽസംബന്ധമായ വിരകൾക്കും, വയറുവേദനയ്ക്കും, വിശപ്പില്ലായ്മയ്ക്കും, ത്വക്ക്വ്രണങ്ങൾക്കും, പനിക്കും, മോണരോഗത്തിനും, കരൾ സംബന്ധമായ പ്രശ്നങ്ങൾക്കും, ഹൃദയവും രക്തധമനീവിഷയകവുമായ രോഗങ്ങൾക്കും, എന്തിന് സന്താനനിയന്ത്രണത്തിനും മറ്റും പോലും ഉപയുക്തമാണത്രെ!

മദ്രാസ്സിൽ വണ്ടിയിറങ്ങി ഒരന്വേഷണമൊക്കെ നടത്തി. ഒരു മലയാളിയെ കണ്ടുമുട്ടി താമസ്സസൗകര്യം ക്രമപ്പെടുത്തി. എന്നിട്ട് നാട്ടിലേക്ക് മടങ്ങി. ചാരുമ്മൂട്ടിൽ, ഭാര്യയുടെ വീട്ടിൽ ആയിരുന്നു താമസ്സം. എന്റെ ഇഗ്ലീഷ് നോവൽ ഒരു തിരനാടകമായി ഇതിനോടകം ഞാൻ മാറ്റിയിരുന്നു. അത് ടൈപ്പ് ചെയ്യുന്നതിൽ വ്യാപൃതനായി ഞാൻ. കൂട്ടുകാരിയും ടൈപ്പ് ചെയ്യാൻ പഠിച്ച് എന്നെ വളരെയധികം സഹായിച്ചു. ഇൻസ്റ്റിറ്റ്യൂട്ടിൽ പ്രവേശനം ലഭിച്ചതോടുകൂടി നോവൽ അമേരിക്കയിലേക്ക് അയയ്ക്കുന്ന കാര്യത്തിൽ ചില മാററങ്ങൾ വരുത്തിയിരുന്നു. ഏതായാലും തിരനാടകരചന പഠിക്കയല്ലെ? ഇനി നോവലായിട്ടയയ്ക്കണ്ട, തിരനാടകമാക്കി അയച്ചാൽ മതിയെന്ന്. കുറെനാളുകൾ അവിടെ താമസ്സിച്ച്, ടൈപ്പിങ്ങ് പൂർത്തിയാക്കിയ ശേഷം മദ്രാസ്സിൽ എത്തി. അന്ന് മലയാളചലച്ചിത്രങ്ങൾ അധികവും മദ്രാസ്സിലായിരുന്നു നിർമ്മിച്ചിരുന്നത്. അതുകൊണ്ടാണ് മദ്രാസ്സ് തിരഞ്ഞെടുത്തത്. ''ഞാനാണ് ഫിലിം ഇൻസ്റ്റിററ്യൂട്ടിൽ നിന്ന് മദ്രാസ്സിൽ എത്തുന്ന ആദ്യവ്യക്തി. എനിക്ക് വൻപിച്ച സ്വീകരണമായിരിക്കും ഫിലിം ഇൻഡസ്ട്രിയിൽ ലഭിക്കുക!''എന്റെ ആത്മാവ് തുള്ളിച്ചാടി! ''ഡയറക്ഷന് ആദ്യം കിട്ടുന്ന പണം, കടങ്ങൾ വീട്ടാനുപയോഗിക്കണം.''ഞാൻ തീരുമാനമെടുത്തു. അടുത്ത ദിവസം തന്നെ ഒരു വലിയ മലയാളചലച്ചിത്രനിർമ്മാതാവിനെ കണ്ട്

അഭ്യർത്ഥിച്ചു, ഒരുപടം സംവിധാനം ചെയ്യാൻ തരണേയെന്ന്. ''പുതിയ സംവിധായകരെക്കൊണ്ട് ഞാൻ എന്റെ പടമൊന്നും ഡയറക്റ്റ് ചെയ്യിക്കാറില്ല. സോറി.'', എന്ന് മറുപടി വന്നു. ഉള്ള കാര്യം തുറന്നുപറഞ്ഞല്ലൊ! സമാധാനിച്ചു. അന്നുതന്നെ മറ്റൊരു നിർമ്മാതാവിനേയുംകൂടി കാണുവാൻ സാധിച്ചു. ''ആലോചിച്ച് പറയാം!'', എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി! മേൽവിലാസം കൊടുത്തിട്ട് മടങ്ങി. നിർമ്മാതാക്കളുടെ മേൽവിലാസം കണ്ടെത്തുക തന്നെ വളരെ ശ്രമകരമായ ഒരു കാര്യമായിരുന്നു!
നിർമ്മാതാക്കളുടെ മേൽവിലാസം കിട്ടുവാനെന്താണുമാർഗ്ഗമെന്ന് ആരാഞ്ഞു. ഒരാഴ്ച കഴിഞ്ഞിട്ടും, ''ആലോചിച്ച് പറയാം!'', എന്ന് പറഞ്ഞ പ്രൊഡ്യൂസറിൽനിന്ന് മറുപടി ഒന്നും കിട്ടായ്കയാൽ, ഒരു ദിവസം അതിരാവിലെ അദ്ദേഹത്തെ കാണാൻ പോയി. അവിടെ ചെന്നപ്പോൾ അവിടാരുമില്ല! വാച്ചർ മാത്രം ഉണ്ടായിരുന്നു. എല്ലാവരും എന്തിയേയെന്നന്വേഷിച്ചപ്പോൾ മനസ്സിലായി ഷൂട്ടിങ്ങിന് പോയിരിക്കയാണെന്ന്. മലയാളിവാച്ചർ ആയിരുന്ന കാരണം അയാളിൽനിന്ന് ചില വിവരങ്ങൾ മനസ്സിലാക്കുവാൻ സാധിച്ചു. ''സാറെന്തിനാ വെറുതേയിങ്ങനെ കേറിയിറങ്ങി നടക്കുന്നെ? സാറങ്ങോട്ട് പോയിക്കഴിഞ്ഞപ്പാൾ പറഞ്ഞു.'ഇൻസ്റ്റിറ്റ്യൂട്ടുകാരനാണുപോലും! ഇവർക്കൊക്കെ പടം കൊടുത്താ, പിന്നെ പ്രൊഡ്യൂസർ തെണ്ടിയതുതന്നെ!' എന്ന്.'' ''മനുഷ്യൻ പലവിധം!'' എന്റെ മനസ്സ് പിറുപിറുത്തു! നിരാശനായില്ല ഞാൻ!

കൂട്ടുകാരിക്ക് പ്രസവദിവസം അടുത്തുവരുന്നു എന്നറിഞ്ഞയുടനെ ഞാൻ കേരളത്തിലേക്ക് വണ്ടികയറി. ചാരുമ്മൂട്ടിൽ വീട്ടിൽ എത്തി. വീട്ടിൽതന്നെ പ്രസവം നടത്താമെന്നായിരുന്നു കൂട്ടുകാരിയുടെ അമ്മ വിചാരിച്ചിരുന്നത്. (കൂട്ടുകാരിയുടെ സഹോദരങ്ങൾ അഞ്ചുപേരുണ്ട്. അവരുടെ പ്രസവങ്ങളെല്ലാം അക്കാലത്ത് വീട്ടിൽ ആയിരുന്നിരിക്കാം. എനിക്കതിനോട് യോജിപ്പില്ലായിരുന്നു. ഏതാനും ദിവസങ്ങൾ കഴിഞ്ഞ്, കുറെ അകലെയുള്ള ഒരു 'പ്രൈവറ്റ് ഹോസ്പിറ്റലിൽ അഡ്മിറ്റ്' ചെയ്തു. പ്രസവസമയം അടുത്ത അന്ന്, ഡോക്ടർ വന്ന് പറയുന്നു, അത്യാവശ്യമായി 'സെസേറിയൻ ഓപ്പറേഷൻ' നടത്തണം, പ്രായക്കൂടുതലായകാരണം സ്വാഭാവികപ്രസവം അസാദ്ധ്യമാണെന്നും. ഞാനുടൻതന്നെ സമ്മതം രേഖപ്പെടുത്തി ഒപ്പിട്ടുകൊടുക്കണമെന്ന്! എന്നിട്ട് പേപ്പർ നീട്ടി. ഉടൻതന്നെ ഒപ്പിട്ടുകൊടുത്തു. കൂട്ടുകാരിയെ ഓപ്പറേഷൻതീയേറ്ററിലേക്ക് കൊണ്ടുപോയി. (കൂട്ടുകാരിയുടെ അമ്മയുടെ ചെറുപ്പകാലത്ത്, സ്ത്രീ ആണോ, പ്രായപൂർത്തിയായാൽ, എത്രയും പെട്ടെന്ന് കെട്ടിച്ചുവിടുക, എന്ന ഒരേ ഒരു പരിപാടി മാത്രമേ നിലനിന്നിരുന്നുള്ളു! കൂടുതൽ പഠിപ്പിക്കുന്ന പതിവേ ഇല്ലായിരുന്നു. ഇന്ന് അവരെ പഠിക്കാൻ വിടുന്നതുകൊണ്ടാണ് കെട്ട് താമസ്സിച്ചുപോകുന്നത്.)
അമ്പത് മിന്നിട്ട് കഴിഞ്ഞപ്പോൾ ഒരു നേഴ്സ് വന്നുപറഞ്ഞു, തള്ളയും കുഞ്ഞും സുഖമായിരിക്കുന്നു എന്ന്. പിന്നെ അരമണിക്കൂർ കഴിഞ്ഞപ്പോൾ കുഞ്ഞിനെ കൊണ്ടുവന്ന് കാണിച്ചു, ഒരു പെൺകുഞ്ഞ്! ''ഞാനൊരച്ഛനായിരിക്കുന്നു!''എന്റെ ആത്മാവ് ആഹ്ളാദിച്ചു. പിന്നെയും ഒരുമണിക്കൂറെടുത്തു, കൂട്ടുകാരിയെക്കാണുവാൻ. നാലഞ്ച് ദിവസം കൂടി ആശുപത്രിയിൽ താമസിച്ചു. പിന്നെ വീട്ടിലേക്ക് കൊണ്ടുപോയി. (സെസേറിയൻ ഓപ്പറേഷൻ എന്ന് പറയുന്നത്, പലരും തെറ്റിദ്ധരിച്ചിട്ടുണ്ട്! കത്രിക, ആഗ്ലേയഭാഷയിൽ 'സിസ്സേഴ്സ്', കൊണ്ട് മുറിക്കുന്ന ശസ്ത്രക്രിയ നടക്കുന്നതുകൊണ്ടാണ് സിസേറിയൻ ഓപ്പറേഷൻ എന്നു പറയുന്നതെന്ന്! ഓപ്പറേഷന് കത്രികയേ ഉപയോഗിക്കുന്നില്ല! ജൂലിയസ്സ് സീസറിന്റെ പേരിൽ നിന്നാണ് ആ പേരിന്റെ ഉത്ഭവം. സീസർ ജനിച്ചത് അങ്ങനാണെന്നാണ് ചിലരുടെ വിശ്വാസം. അതും ശരിയല്ലെ

ന്നാണ് പറയപ്പെടുന്നത്! സീസറിന്റെ കാലത്ത്, ഗർഭത്തോടുകൂടി മരിച്ച സ്ത്രീ കളിൽനിന്ന്, ശിശുവിനെ ജീവനോടുകൂടിരക്ഷിക്കുവാൻ മാത്രമേ ശസ്ത്ര ക്രിയ നടത്തിയിരുന്നുള്ളുപോലും! സീസറിന്റെ മാതാവ്, സീസർ ജനിച്ചുക ഴിഞ്ഞും വളരെക്കാലം ജീവിച്ചിരുന്നു എന്നതിന് തെളിവ് ഉണ്ട്!) കുറേനാൾ അവിടെ താമസ്സിച്ചു. കുഞ്ഞിന് പേര് കണ്ടെത്തലായി! ഞാൻ ഒരു 'സജഷൻ' പറഞ്ഞു. ജാതിമതാദികൾ ഒന്നും പ്രശോഭിക്കുന്നതായിരിക്കരുത് മകൾക്ക് ഇടുന്ന പേര് എന്ന്. ഉടൻ കൂട്ടുകാരി പറഞ്ഞു. ''ഉഷസ്സ്!'' ''കൊള്ളാം! പ്രഭാതം!'' ഞാൻ സമ്മതിച്ചു. അങ്ങനെ മോൾക്ക് പേരിടീലും നടന്നു!



"If you fail, never give up because F.A.I.L. means "First Attempt In Learning". End is not the end, if fact E.N.D. means "Effort Never Dies." If you get No as an answer, remember N.O. means "Next Opportunity", So let's be positive." Dr APJ Abdul Kalam



"The greatest glory in living lies not in never falling, but in rising every time we fall." – Nelson Mandela



"You will face many defeats in life, but never let yourself be defeated." – Maya Angelou



"Success is not final; failure is not fatal: It is the courage to continue that counts." -Winston S. Churchill

**''ഒരുവന്റെ ലക്ഷ്യത്തിൽ എത്തിച്ചേരുവാനുള്ള ശ്രമത്തിലാണ് മാഹാത്മ്യം നിലകൊള്ളുന്നത്, അതിൽ എത്തിച്ചേരുന്നതിൽ അല്ല.'' –*മഹാത്മാ ഗാന്ധി***

മദ്രാസ്സിലെ പ്രതികരണം ആശ്വാസജനകമല്ലായിരുന്നതിനാൽ, ഒരു കരുതൽ നടപടി എന്നോണം, ഉടൻ അമേരിക്കയിൽ, തിരനാടകത്തിന്റെ 'കോപ്പിറൈറ്റ് റജിസ്റ്റർ' ചെയ്യുവാൻ തീരുമാനിച്ചു! കോപ്പിറൈറ്റ് ഓഫീസ്സിലേക്ക് എഴുതി അപേക്ഷാഫോറവും നിബന്ധനകളും വരുത്തി. ഏഴ് ഡോളറോ മറ്റോ ആയി രുന്നു ഫീസ്സ് അടക്കേണ്ടത്. അത് ഡോളറായിത്തന്നെ വേണമായിരുന്നുതാ നും! ഒരു ഡോളറിന് അന്നന്ന് എത്ര രൂപ വിലമതിപ്പ് എന്ന് കണക്കാക്കി ഇന്ത്യ ൻ നാണയം അടച്ചാൽ പോരായിരുന്നു! പണം അടച്ച് ഡോളറാക്കുവാൻ ബാങ്കിൽ ചെന്നപ്പോൾ അവർ പറയുന്നു, ഡോളർ കിട്ടുകില്ല, കേന്ദ്രസർക്കാരി ന്റെ അനുമതിയുണ്ടെങ്കിൽ മാത്രമേ, ഒരേയൊരു ഡോളറാണെങ്കിലും കിട്ടുക യുള്ളുപോലും! അവരെന്തോ 'ഗൗമെൻറ്റ് സർക്കുലർ' എടുത്ത് കാണിച്ചു! എന്താണെന്ന് മറന്നുപോയി. ആവശ്യക്കാരന് ഔചിത്യമില്ലല്ലൊ! അടുത്ത കാലത്തെങ്ങാനും അതിന് മാറ്റം വരുമോ എന്ന് ഞാൻ തിരക്കി. അവർ നിസ്സ ഹായത പ്രകടിപ്പിച്ചു! എങ്കിലും പറഞ്ഞു സാദ്ധ്യത വളരെക്കുറവാണെന്ന്! കേന്ദ്രസർക്കാർ 'ഓഡർ' സമ്പാദിക്കുവാനുള്ള മാർഗ്ഗമാരായലായി അടുത്തത്! തെളിഞ്ഞുവന്നു ഒരുഗ്രൻ ആശയം! ''കാട്ടൂണിസ്റ്റ്ശങ്കറെ പോയിക്കാണുക! നിശ്ചയം, കാര്യം നടക്കും. പോരെങ്കിൽ തുകയും വളരെ തുച്ഛം! അദ്ദേഹ ത്തിന് കേന്ദ്രസർക്കാരിൽ നല്ല സ്വാധീനമുണ്ടല്ലൊ!'' (നെഹ്റുവിന്റെ ഉറ്റ സുഹൃത്തായിരുന്നു! 1948–ൽ 'ശങ്കേഴ്സ്വീക്കിലി' തുടങ്ങി, കാർട്ടൂണായിരുന്നു അതിലധികഭാഗവും. ഇന്ത്യയിലെ രാഷ്ട്രീയകാർട്ടൂൺ ചിത്രീകരണത്തിന്റെ പിതാവായാണ് അദ്ദേഹം അറിയപ്പെടുന്നത്. 1957–ൽ അദ്ദേഹം 'ചിൽഡ്രൺസ് ബുക്ക്സ് ട്രസ്റ്റ് സ്ഥാപിച്ചു. 1965–ൽ 'ശങ്കേഴ്സ് ഇന്റർനാഷണൽ ഡോൾസ് മ്യൂസിയ'വും തുടങ്ങി.) സമയം കളഞ്ഞില്ല. ഡൽഹിക്ക് വണ്ടി കയറി.



**പത്മവിഭൂഷൻ ശങ്കർ**

ഡൽഹിയിലെത്തി അദ്ദേഹത്തെ പോയിക്കണ്ടു. ഞാനാരാണെന്ന് പറഞ്ഞ് മനസ്സിലാക്കി. 'പ്രിപ്പറേറ്ററി'ക്ലാസ്സിൽ പഠിക്കുമ്പോൾ കണ്ടിട്ടുള്ളതേയുള്ളു. അമ്മയുടെ കാര്യം പറഞ്ഞപ്പോൾ പെട്ടെന്ന് ഓർമ്മ വന്നു. എന്റെ വരവിന്റെ ഉദ്ദേശ്യം വ്യക്തമായിപ്പറഞ്ഞ് മനസ്സിലാക്കി. അന്ന് രാത്രിയിലെ തണുപ്പ് ഒരിക്കലും മറക്കാനാകുകയില്ല. ജൻവരി മാസമായിരുന്നു. അവിടുത്തെ കാലാവസ്ഥയെക്കുറിച്ചൊന്നും എനിക്കൊരു പിടിയുമില്ലായിരുന്നു. രണ്ട് കരിമ്പടം പുതച്ചാണ് രാത്രി കഴിച്ചുകൂട്ടിയത്! പിറ്റേദിവസം അദ്ദേഹം എന്നെകൊണ്ടുപോയി 'ശങ്കേഴ്സ് വീക്കിലി ഓഫീസ്സും, 'ചിൽഡ്രൺസ് ബുക്ക് ട്രസ്റ്റും', 'ഡോൾസ് മ്യൂസിയവും കാണിച്ചുതന്നു! 'ഡോൾസ് മ്യൂസിയം' ഒന്ന് കാണേണ്ടതുതന്നെയാണ്! ഭൂലോകത്തെ മിക്കരാഷ്ട്രങ്ങളുടെയും ബൊമ്മകൾ അവിടുണ്ട്! വൈവിധ്യമാർന്ന ഭാരതസംസ്കാരത്തിന്റെ വൈഭവം മാത്രമല്ല, അഖിലലോകവൈവിധ്യസംസ്കാരത്തെ പോലും പ്രതിനിധീകരിക്കുന്നു അവിടുള്ള ബൊമ്മകൾ!
(ഇതുപോലൊരു 'ഡോൾസ് മ്യൂസിയം'ലോകത്ത് മറ്റെങ്ങും ഉള്ളതായി അറിവില്ല! ഇന്ന് ആ മ്യൂസിയത്തിൽ 7500–നുമേൽ ബൊമ്മകൾ ഉണ്ട്!)

അന്നുരാത്രിയും കരിമ്പടം രക്ഷിച്ചു.



**സ്വീകരണം**



**ഡോൾസ് മ്യൂസിയത്തിൽ നിന്ന് ഒരു ശകലം**

May 17, 1964



അടുത്ത ദിവസം രാവിലെ അദ്ദേഹം ഒരു കാർട്ടൂൺ നോക്കി വിഷമിച്ചിരിക്കുന്നത് കണ്ട്, ഞാൻ അടുത്തേക്കുചെന്നു. അത് എന്റെ നേർക്ക് കാണിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. ‘‘നീ ഇത് കണ്ടോ! നെഹ്രുജി മരിക്കുന്നതിന് പത്തുദിവസം മുൻപ് ഞാൻ വരച്ച ഒരു കാർട്ടൂണാണ്! ഇത് ഞാൻ അദ്ദേഹത്തെ കാണിച്ചായിരുന്നു. ഇത് കണ്ടിട്ട് അദ്ദേഹം എന്നോട് പറഞ്ഞതെന്താണെന്ന് നിനക്ക് കേൾക്കണോ? ‘ഡോണ്ട് സ്പെയർ മീ ശങ്കർ!’ എന്ന്.’’ അദ്ദേഹത്തിന്റെ കണ്ണുകളിൽ നിന്ന് അദ്ദേഹമറിയാതെ കണ്ണുനീർതുള്ളികൾ വാർന്നിറങ്ങി. ‘‘എനിക്കറിഞ്ഞുകൂടായിരുന്നെടാ ഇത് അദ്ദേഹത്തിന്റെ ‘ഫൈനൽ റൗണ്ട്’ ആയിരുന്നെന്ന്!’’ അദ്ദേഹത്തിന്റെ വിലാപം കണ്ട് ഞാനും ഒരുനിമിഷം അറിയാതെ പതറിപ്പോയി! ആ കാർട്ടൂൺ ആണ് ഇവിടെ കൊടുത്തിരിക്കുന്നത്. വളരെ ക്ഷീണിതനായ നെഹ്റു ഒരു ടോർച്ചുമായി ഓട്ടത്തിന്റെ ഫൈനൽ റൗണ്ടും ഓടിത്തീർക്കാൻ പോകുന്നു. ലാൽ ബഹദൂർ ശാസ്ത്രി,

ഗുത്സാരിലാൽ നന്ദ, ഇന്ദിരാ ഗാന്ധി, കൃഷ്ണമേനോൻ, മൊറാർജി ദേശായി എന്നിവരും മറ്റുള്ളവരും പിന്നാലെയും ഓടുന്നു!

അന്ന് ഉച്ചയായപ്പോഴേയ്ക്കും, ഒരാൾ ഒരു കത്ത് വീട്ടിൽ കൊണ്ടുവന്ന് ശങ്കറിന്റെ കൈയിൽ കൊടുത്തു! അദ്ദേഹം അത് പൊട്ടിച്ച് വായിച്ചുനോക്കിയിട്ട് ഒരു പുഞ്ചിരിയോടുകൂടി എന്റെ നേർക്ക് നീട്ടി! ഞാൻ അത് വാങ്ങി വായിച്ചുനോക്കി! 7 ഡോളർ എനിക്ക് അനു വദിച്ചുകൊണ്ടുള്ള, കേന്ദ്രസർക്കാരിന്റെ ഉത്തരവായിരുന്നു അത്! അലയടിച്ചു ആനന്ദം അന്തരംഗത്തിൽ! ''ഇത് വച്ചുംകൊണ്ട് ഞാനൊരു കളികളിക്കും!'' ഞാൻഅല്പം അഹങ്കരിച്ചുപോയോ എന്നൊരു സംശയം ഇല്ലാതില്ല! തിരിച്ചു പോരാൻ തുണികളൊക്കെ ബാഗിലാക്കി. ഞാൻ അദ്ദേഹത്തെ തൊഴുതു. അദ്ദേഹം ഡ്രൈവറെ വിളിച്ച് ചട്ടംകെട്ടി, എന്നെ റെയിൽവേസ്റ്റേഷനിൽ കൊണ്ടു വിടുവാൻ! വെളിയിലേക്ക് ഇറങ്ങാൻനേരം എന്റെ പുറത്ത് തട്ടിയിട്ട് പറഞ്ഞു,''ഗുഡ്ലക്ക് രാംചന്ദ്!'' എന്ന്! സ്റ്റേഷനിൽ എത്തിയപ്പോൾ പെട്ടെന്ന് ഒരു തോന്നൽ! അനുജനെ കണ്ടിട്ട് അഞ്ചാറു കൊല്ലമാകുന്നു, ബാരക്ക്പൂറിന് പോയി, അനുജനെയും ഒന്ന് കണ്ടിട്ട് നാട്ടിലേക്ക് മടങ്ങാമെന്ന്! ''ശരി!'' കൽക്കട്ടക്ക് ടിക്കറ്റെടുത്ത്, യാത്ര തിരിച്ചു!

കൽക്കട്ടയിലെത്തി, 'ലോക്കൽ ട്രെയിനിൽ' ബാരക്പൂറിൽ ചെന്ന് ഒരു ടാക്സി പിടിച്ച് കമ്പനിവാതുക്കൽ എത്തി. അവിടുണ്ടായിരുന്ന 'വാച്ചറെ' കണ്ട് വിവരം പറഞ്ഞു. വാച്ചർ, സൂരജിനെ 'കോൺടായ്ക്റ്റ്' ചെയ്തു. സൂരജ് വേഗം അവധിയെടുത്ത് വന്നു. എന്നെ കണ്ടതും, എന്റെ അപ്രതീക്ഷിതഅത്ഭുതസന്ദർശനത്തിൽ അന്തംവിട്ടൊരുനിമിഷം സ്തംഭിച്ചുനിന്നുപോയി അനുജൻ! ഞങ്ങൾ രണ്ടുപേരും അമ്പരന്ന് ആഹ്ളാദത്തിമിർപ്പിൽ പുഞ്ചിരിച്ചു! ഞങ്ങൾ അവന്റെ താമസസ്ഥലത്തേക്ക് പോയി. എന്റെ കഥകൾ വിശദമായി വിവരിച്ചുകൊടുത്തു. അനുജൻ, വീട്ടുടമസ്ഥനെ പരിചയപ്പെടുത്തി. ഒരു നല്ല മനുഷ്യൻ! ഒന്നോ രണ്ടോ ദിവസം അവിടെ താമസിച്ചു. നാട്ടിലേക്ക് യാത്ര തിരിക്കാൻ നേരം അവൻ എനിക്കൊരു 'പാന്റ്' സമ്മാനിച്ചു! ഒരു നീലപ്പാന്റ്! മഴവിൽ നിറങ്ങളിൽ ചെറുചെറുകുത്തുകളോടുകൂടിയത്! അതിയായി ആകർഷിച്ചു അതിന്റെ ഭംഗി എന്നെ! (ഞാൻ വെള്ളവസ്ത്രമേ ധരിക്കാറുള്ളു എന്നത് ഞാനങ്ങുമറന്നു. സൂരജിന് അറിഞ്ഞുകൂടായിരുന്നു അത്!) സന്തോഷത്തോടുകൂടി ഞാനത് സ്വീകരിച്ചു. ഞാൻ നാട്ടിലേക്ക് യാത്ര തിരിച്ചു. (ഇന്റർമീഡിയററ് വിദ്യാർത്ഥിയായിരിക്കുമ്പോൾ അവിചാരിതമായി ആരംഭിച്ച ആ ധവളവസ്ത്രധാരണശീലത്തിനൊരന്ത്യം കുറിക്കലായിരുന്നു ആ പാന്റ് ചെയ്തത്! പിന്നീട് വളരെക്കാലം ഞാനത് ഉപയോഗിച്ചു! എപ്പോൾ എങ്ങനെ അത് അപ്രത്യക്ഷമായി എന്നതിനേക്കുറിച്ച് ഓർമ്മ ലവലേശം അവശേഷിക്കുന്നില്ലിന്നെനിക്ക്!)

മദ്രാസ്സിലെത്തിയ അന്നുതന്നെ, 7 ഡോളറിന് 'ഫോറിൻ എക്സ്ചെയിജ്' എനിക്കനുവദിച്ചുകൊണ്ടുള്ള രേഖ ഞാൻ ബാങ്കിൽ ഹാജരാക്കി. അമേരിക്കയിൽ, എന്റെ പേരിൽ 7 ഡോളർ, അവിടുത്തെ 'കോപ്പിറൈറ്റ് ഓഫീസി'ന് ലഭിക്കത്തക്കരീതിയിൽ ഒരു ക്രയവിക്രയ രേഖ, ബാങ്ക് എനിക്ക് നൽകി. പോസ്റ്റാഫീസിൽ പോയി, 'സ്ക്രിപ്റ്റും' പൂരിപ്പിച്ച അപേക്ഷാഫോറങ്ങളും കൂടി 'ബൈ എയർ മെയിൽ റജിസ്റ്റേർഡ് ബുക്ക്പോസ്റ്റ് വിത്ത് അക്നോളജ്മെന്റ് ഡ്യൂ' ആയും, ഡോളറിന്റെ രേഖ 'ബൈ എയർ മെയിൽ റജിസ്റ്റേർഡ് ലെറ്റർ വിത്ത് അക്നോളജ്മെൻറ്റ് ഡ്യൂ' ആയും, അമേരിക്കയിലെ കോപ്പിറൈറ്റ് റജിസ്റ്റ്രാരുടെ പേർക്ക് അയച്ചുകൊടുത്തു.

ഏതായാലും മദ്രാസ്സിലെ ശ്രമങ്ങൾ, നിർത്താതെ തുടരുവാൻ തീരുമാനിച്ചു. 'ഫിലിം ചേംബർ'– ൽ അംഗമായി, ഫിലിം പ്രൊഡ്യൂസേഴ്സിന്റെ മേൽവിലാസമുള്ള ഒരു ലിസ്റ്റ് സമ്പാദിച്ച്, പല നിർമ്മാതാക്കളെയും സമീപിച്ചു. ഒരു പ്രൊഡ്യൂസർ എന്റെ മുഖത്തുനോക്കി നേരിട്ടുതന്നെ ചോദിച്ചു! ''നിങ്ങളൊക്കെ അവിടെന്തവാ പഠിക്കുന്നെ? ആർട്ട്പടം ഉണ്ടാക്കുവാനല്ലെ? ആർട്ടും കൊണ്ടിരുന്നാ പ്രൊഡ്യൂസർ പാപ്പരായി ആത്മഹത്യ ചെയ്യേണ്ടതായി വരും. പോയി മറ്റുവല്ല പണീം നോക്ക്!''ഹൃദയത്തിൽ തട്ടി! എങ്കിലും സംയമനം പാലിച്ചു ഞാൻ! ''അയാൾ, അയാളുടെ കാര്യം പറഞ്ഞു!'' നാണം കെട്ടാണെങ്കിലും, കുറേ ശ്രമങ്ങൾകൂടി നടത്തി! ഒടുവിൽ സംശയലേശമെന്യേ, പടം ആരും തരികയില്ല എന്ന് ബോദ്ധ്യമായി! ഇതോടുകൂടി ദുരന്തങ്ങളുടെ എണ്ണം 12 – ൽ എത്തിയിരിക്കുന്നു! ഫിലിം ഇഡസ്ട്രിയിലാകെ ഒരു പേടിസ്വപ്നമായിരുന്നു ഇൻസ്റ്റിറ്റ്യൂട്ട്കാർ! അവരേക്കൊണ്ട് ഓടുന്ന ചിത്രങ്ങൾ എടുക്കുവാൻ സാധിക്കുമെന്ന് വിശ്വസിക്കുവാൻ അവർ തയ്യാറല്ലായിരുന്നു! ''ഇവരൊന്നും തന്നില്ലെങ്കിൽ ഞാനേ പ്രൊഡ്യൂസറാകും! അമേരിക്കയിലെ കാര്യം ഒന്ന് ശരിയായിക്കൊള്ളട്ട്! ഡോളർ കിട്ടിയതോടെ പ്രശ്നങ്ങൾ പരിഹരിക്കപ്പെട്ടിരിക്കുന്നു!'' എന്റെ മനസ്സ് എന്നോട് മന്ത്രിച്ചു! ''അതിനെന്ത് സമയം എടുക്കുമോ എന്തോ? അതിങ്ങ് ശരിയായി വരുന്നതുവരെ എന്താണ് ചെയ്യുക!?''

ഇനിയെന്ത് എന്ന ആശങ്കയുമായി കഴിഞ്ഞുകൂടുമ്പോൾ ഒരു ദിവസം, ജോൺ ശങ്കരമംഗലം എന്നെ കാണുവാൻ വന്നു. ഇൻസ്റ്റിറ്റ്യൂട്ടിൽ, ഞാൻ രണ്ടാം വർഷം പഠിച്ചുകൊണ്ടിരുന്നപ്പോൾ, എന്റെ സീനിയറായി മൂന്നാം വർഷം പഠിക്കയായിരുന്നു ജോൺ. ഇൻസ്റ്റിറ്റ്യൂട്ട് വിട്ടുപോകുന്നവരെല്ലാം, അവരെവിടാണെന്നും, എന്തുചെയ്യുന്നു എന്നും മറ്റുമുള്ള വിവരങ്ങൾ അപ്പപ്പോൾ ഇൻസ്റ്റിറ്റ്യൂട്ടിൽ അറിയിച്ചുകൊണ്ടേയിരിക്കണമെന്ന് നിർദ്ദേശമുണ്ടായിരുന്നതിനാൽ, എന്റെ മേൽവിലാസവും മറ്റു വിവരങ്ങളും, ഞാൻ ഇൻസ്റ്റിറ്റ്യൂട്ടിലേക്ക് അയച്ചുകൊടുത്തിരുന്നു. അവിടെ നിന്ന് തിരക്കിയറിഞ്ഞാണ് ജോൺ വന്നത്! ജോൺ സ്വന്തമായി ഒരു മലയാളചിത്രം നിർമ്മിക്കയും സംവിധാനം ചെയ്യുകയും ചെയ്യാൻ പോകുന്നു, കൂടെ വർക്ക് ചെയ്യണം, എന്നതായിരുന്നു സന്ദർശനോദ്ദേശ്യം. ''എന്നേക്കാൾ ഒരു വർഷം കൂടുതൽ പഠിച്ച് ഡയറക്ഷനിൽ ഡിപ്ലോമ എടുത്ത ആളല്ലെ?'' ഏറ്റു അസിസ്റ്റ് ചെയ്യാമെന്ന്! ജോൺ, ക്യാമറമാൻ അശോക്കുമാറുമായിച്ചേർന്ന് മദ്രാസ്സിൽ ഒരു ഓഫീസ് തുടങ്ങി, റ്റീനഗറിൽ. ഞാൻ 'പേപ്പർ വർക്ക്' എപ്പോൾ ആരംഭിക്കണമെന്ന് ചോദിച്ചപ്പോൾ രണ്ടുമൂന്നാഴ്ചക്കകം മതിയെന്ന് പറഞ്ഞു!

രണ്ടുമൂന്ന് ആഴ്ചയുണ്ടല്ലൊ! ഞാൻ നാട്ടിലേക്ക് വണ്ടി കയറി. മകളേ കളിപ്പിച്ചിരുന്ന് രണ്ടാഴ്ച കടന്നുപോയത് അറിഞ്ഞില്ല! കൂട്ടുകാരിയും പൂർണ്ണആരോഗ്യവതിയായി. ഞാൻ മദ്രാസ്സിൽ തിരിച്ചെത്തി. അമേരിക്കക്ക് അയച്ചിരുന്നതിന്റെ രണ്ട് 'അക്നോളജ്മെന്റുകളും' അവിടെ വന്നുകിടപ്പുണ്ടായിരുന്നു. പടത്തിന്റെ ജോലിയിൽ വ്യാപൃതനായി ഞാൻ. അങ്ങനിരിക്കുമ്പോൾ ഒരു ദിവസം, ജോലികഴിഞ്ഞ് മുറിയിൽ എത്തിയപ്പോൾ, വീട്ടുടമസ്ഥൻ അറിയിച്ചു, പോസ്റ്റ്മാൻ ഒരു റജിസ്റ്റേർഡ് ലെറ്റർ കൊണ്ടുവന്നിരുന്നെന്നും, അടുത്ത ദിവസം രാവിലെ പോസ്റ്റാഫീസ്സിൽ ചെന്ന് അത് വാങ്ങിച്ചുകൊള്ളണമെന്നും. അതനുസരിച്ച് അടുത്ത ദിവസം രാവിലെ പോസ്റ്റാഫീസ്സിൽ ചെന്ന് എഴുത്ത് കൈപ്പറ്റി. അമേരിക്കയിൽ 'കോപ്പീറൈറ്റ് റെജിസ്റ്റർ' ചെയ്തുകൊണ്ടുള്ള 'സർട്ടിഫിക്കറ്റ്' ആയിരുന്നു അത്! മനസ്സിനെന്തോ വലിയ ഒരാശ്വാസം അനുഭവപ്പെട്ടു! ഒരു വലിയ ഭാരം ഇറക്കിവച്ചതുപോലൊരുതോന്നൽ!

ആ 'സർട്ടിഫിക്കറ്റി'ന്റെ ആദിഭാഗം മാത്രമാണ് ചുവടെ കൊടുത്തിരിക്കുന്നത്.


FORM D

Certificate

Registration of a Claim to Copyright

in a dramatic or dramatico-musical composition

D

Du 71533

1. Copyright Claimant(s) and Address(es):

ജോണിന്റെ 'ജന്മഭൂമി' എന്ന പടത്തിന്റെ ഷൂട്ടിങ്ങും, എഡിററിങ്ങും മറ്റും നടന്നുകൊണ്ടിരുന്നു. ഇടയ്ക്ക് സമയം കിട്ടിയപ്പോൾ, പലപ്പോഴായി, അമേരിക്കൻ ഫിലിം പ്രൊഡ്യൂസേഴ്സ് രണ്ടുപേരുടെ മേൽവിലാസങ്ങൾ (പണ്ട് ബോംബെയിൽ പോയി സമ്പാദിച്ചത്) തപ്പിയെടുത്തു! ആ തിരച്ചിലിനിടയിൽ കണ്ടു പെട്ടിയിൽ പതിയിരിക്കുന്നു, പൂനയിൽ ഞൻ താമസ്സിച്ചിരുന്ന മുറിയിൽ മുൻവർഷം തൂങ്ങിമരിച്ച വിദ്യാർത്ഥിയുടെ പ്രേതാവശിഷ്ടം! ഏതാനും പുസ്തകങ്ങളും ലെതർപേഴ്സും! ബുക്കല്ലെ? എടുത്തുകളയാൻ തോന്നിയില്ല. ചെറിയൊരു ഷെൽഫുണ്ടായിരുന്നതിൽ അവയ്ക്കൊരിരിപ്പിടം നൽകി ആദരിച്ചു! ''സ്ക്രിപ്റ്റ് അവർക്ക് വേണോ എന്ന് അന്വേഷിച്ചിട്ട് അത് അയച്ചാൽ മതി. അവർ അടുത്തകാലത്തെങ്ങാനും പുതിയ പടം നിർമ്മിക്കാൻ തുടങ്ങിയെങ്കിൽ വേണ്ടായിരിക്കും.'' എന്റെ മനം അഭിപ്രായപ്പെട്ടു. അതുകൊണ്ട് അവർക്ക് ആവശ്യമുണ്ടോ എന്ന് തിരക്കിക്കൊണ്ട് ഇരുകൂട്ടർക്കും കത്തുകൾ അയച്ചു. സമ്പർക്കം പുലർത്തിക്കൊണ്ടേയിരുന്നു.

മുഖ്യമന്ത്രി അണ്ണാദുരൈ മദ്രാസ്സ് സ്റ്റേറ്റിന്റെ പേര് 'തമിഴ്നാട്' എന്നാക്കി മാറ്റി. 'ജന്മഭൂമി' റിലീസായി. അധികം താമസിയാതെ അടുത്ത പടത്തിന്റെ ജോലി ആരംഭിക്കുകയും ചെയ്തു. ഒരു ദിവസം ഞാൻ താമസിക്കുന്നിടത്ത് സംവിധായകൻ പി എൻ മേനോൻ വന്ന് എന്നെ കണ്ടു! മേനോന്റെ കൂടെ വർക്ക് ചെയ്യാമോ എന്ന് ചോദിച്ചു! നല്ല പടങ്ങൾ സംവിധാനം ചെയ്യുന്നകൂട്ടത്തിലാണ് മേനോൻ എന്നെനിക്കറിയാമായിരുന്നു. 'തേടിയവള്ളി കലേചുറ്റി' എന്ന് പറയുന്നപോലെ! മേനോനെ കാണണമെന്ന് ഞാനും വിചാരിച്ചുകൊണ്ടിരിക്കയായിരുന്നു. വർക്ക് ചെയ്യാമെന്ന് ഞാൻ ഏറ്റു. അങ്ങനെ മേനോന്റെ 'കുട്ടിയേടത്തി' എന്ന പടത്തിലും വർക്ക്ചെയ്തു തുടങ്ങി.

രണ്ടുപടത്തിന്റെയും വർക്കില്ലാതിരുന്നപ്പോൾ ഞാൻ ചാരുമ്മൂടിലേക്ക് പോയി. പത്നിയുടെ രണ്ടാമത്തെ പ്രസവവും ആഗതമായി. പഴയ ആശുപത്രിയിൽതന്നെ അഡ്മിറ്റ് ചെയ്തു. സിസേറിയൻ വേണമെന്ന് ഡോക്ടർ പറയുകയാൽ ഒപ്പിട്ടുകൊടുത്തു സമ്മതം. വിജയകരമായ് ഓപ്പറേഷൻ നടന്നു. ''ഒരു ആൺകുഞ്ഞിന്റെകൂടി അച്ഛനായിരിക്കുന്നു ഞാൻ!'' എന്റെ ഹൃദയം ആനന്ദിച്ചു. ഏതാനും ദിവസങ്ങൾക്കകം ഇണയെ വീട്ടിലേക്ക് കൊണ്ടുപോയി. ഒരു കൂട്ട് കിട്ടിയതിൽ മോളും സന്തോഷിച്ചു! ഒരു മാസത്തിൽ കൂടുതൽ ഞാനവിടെ

താമസിച്ചു. അതിനിടയിലൊരുദിവസം, ജാതിമതാദികളെ ഒന്നും സ്ഫുരിപ്പിക്കാത്ത ഒരു പേര് മോന് കണ്ടുപിടിക്കാൻ ഇണയോട് പറഞ്ഞു. പെട്ടെന്ന് അവൾ പറഞ്ഞു! ''മനോജ്ഞ്''! ''നല്ല പേര്'', ഞാൻ സമ്മതിച്ചു. പേരിടീൽ കർമ്മവും നടന്നു! ഏതോ പടത്തിന്റെ പണിയുണ്ടായിരുന്നകാരണം, ഞാൻ മദ്രാസിലേക്ക് മടങ്ങി. ഒരു ദിവസം അനുജന്റെ കത്തുവന്നു, അവൻ അപ്പച്ചിയുടെ മകളുടെ മകളെ വിവാഹം ചെയ്യാനാഗ്രഹിക്കുന്നു എന്ന് കാണിച്ചുകൊണ്ട്. ജോലിയിൽ ഒരാഴ്ചത്തെ 'ഗ്യാപ്പ്' കിട്ടിയപ്പോൾ ഞാൻ ചെങ്ങന്നൂരേക്ക് പോയി. (നാട്ടിൽ പോകുമ്പോഴെല്ലാം ചെങ്ങന്നൂർ പോയി അപ്പച്ചിയെ കണ്ടിരുന്നു.) പെണ്ണിന്റെ അച്ഛൻ ചേട്ടൻകൊച്ചാട്ടനെയും, അമ്മ ഗൗരിക്കുട്ടിച്ചേച്ചിയയും, അപ്പച്ചിയെയും കണ്ട്, ഔപചാരികമായി പെണ്ണുചോദിച്ച് വിവാഹത്തിനു വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തു. ചാരുമ്മൂട്ടിൽ പോയി ഒരു ദിവസം താമസിച്ചിട്ട് മദ്രാസിന് തിരികെപ്പോയി. ദിവസവും വർക്കുണ്ടായിരുന്നു. വിവാഹത്തീയതിൽ ഷൂട്ടിങ്ങ് ഉണ്ടായിരുന്ന തിനാൽ, എനിക്ക് വിവാഹച്ചടങ്ങിൽ പങ്കുകൊള്ളുവാൻ സാധിച്ചില്ല. കൂട്ടുകാരി പോയി പങ്കുകൊണ്ടു.









*You may never know what results come of your actions, but if you do nothing, there will be no results.*
*Mahathma Gandhi*



"Life is what happens when you're busy making other plans."
-John Lennon

'കുട്ടിയേടത്തിയും', 'അവൾ അല്പം വൈകിപ്പോയി'യും റിലീസായി.

ഇസ്‌ലാം എന്ന വൈകാരികഭാവം കാരണം, 1947–ൽ ഇന്ത്യ, പകിസ്ഥാൻ രൂപീകരണസമയത്ത്, മുസ്‌ലിം സമുദായക്കാർ ഒട്ടനവധിയുള്ള 'ഈസ്റ്റ് ബംഗാൾ', പകിസ്ഥാനോട് കൂടിച്ചേർന്ന് 'ഈസ്റ്റ് പകിസ്ഥൻ' ഉണ്ടായി. ഈ രണ്ട് സ്ഥലങ്ങൾ തമ്മിൽ ആയിരത്തിനുമേൽ മൈലകലമുണ്ടുതാനും! ഇരുസ്ഥലങ്ങളിലെയും സംസ്കാരത്തിലും ഭാഷയിലും, ഭിന്നിപ്പിക്കുന്ന അത്യധികം വ്യത്യസ്തത ഉണ്ടായിരുന്നിട്ടും അന്നത് അങ്ങനെ സംഭവിച്ചു! കിഴക്കൻ പകിസ്ഥാന്റെ ഭാഷ, സംസ്ക്കാം, സമ്പദ്ഘടന എന്നിവ അംഗീകരിക്കുന്നതിലും, അഭിവൃദ്ധിപ്പെടുത്തുന്നതിലും പടിഞ്ഞാറെ പകിസ്ഥാനുണ്ടായ പരിപൂർണ്ണ പരാജയം, ഒട്ടേറെ മനോവ്യഥയ്ക്കും, ബംഗ്ലദേശ്–ദേശീയവാദത്തിനും വഴിതെളിച്ചു. 1971 മാർച്ചിൽ, കിഴക്കെപകിസ്ഥാനിൽ പ്രതിഷ്ഠിക്കപ്പെട്ടിരുന്ന പട്ടാളഭരണസമതി, ബംഗ്ലദേശീയവാദികൾ, നേതാക്കന്മാർ, വിദ്യാർത്ഥികൾ, മതന്യൂനപക്ഷക്കാർ ആദി 26,000 പേരെ കൊലപ്പെടുത്തുകയും, നിഷ്ഠൂരമായ അക്രമത്തിന്റെയും പൈശാചിക കൃത്യങ്ങളുടെയും കഥകൾ, നാടിനെ ഞെട്ടിപ്പിക്കുകയും ചെയ്തു! നൂറുലക്ഷം ബംഗാളികൾ ഇന്ത്യയിൽ അഭയം തേടി! ഈ സമയം

ഇന്ത്യയുടെ ഇടപെടൽ പ്രതീക്ഷിച്ചുകൊണ്ട്, ഇന്ത്യയുടെ പടിഞ്ഞാറൻ അതിർത്തിയിലെ അനവധി ഇന്ത്യൻ താവളങ്ങൾക്കുനേരെ പകിസ്ഥാൻ വ്യോമാക്രമണം നടത്തി! ആയുധധാരികളായ ഇന്ത്യൻ പട്ടാളം ഈ അതിക്രമിച്ചുകടക്കലിന് ശരിയായ തിരിച്ചടി നൽകി പെട്ടെന്ന് പകിസ്ഥാൻ പ്രദേശങ്ങളിൽ സാർത്ഥകമായ നേട്ടങ്ങൾ കൈവരിക്കുകയും ചെയ്തു! കിഴക്കേ സജീവയുദ്ധരംഗത്ത് പതിമൂന്ന് ദിവസം നീണ്ടുനിന്ന ഗംഭീരയുദ്ധത്തിൽ ഇരു രാഷ്ട്രങ്ങൾക്കും രക്തം ചൊരിയേണ്ടിവന്നെങ്കിലും, അവസാനം അത് പകിസ്ഥാന് അതിഅപമാനകരമായ ഒരു തോൽവിയിൽ കലാശിച്ചു! 1971 ഡിസംബർ 16–ാം നു ഡാക്കയിൽ പകിസ്ഥാൻ പട്ടാളം കീഴടങ്ങൽ രേഖയിൽ ഒപ്പുവച്ചു. 93,000 പകിസ്ഥാൻ പട്ടാളക്കാർ തടവിലായി. ബംഗ്ലദേശിനെ ഒരു പരമാധികാരരാഷ്ട്രമായി ഇന്ത്യ അംഗീകരിച്ചു! തുടർന്ന് 'യൂഎൻഓ'–യിലെ രാഷ്ട്രങ്ങൾ ഒന്നൊന്നായി ബംഗ്ലദേശിനെ അംഗീകരിച്ചു! ലോകത്ത് ഏറ്റവും കൂടുതൽ ജനംഖ്യയുള്ള രാജ്യങ്ങളിൽ എട്ടാമത് സ്ഥാനമാണ് ബംഗ്ലദേശിനുള്ളത്!

മലയാളനാട് എന്ന ആഴ്ചപ്പിപ്പിന്റെ സ്ഥാപകൻ എസ് കെ നായർ 'ചെമ്പരത്തി' എന്നൊരു പടം തുടങ്ങി. മേനോൻ സംവിധാനം നിർവഹിച്ചു. ആ പടത്തിലും ഞാൻ വർക്ക് ചെയ്തു. അങ്ങനിരിക്കെ അടൂർ ഗോപാലകൃഷ്ണൻ എന്നെ വന്നുകണ്ടു. ഞാൻ പൂനയിൽ രണ്ടാംവർഷം പഠിക്കുമ്പോൾ എന്റെ സീനിയറായി മൂന്നാം വർഷം പഠിച്ചുകൊണ്ടിരുന്നു ഗോപാലകൃഷ്ണൻ. 'സ്വയംവരം' എന്നൊരു മലയാളചലച്ചത്രം താൻ എടുക്കാൻ പോകുന്നു, അതിൽ 'അസോസിയേറ്റ് ഡയറക്റ്റർ'ായി 'വർക്ക്' ചെയ്യണമെന്ന് ആവശ്യപ്പെടുവാനായിരുന്നു വന്നത്. (എന്നോടൊപ്പം 'ഇൻസ്റ്റിറ്റ്യൂട്ട്' വിട്ട ഗോപാലകൃഷ്ണന്, മൂന്നുവർഷം പഠിച്ച ആളായിരുന്നിട്ടും, അഞ്ച് വർഷം യാതന അനുഭവിക്കേണ്ടതായിവന്നു ഒരു ചിത്രം ആരംഭിക്കുവാൻ! ആദ്യം 'ചിത്രലേഖാ ഫിലിം സൊസൈറ്റി' ഉണ്ടാക്കി ആളുകളെ സംഘടിപ്പിച്ച്, 'ചിത്രലേഖാ കൊഓപ്പറേററീവ്' തുടങ്ങി, അതിന്റെ പേരിൽ 'സ്വയംവരം' ചലച്ചിത്രമാക്കുവാൻ 'ഫിലിം ഫിനാൻസ് കോർപ്പറേഷൻ'–നിൽ 'ലോണി'ന് അപേക്ഷിച്ച്, ആ 'ലോൺ' അനുവദിച്ചു കിട്ടുകയാലാണ് ഒരു ചിത്രം സംവിധാനം ചെയ്യുവാൻ അവസരം ലഭിച്ചത്!) ഞാൻ ക്ഷണം സ്വീകരിച്ചു. രണ്ട് സംവിധായകർക്ക് വേണ്ടി ഒരേ സമയം വർക്കുചെയ്യുകയെന്നത് വളരെ ശ്രമകരം ആണ്. മുൻപ് മേനോന്റെയും, ജോണിന്റെയും പടങ്ങൾ ഒരുമിച്ച് വന്നു! പക്ഷെ അത് രണ്ടും മദ്രാസിലായിരുന്നു. 'ഓവർലാപ്പ്' ചെയ്ത് വന്നതുമില്ല. എന്നാൽ ഇത് അങ്ങനല്ലതാനും! ആരെയും ഒഴിവാക്കുവാൻ പററാത്ത ഒരു സാഹചര്യമായിപ്പോയി!

ഒന്നുരണ്ട് കാര്യങ്ങൾ പറയുവാൻ വിട്ടുപോയി! ഇപ്പോൾ അവ ഓർമ്മ വന്നതുകൊണ്ട് ഇവിടെ ചേർക്കുന്നു! {കൂട്ടുകാരിയുടെ ജ്യേഷ്ഠന്റെ വിവാഹം ഒരു ഫെബ്രുവരി മാസത്തിലായിരുന്നു. (എനിക്ക് പങ്കുകൊള്ളാൻ ഒക്കാതെപോയത്!) പൂനയിലെ പഠിത്തം കഴിഞ്ഞ് ചാരുമ്മൂട്ടിൽ താമസിക്കവെ 'ബ്രദർ ഇൻ ലാ'–യുടെ ഒരെഴുത്ത് എനിക്ക് വന്നു. ''എനിക്ക് അവധി കിട്ടുന്നില്ല. ഫെബ്രുവരിയിൽ കല്ല്യാണത്തിന് ഒത്തിരി അവധി എടുത്തതല്ലെ? ഇപ്പോൾ സ്കൂളും കോളജും എല്ലാം അവധിയല്ലെ! ചേട്ടന് സൗകര്യപ്പെടുമെങ്കിൽ എന്റെ ഭാര്യയെയും അനുജത്തിയെയും ഇവിടെത്തിച്ചാൽ കൊള്ളാം. എല്ലാവർക്കും ററിക്കറ്റ് ബുക്കുചെയ്ത് അയച്ചുതരാം.'' ഞാൻ സമ്മതം മൂളി. ടിക്കററ് വന്നു. അവരെ ജയപ്പൂരിൽ എത്തിച്ചിട്ട് ഞാൻ മടങ്ങി. ബ്രദർ ഇൻ ലായുടെ ഭാര്യ കോളജിലും അനുജത്തി സ്കൂളിലുമാണ് പഠിച്ചകൊണ്ടിരുന്നത്.

അവരുടെ 'റ്റീസി' വാങ്ങി പിന്നീട് ഇരുവരും ജയപ്പൂരിലാണ് പഠിത്തം തുടർന്നത്.} പഠിത്തം പൂർത്തിയായശേഷം അനുജത്തിയെ നാട്ടിൽ ആക്കിയിരിക്കയായിരുന്നു. വിവാഹാലോചനകൾ നടന്നുകൊണ്ടിരുന്നു. ഞാൻ ചാരുമ്മൂട്ടിൽ വീട്ടിലുള്ളപ്പോൾ ഒരു ദിവസം, ഒരാൾ പെണ്ണുകാണാൻ വന്നു. അവൾ വീട്ടിൽ ഇല്ലായിരുരുന്നു. കാഞ്ഞിപ്പുഴ എന്ന സ്ഥലത്ത് അവരുടെ കുഞ്ഞമ്മ താമസമുണ്ടായിരുന്നു. അവിടെ പോയിരിക്കയായിരുന്നു. ചെറുക്കനെയും കൊണ്ട് ഞാൻ കാഞ്ഞിപ്പുഴക്ക് പോയി പെണ്ണിനെ കാണിച്ചു. ഇരുവർക്കും ഇഷ്ടപ്പെട്ടു. വിവാഹം നിശ്ചയിച്ചു. ചെറുക്കന് കൽക്കട്ടയിൽ ഒരു ജപ്പാൻ കമ്പനിയിലായിരുന്നു ജോലി. വിവാഹം നടന്നു. എനിക്ക്പങ്കുകൊള്ളുവാൻ സാധിച്ചില്ല. എന്റെ അനുജന് കൽക്കട്ടയിൽ ഒരു കൂട്ടായി!

സ്ക്രിപ്റ്റ് ആവശ്യമുണ്ടോ എന്ന് അന്വേഷിച്ചുകൊണ്ടുള്ള എന്റെ കത്തിന് അമേരിക്കയിലെ രണ്ടു നിർമ്മാതാക്കളിൽ നിന്നും മറുപടി വന്നു! ഒരേ കാര്യം തന്നെ ഇരുകൂട്ടരും പറഞ്ഞു! അവർ ഗ്രന്ഥകർത്താക്കളിൽ നിന്ന് നേരിട്ട്, കഥയോ തിരനാടകമോ ഒന്നും സ്വീകരിക്കില്ല! അവർക്ക് അതിന് 'ഏജന്റ്'ന്മാർ ഉണ്ട്, അവർ മുഖാന്തിരം മാത്രമേ സ്വീകരിക്കൂ എന്ന്. (വേണ്ടായെങ്കിലും ആ വിവരം അറിയിക്കുവാനുള്ള മനഃസ്ഥിതി വിദേശികൾക്കുണ്ട്. അതിന് പണം ചിലവാക്കാൻ അവർക്ക് മടിയില്ല! നമ്മുടെ നാട്ടിലാണെങ്കിൽ മിക്കവരും മറുപടിയേ തരില്ല!) ഏജന്റന്മാരുടെ മേൽവിലാസം കണ്ടുപിടിക്കലിൽ വ്യാപൃതനായി. അമേരിക്കൻ ലൈബ്രററിയിൽ അംഗമായിച്ചേർന്ന് അവിടം അരിച്ച്പെറുക്കി കണ്ടുപിടിച്ചു മേൽവിലാസങ്ങൾ. രണ്ട് ഏജന്റന്മാർക്ക് വിവരത്തിന് കത്തയച്ചു. രണ്ടുപേരുടെയും മറുപടി ഒന്നുതന്നെ. സ്ക്രിപ്റ്റും 200 ഡോളറും അവർക്ക് അയച്ചുകൊടുക്കണം. ഏതെങ്കിലും നിർമ്മാതാവ് അത് സ്വീകരിച്ചാൽ, രചയിതാവിന് അവർ നൽകുന്ന തുകയുടെ 20% ഏജന്റിന് കൊടുക്കണം! യാതൊരു 'ഗാരന്റി'യുമില്ല, ഏതെങ്കിലും നിർമ്മാതാവിനെക്കൊണ്ട് അതെടുപ്പിക്കുമെന്ന്! രണ്ട് കത്തുകളിലെയും വ്യവസ്ഥ ഒന്നുതന്നായിരുന്നതിൽ നിന്ന് ഒന്ന് വ്യക്തമായി, അവർക്ക് 'യൂണിയൻ' ഉണ്ടെന്നും, 'ഗൗവ്മെന്റ്' നിയന്ത്രണമൊന്നും ഇല്ലെന്നതും! 200 ഡോളർ! അമേരിക്കൻ നിർമ്മാതാവിനെക്കൊണ്ട് പടം എടുപ്പിക്കുന്ന സംരംഭത്തിന് ഒരന്ത്യം കുറിക്കലായിരുന്നു ആ കത്തുകൾ! ദുരന്തങ്ങളുടെ എണ്ണം ഒന്നൂടെ കൂടി 13-ൽ എത്തിച്ചേർന്നിരിക്കുന്നു! (ഇന്ന് അമേരിക്കയിലെ സ്ഥിതി എങ്ങനാണാവോ?!)

സ്വയംവരത്തിന്റെ ഷൂട്ടിങ്ങും, മേനോന്റെ ഒരു പടത്തിന്റെ ഷൂട്ടിങ്ങും ഒരു ദിവസം 'ഓവർലാപ്പ്' ചെയ്തുവന്നു. വേറൊരാളെ ഒരു ദിവസത്തേക്കുവച്ച്, മേനോൻ 'അഡ്ജസ്റ്റ്' ചെയ്തുതന്നു. ചെമ്പരത്തിയും, സ്വയംവരവും മറ്റൊരു പടവും റിലീസ്സായി. ചെമ്പരത്തിയുടെ നിർമ്മാതാവ് അടുത്തതായി 'ഗായത്രി' എന്നൊരു ചിത്രം തുടങ്ങി. മേനോൻ തന്നായിരുന്നു സംവിധാനം. അതിലും ഞാൻ വർക്കുചെയ്തു. അതിന്റെ പണി നടന്നുകൊണ്ടിരിക്കവെ ഒരു യാദൃച്ഛിക സഭവം ഉണ്ടായി! സംഭവം പറയുന്നതിനു മുൻപേ, അതിന്റെ പ്രാധാന്യത്തിനുള്ള കാരണം വിശദീകരിക്കുന്നത് നന്നായിരിക്കും!

മദ്രാസ്സിൽ അമഞ്ചിക്കര എന്ന സ്ഥലത്തായിരുന്നു എന്റെ താമസം. അന്നൊക്കെ, താമസിക്കാൻ മദ്രാസ്സിൽ വീട് കിട്ടുവാൻ വലിയ പ്രയാസമായിരുന്നു. പാർത്ഥസാരഥി എന്നൊരാളുടെ വീടിന്റെ മുകളിൽ ഒരു മുറിയും, മുറിയുടെ മുൻപിൽ അല്പം വലിയ 'ടെറസ്സും' ഉണ്ടായിരുന്നു. സാരഥി ഒരു നല്ല മനുഷ്യ

നായിരുന്നു. ലോറികൾ ഉണ്ടായിരുന്നു. എല്ലാം എങ്ങനെയോ നശിച്ചുപോയി! പണ്ടത്തെ പ്രതാപകാലത്തിന്റെ പ്രതീകമെന്നോണം പഴഞ്ചൻ പ്രതി പടിഞ്ഞാറ് പടുക്കുന്നുണ്ടായിരുന്നു, പുനരുദ്ധാരണം പ്രതീക്ഷച്ച്! സാമ്പത്തികമായി അല്പം ബുദ്ധിമുട്ടിലായതിനാലാണ് മുറി വാടകക്ക് തന്നത്. കുളിക്കാനും മറ്റും, താഴെ പോകണമായിരുന്നു. താമസം തുടങ്ങിയപ്പൊഴേ, സാരഥിയുടെ സഹായത്തോടെ, ഒരാശാരിയെക്കൊണ്ട് ഒരു കട്ടിലും, ഒരു മേശയും, ഒരു കസേരയും ഉണ്ടാക്കിച്ചിരുന്നു. ഭാര്യയെയും കുട്ടികളെയും മദ്രാസ്സിൽ കൊണ്ടുവരാൻ ഞാൻ ശ്രമങ്ങൾ നടത്തിക്കൊണ്ടിരിക്കയായിരുന്നു. അതിന്, ആദ്യം കൂട്ടുകാരിക്ക് മദ്രാസ്സിൽ ജോലി ശരിയാക്കണമായിരുന്നു. പലയിടത്തും അത് അന്വേഷിക്കുന്നുണ്ടായിരുന്നു. ദാസപ്രകാശ് ഹോട്ടലിന് അടുത്ത്, മദ്രാസ്സ് കേരളസമാജമുണ്ടെന്നും, അവർ സ്കൂൾ നടത്തുന്നുണ്ടെന്നും മനസ്സിലാക്കി അവിടെ പോയി, 'വേക്കൻസി' ഉണ്ടാകുമ്പോൾ, എന്റെ ഭാര്യക്ക് അവിടൊരു ജോലി തരപ്പെടുത്തിത്തരണമെന്ന് അപേക്ഷിച്ചിരുന്നു. സമാജത്തിന്റെ 'പ്രസിഡന്റ് ' ഒരു ഡോക്ക്ടർ എസ് കെ നായരാണെന്നും, അദ്ദേഹം, മദ്രാസ്സ് 'യൂണിവേഴ്സിറ്റി'യുടെ മലയാളം വിഭാഗത്തിന്റെ മേധാവി ആണെന്നും മനസ്സിലാക്കിവച്ചിരുന്നു. അദ്ദേഹത്തെ സമീപിക്കാൻ ഒരു മാർഗ്ഗം തേടിക്കൊണ്ടിരിക്കുന്ന സമയമായിരുന്നു.

ഇനി സംഭവത്തിലേക്ക് കടക്കാം! 'ഗായത്രി'യുടെ പണി നടന്നുകൊണ്ടിരിക്കവേ ഒരു ദിവസം, ചലച്ചിത്രനിർമ്മാതാവ് എസ് കെ നായരെ കാണാൻ അദ്ദേഹത്തിന്റെ ഒരു സുഹൃത്ത് വന്നു. എല്ലാവരെയും പരിചയപ്പെടുത്തുന്ന കൂട്ടത്തിൽ എന്നെയും പരിചയപ്പെടുത്തി! നിമിഷനേരം ഞാൻ അന്ധാളിച്ച് നിന്നുപോയി! ആരെയാണോ ഞാൻ കാണാൻ അന്വേഷിച്ചുകൊണ്ടിരുന്നത് സാക്ഷാൽ അതേ ഡോക്ടർ എസ് കെ നായർ, മദ്രാസ് കേരളസമാജത്തിന്റെ 'പ്രസിഡന്റ്', എന്റെ മുൻപിൽ നില്ക്കുന്നു. എന്തെന്നില്ലാത്ത ഒരനുഭൂതി! ആ അവസരം ശരിക്കും ഞാൻ മുതലാക്കി. സമാജം 'പ്രസിഡന്റ്' പോകുന്നതിനുമുൻപായി, നിർമ്മാതാവ് എസ് കെ നായരെക്കണ്ട്, എന്റെ ഭാര്യ്ക്ക്, സമാജം സ്കൂളിൽ ഒരു ജോലി തരാൻ സമാജം പ്രസിഡന്റ് ഡോക്ക്ടർ എസ് കെ നായരോട് ശുപാർശ ചെയ്യിപ്പിച്ചു. പേര്, വിദ്യാഭ്യാസ യോഗ്യത, എന്റെ മേൽവിലാസം മുതലായവ ഒരു പേപ്പറിൽ കുറിച്ചുകൊടുത്തു. ചിത്രത്തിന്റെ ഷൂട്ടിങ്ങ് തീർന്നപ്പോൾ ഞാൻ മദ്രാസ്സിന് മടങ്ങി.



ചിത്രത്തിന്റെ ബാക്കിപ്പണിയെല്ലാം മദ്രാസ്സിൽ വച്ചായിരുന്നു. 'ഫിലിം പ്രോസസ്സിങ്ങ്, എഡിറ്റിങ്ങ്, റീറിക്കാഡിങ്ങ്' മുതലായി എല്ലാ പണികളും അന്നൊക്കെ മദ്രാസ്സിലായിരുന്നു നടന്നുകൊണ്ടിരുന്നത്. ഇതിനുവേണ്ട സൗകര്യങ്ങൾ അന്ന് കേരളത്തിൽ ഇല്ലായിരുന്നു. എല്ലാ ചിത്രങ്ങളുടെയും എഡിറ്റിങ്ങ് മുതലായ എല്ലാ പണികളും എന്റെ മേൽനോട്ടത്തിലായിരുന്നു നടന്നിരുന്നത്. 'ഗായത്രി' യുടെ സെൻസറിങ്ങും കഴിഞ്ഞു. കേരളസമാജത്തിൽ നിന്ന് അറിയിച്ചു, ഇന്ന ദിവസം ററീച്ചർ ജോലിയിൽ പ്രവേശിക്കണമെന്ന്! അതി ആഹ്ലാദം അനുഭവപ്പെട്ടു! ഭാര്യയും കുട്ടികളുമൊത്ത് കുടുംബജീവിതം ആരംഭിക്കാൻ പോകുന്നു! വീട്ടുടമസ്ഥന്റെ അനുമതിയോടുകൂടി 'ടെറസ്'ടച്ച് ഓലകൊണ്ട് മേൽക്കൂര ഉണ്ടാക്കി, ലവലേശം ജലം, മഴ പെയ്താൽ ചോരാത്ത വിധം. വശങ്ങൾ മറച്ചു കെട്ടി. ഒരു 'സെറ്റ് സെറ്റീ'യും വാങ്ങി. സമയത്തിന് ഭാര്യയുടെ അനുജൻ, എന്റെ ഭാര്യയെയും കുട്ടികളെയും, മദ്രാസ്സിലെത്തിച്ചു. ഭാര്യയെ കേരളവിദ്യാലയത്തിലെത്തിച്ച് ജോലിയിൽ പ്രവേശിപ്പിച്ചു. മകനെ 'നേർസറി'ക്ലാസ്സിലും, മകളെ ഒന്നാം ക്ലാസ്സിലും അവിടെത്തന്നെ ചേർത്തു. കേരളവിദ്യാലയം മലയാളം 'മീഡിയം' സ്കൂളായിരുന്നു. വീട് ഒഴിഞ്ഞുകൊടുക്കണമെന്ന് വീട്ടുടമസ്ഥൻ ആവശ്യപ്പെട്ടു. അധികം താമസിയാതെ അടുത്ത റോഡിൽതന്നെ, കുറെക്കൂടെ സൗകര്യമുള്ള ഒരു വീട്ടിലേക്ക് താമസ്സം മാറി.

'ഗായത്രി' റിലീസ്സായി.

ഏതാനും ചിത്രങ്ങൾ പിന്നെയും 'വർക്ക്'ചെയ്തു. പേരുകൾ ഓർമ്മ വരുന്നില്ല. അങ്ങനിരിക്കുമ്പോൾ, ഒരു ദിവസം, ചിത്രഭാരതി ഫിലിംസിന്റെ 'പ്രൊഡ്യൂസർ' കുബെയിർ, സുൻവർ സഹോദരന്മാർ എന്നെ സമീപിച്ച് അഭ്യർത്ഥിച്ചു, ''ഞാൻ എന്റെതന്നെ കഥ 'കാമിനി'യെന്നപേരിൽ സിനിമ ആക്കിക്കൊണ്ടിരിക്കയാണ്. ബാബു നന്തൻകോട് ആയിരുന്നു സംവിധാനം. അയാൾ പള്ളിയിൽ അച്ചനായിമാറിയതുകൊണ്ട്, 'ഡയറക്ഷൻ' നിർത്തി. ഒരു 'ഷെഡ്യൂൾ ഷൂട്ടിങ്ങ്' കഴിഞ്ഞു. കാൽഭാഗമേ ആയിട്ടുള്ളു. ആ പടം ഒന്ന് 'കംപ്ലീറ്റ്' ചെയ്ത് സഹായിക്കണം.'' ''മുക്കാൽ ഭാഗം പടം തനിയേ ചെയ്യാൻ ഒരവസരം കിട്ടുന്നതല്ലേ! സ്വീകരിച്ചോളു!''എന്റെ മനസ്സ് എന്നെ ഉപദേശിച്ചു. ''ബാബു നന്തൻകോടിൽ നിന്ന് സമ്മതപത്രം വാങ്ങിത്തരാമെങ്കിൽ ചെയ്യാം!''ഞാൻ സമ്മതം മൂളി. സമ്മതപത്രം വാങ്ങിത്തന്നു. ഞാൻ 'കാമിനി'യുടെ ജോലിയിൽ വ്യാപൃതനായി. തിരനാടകം ഒന്ന് വായിച്ചു. ഷൂട്ടിങ്ങ് കഴിഞ്ഞ ഭാഗത്തിന്റെ 'റഷസ്സ' ഓടിച്ച് കണ്ടു. പടത്തിന്റെ ബാക്കി ഭാഗത്തിന്റെ ഷൂട്ടിങ്ങ് നിർവ്വഹിച്ചു. 'റഷസ്സ്' ഓടിച്ചുകണ്ടു. ('ഷൂട്ട് ചെയ്തവ, ലാബിൽ പ്രോസസ്സ്' ചെയ്ത 'നെഗറ്റീ'വിൽ നിന്ന്, അങ്ങനേതന്നെടുക്കുന്ന 'പോസിറ്റീവ് പ്രിന്റീ'നാണ് 'റഷസ്സ്' എന്നുപറയുന്നത്. ഈ പ്രിന്റാണ് തീയേററിൽ ഓടിച്ച്, സാങ്കേതികവശം കൈകാര്യം ചെയ്യുന്നവർ, ആദ്യം കാണുക. ഇതിൽ സീനുകളോ ഷോട്ടുകളോ ഒന്നും കഥക്ക് തുടർച്ച നൽകുന്ന രീതിയിലായിരിക്കയില്ല. മുറിക്കുള്ളിലെ ഷോട്ടിനുശേഷമായിരിക്കാം മുറിക്കുള്ളിലേക്ക് കയറുന്ന ഷോട്ട്! അവസാനഭാഗങ്ങളായിരിക്കാം ആദ്യം വരിക! ഓരോ ഷോട്ടിന്റെ കൂടെയും ചിത്രത്തിന്



chitra bharathi
quilon-1.
CASH VOUCHER
Date 6-6-'73
Received from CHITRA BHARATHI FILMS
Rs. 800/-
Signature
Address:

I have to-day given up my assignment as director of the film 'Kamini' produced by Chithrabharathy films Quilon. I have no objection in anybody else directing the picture. I have no future claims on the said film or producers
Babu Nanthencode

ആവശ്യമില്ലാത്ത തായി കുറെ നീളത്തിൽ ഫിലിം കാണും. ശബ്ദമേ ഉണ്ടായിരിക്കയില്ല.) സാധാരണഗതിയിൽ, 'റഷസ്സ്' കാണുന്നവരുടെ കൂട്ടത്തിൽ, കഥ അറിയാവുന്ന ഏക വ്യക്തി സംവിധായകനായിരിക്കും! പരിചയസമ്പന്നനായ സംവിധായകന് 'റഷസ്സ്' കണ്ടാൽ, പൂർണ്ണചിത്രം എങ്ങനിരിക്കും എന്നതിന്റെ ഒരു സാമാന്യ രൂപം മുൻകൂർ ഗ്രഹിക്കുവാൻ കഴിയും. 'കാമിനിയുടെ 'റഷസ്സ്' കണ്ടപ്പോൾ എനിക്ക് തോന്നി, പടത്തിന് ഒരു ജീവനില്ലെന്ന്! പ്രസവഭീതിയുള്ള ഒരു പെൺകുട്ടി ഒടുവിൽ സുഖപ്രസവം നടത്തുന്നതായിരുന്നു കഥാതന്തു! ചിത്രത്തിന് അല്പമെങ്കിലും ജീവൻ കൊടുക്കുവാൻ ഞാൻ തീരുമാനിച്ചു. ഒരാശയം തോന്നി! വിവരം പ്രൊഡ്യൂസറെ അറിയിച്ചു.



**സംവിധായകൻ രാംചന്ദ്**

ഒരു ദിവസത്തെ ഷൂട്ടിങ്ങുകൂടി വച്ചു. 'കോൺവെന്റിലെ ഒരാംഗ്ലിക്കൻ നൺ' അദ്ധ്യാപികയ്ക്ക് സ്കൂളിൽവച്ച് പ്രസവവേദന ഉണ്ടാകുന്നതായും, 'സൈറൺ' മുഴക്കിക്കൊണ്ട് 'ആംബുലൻസ്' പാഞ്ഞെത്തി അദ്ധ്യാപികയെ കൊണ്ടുപോകുന്നതും, അതുകണ്ട് കഥാനായികയ്ക്ക് ഭയം കൂടുന്നതായും, അദ്ധ്യാപികയുടെ ശവം കണ്ട് ഭീതി സീമാതീതമാകുന്നതായും, നായിക ഗർഭത്തെക്കുറിച്ചോർക്കുമ്പോളൊക്കെ 'സൈറൺ' ശബ്ദം മുഴക്കിയും മറ്റും, ചിത്രത്തിലുടനീളം ആകെ ഒരു ബഹളമുണ്ടാക്കി ചിത്രത്തിന് ജീവൻ നൽകി. 'ടൈറ്റിൽസ്' ഷൂട്ട് ചെയ്ത് കൂട്ടിച്ചേർത്തു. 'റീ റെക്കോഡിങ്ങ്'ും മറ്റും നടത്തി പടത്തിന്റെ പണി പൂർത്തിയാക്കി.

സിക്കിം രാജ്യം 'ഇൻഡ്യൻ യൂണിയനി'ൽ ചേരുവാൻ തീരുമാനിച്ചു. രാജഭരണം അവസാനിപ്പിച്ചു. പുതിയ 'സ്റ്റേറ്റി'ന്റെ സംയോജനം സാദ്ധ്യമാക്കുന്നതിനുവേണ്ടി അവശ്യമായ ഭേദഗതി ഇന്ത്യൻ ഭരണഘടയിൽ വരുത്തി, ഇന്ത്യയുടെ 22–ാമത് സ്റ്റേറ്റായിത്തീർന്നു സിക്കിം.

ഇന്ത്യയിൽ അടിയന്തരാവസ്ഥ പ്രഖ്യപിക്കപ്പെട്ടു! ആകയാൽ കാർട്ടൂണിസ്റ്റ് ശങ്കർ ശങ്കേഴ്സ്വീക്കിലിയുടെ പ്രസിദ്ധീകരണം നിർത്തി!

അമഞ്ജിക്കരെ താമസ്സം തുടങ്ങിയ കാലത്ത് എന്തോ തൈപ്പിക്കുവാൻ അടുത്തുള്ള റോഡിലെ തയ്യക്കടയിൽ പോയി. സംസാരിച്ചപ്പോൾ മനസ്സിലായി മലയാളിയാണെന്ന്! നാലഞ്ച് തയ്യൽ മെഷിൻ ഇട്ട് തയ്യൽ നടക്കുന്നുണ്ടായിരുന്നു. കട നടത്തുന്ന ആളിന്റെ പേര് രാമകൃഷ്ണൻ. തയ്യക്കാരും മിക്കവരും മലയാളികൾ. അധികം താമസ്സിയാതെ രാമകൃഷ്ണനും ഞാനം ഉററ ചങ്ങാതികളായി മാറി. ഒരു ദിവസം രാമകൃഷ്ണൻ എന്നോട് അഭ്യർത്ഥിച്ചു, ഇഷ്ടനെ കുറച്ച് ഇഗ്ലീഷ് പഠിപ്പിക്കണേ എന്ന്! ഇഗ്ലീഷ് പഠിപ്പിക്കൽ ആരംഭിച്ചു. ഒരു മണിക്കൂർ വീതം എല്ലാ ദിവസവും പഠിപ്പിച്ചു. ഫീസ് ഒന്നും വാങ്ങാതെ 'ഫ്രീ' ആയിട്ടാണ് പഠിപ്പിച്ചത്! ഇഷ്ടന് ഒരു കാറും ഒരു 'മോട്ടോർ ബൈക്കും ഉണ്ടായിരുന്നു. അങ്ങനിരിക്കെ ഒരു ദിവസം എന്നോട് ചോദിച്ചു, ''ഒരു പടം എടുക്കാൻ എത്ര രൂപ ഉണ്ടെങ്കിൽ ഒക്കും.''എന്ന്. ''മൂന്നുനാല് ലക്ഷം വേണ്ടിവരും. പക്ഷെ 10000 രൂപ ഉണ്ടെങ്കിൽ തുടങ്ങാം, പിന്നെ 'ഫിനാൻഷിയേഴ്സ' പണം തരും.''എന്ന്. ''എനിക്ക് ഒരു ചിട്ടിയുണ്ട്, അത് തീർന്നാൽ ഞാൻ തരാം.'' ''ശരി'' എന്ന് ഞാൻ മറുപടിയും കൊടുത്തു. ഇംഗ്ലീഷ് പഠിത്തം ഏതാനും വർഷങ്ങൾ നടന്നതായാണ് ഓർമ്മ!

അമഞ്ജിക്കര താമസത്തിനിടയിൽ പരിചയപ്പെട്ട ആളുകളിൽ ഒരാളുടെ കാര്യം കൂടി എടുത്തുപറയുവാനുണ്ട്. ഒരു വിജയൻ. നല്ല മലയാളം 'ഹാൻഡ് റൈറ്റിങ്ങ്' ആയിരുന്നു. പ്രിന്റിങ്ങ് കാര്യങ്ങളിൽ അതിവിദഗ്ദ്ധനായിരുന്നു. കഥകളും മറ്റും എഴുതുമായിരുന്നു. 'സ്ക്രിപ്റ്റി'ന്റെ പകർപ്പ് എടുക്കുന്നതിലും മറ്റും എന്നെ വളരെ അധികം സഹായിച്ചിരുന്നു. ഞാൻ സംവിധാനം ചെയ്യുന്ന ചിത്രത്തിൽ 'അസിസ്റ്റന്റ' ആയി വർക്ക് ചെയ്യണമെന്ന ആഗ്രഹം പ്രകടിപ്പിച്ചിരുന്നു.

ഒരു ദിവസം രാമകൃഷ്ണൻ എന്നോട് പറഞ്ഞു. ''ചിട്ടി തീർന്നു, രണ്ടു ദിവസത്തിനകം പണം കിട്ടും, പടം തുടങ്ങാം.''എന്ന്! ഒരു പടം തുടങ്ങാൻ 10000 രൂപ ഒരാളിനെക്കൊണ്ട് ഉണ്ടാക്കിക്കുവാൻ 8 വർഷം എടുത്തു! പിന്നെ കാര്യങ്ങൾ ധൃതഗതിയിൽ നടന്നു! അന്നത്തെ നിരക്കിൽ ആവശ്യമായ വിലമതിപ്പുള്ള മുദ്രാപത്രം വാങ്ങി ഞങ്ങൾ രണ്ടുപേരും ഒപ്പിട്ട് 'കലാമഞ്ജരി' എന്ന പേരിൽ ഒരു 'പാർട്ട്ണർഷിപ്പ് കൺസേൺ' ഉണ്ടാക്കി. ചലച്ചിത്രനിർമ്മതിക്ക് ആവശ്യമായ ഫിലിം കിട്ടണമെങ്കിൽ ഏതെങ്കിലും 'ഫിലിം ചേംബർ'–ൽ അംഗമായിരിക്കണം. 'മദ്രാസ്സ് ഫിലിം ചേംബർ ഒഫ് കൊമേഴ്സി'–ൽ അംഗമായി ച്ചേർന്നു. അക്കാലത്ത്, ചലച്ചിത്രനിർമ്മാതാക്കളെ ആന്ധ്രായിലേക്ക് ആകർഷിക്കുന്നതിന്, പടം പൂർണ്ണമായും ആന്ധ്രായിൽ ഷൂട്ടുചെയ്യുന്ന ചിത്രങ്ങൾക്ക് മൂന്നുലക്ഷം രൂപാ ആന്ധ്രാഗവൺമെന്റ് 'സബ്സിഡി' നൽകുന്നുണ്ടായിരുന്നു. അത് ലഭ്യമാകണമെങ്കിൽ, ചലച്ചിത്രകമ്പനി ആന്ധ്രായിൽ 'റജിസ്റ്റർ' ചെയ്തതായിരിക്കണമായിരുന്നതിനാൽ, ആന്ധ്രായിൽ ഹൈദരാബാദ് എന്ന സ്ഥലത്ത് ഒരു സ്നേഹിതന്റെ മേൽവിലാസത്തിൽ'റജിസ്റ്റർ' ചെയ്തു. ശബ്ദലേഖ

നം, 'ഫിലിം പ്രോസസിങ്ങ്', 'എഡിററിങ്ങ്' മുതലായ സാങ്കേതികവശങ്ങൾ കൈകാര്യം ചെയ്യുന്നതിനുള്ള സൗകര്യം, അന്ന് ആന്ധ്രായിലില്ലാതിരുന്നതിനാൽ, ആ ജോലികളെല്ലാം മദ്രാസ്സിൽ വച്ച് ചെയ്യാമായിരുന്നു.

കഥ, സംഭാഷണം, തിരക്കഥ, മൂന്ന് ഇഗ്ലീഷ് പാട്ട് 'ബിറ്റ്'ുകളുടെയും ഒരു മലയാളം പാട്ടിന്റെന്റെയും 'ലിറിക്സ്', സംവിധാനം, എഡിറ്റിങ്ങ്, ഒരുകഥാപാത്രത്തെ പ്രതിനിധീകരിച്ച് അഭിനയം എന്നിവയുടെ വേതനമായിരുന്നു എന്റെ ഓഹരി! പാർട്ട്ണറുടെ ഓഹരി 10000 രൂപയും! ഞാൻ 'വർക്കിങ്ങ് പാർട്ട്ണറും' രാമകൃഷ്ണൻ 'ഫിനാൻസിങ്ങ് പാർട്ട്ണറും'. എഴുത്തുകുത്തുകൾ ധാരാളം നടത്തേണ്ടിയിരുന്നതിനാലും, ചലച്ചിത്രനിർമ്മിതിയുടെ സങ്കീർണ്ണമായ നാനാവശങ്ങളെക്കുറിച്ചും പാർട്ട്ണർ തികച്ചും അജ്ഞനായിരുന്നതിനാലും, 'മാനേജിങ്ങ് പാർട്ട്ണറായും ഞാൻതന്നെ ഇരിക്കേണ്ടതായി വന്നു. അങ്ങനെ 'ആർട്ട് സൈഡും, പ്രൊഡക്ഷൻ സൈഡും' ഒരേ സമയം കൈകാര്യം ചെയ്തു. അക്കാലത്തൊക്കെ, പരക്കെ നിലനിന്നിരുന്ന 'ഹിപ്പീക്കൾച്ചർ' എടുത്തുകാട്ടി, ലഹരിമരുന്നുകളും, ദീക്ഷ, തലമുടി മുതലായവയുടെ വളർത്തലുകളും, വേഷവിധാനങ്ങളും മറ്റും, യുവതലമുറയെ എത്രത്തോളം അധഃപതനത്തിലേക്കുനയിക്കും, എന്നതായിരുന്നു **'ലഹരി'** എന്ന ചിത്രത്തിന്റെ ഇതിവൃത്തം! 'ലിറിക്സ് റൈറ്റേഴ്സ്'-നെ സമീപിച്ചു. വയലാർ രാമവർമ്മയെ കണ്ട്, ഒരു ഡാൻസിനുള്ള ഗാനവും, അന്ധവിശ്വാസങ്ങൾക്കെതിരായുള്ളൊരു ഗാനവും എഴുതിത്തരണേ എന്നപേക്ഷിച്ചു. പി ഭാസ്ക്കരനെ കണ്ടും ഒരു ഗാനം എഴുതിത്തരുവാൻ അഭ്യർത്ഥിച്ചു. ഒരാഴ്ചക്കുള്ളിൽ രണ്ടുപേരും ഗാനങ്ങളെഴുതിത്തന്നു. അവർ ആവശ്യപ്പെട്ട തുക കൊടുത്ത് ഗാനങ്ങൾ കൈപ്പറ്റി.





**വയലാർ രാമവർമ്മ** **പി ഭാസ്ക്കരൻ** **ജി ദേവരാജൻ**

(ഇവരാരും ഇന്ന് ജീവിച്ചിരിപ്പില്ല.)

സംഗീതസംവിധായകൻ ദേവരാജൻ മാസ്റ്ററെ കണ്ട് ഗാനങ്ങൾ എല്ലാം(ഞാനെഴുതിയ മൂന്ന് ഇംഗ്ലീഷ്'ബിറ്റ്' ഗാനങ്ങളും, ലഹരിയെക്കുറിച്ചുള്ള മലയാള ഗാനവും ഉൾപ്പടെ)ഏല്പിച്ചു. ഞാൻ പടം എടുക്കാൻ പോകുന്നു എന്നറിഞ്ഞപ്പോൾ മാസ്റ്റർക്ക് വലിയ സന്തോഷം! 'അഡ്വാൻസ്' കൊടുത്തിട്ട് വാങ്ങിയില്ല! അതൊക്കെ പിന്നെ വാങ്ങിക്കൊള്ളാമെന്നു പറഞ്ഞൊഴിഞ്ഞുമാറി! ഗാനങ്ങൾക്ക് മ്യൂസിക്ക' നിശ്ചയിച്ചുകഴിഞ്ഞപ്പോൾ 'സ്റ്റൂഡിയോയിൽ' വച്ച് 'റിക്കോഡ്' ചെയ്തു. അഞ്ചുഗാനങ്ങളും നല്ലൊന്നാന്തരം ഗാനങ്ങളായി പരിണമിച്ചു! സാങ്കേതികവശങ്ങൾ കൈകാര്യം ചെയ്യാൻ ആളുകളെ തിരഞ്ഞെടുത്തു. 'സിനിമറ്റോഗ്രഫി' (ക്യാമറ കൈകാര്യം ചെയ്യലും അതുമായി ബന്ധപ്പെട്ട മറ്റുകാര്യങ്ങളും), ഫിലിം ഇൻസ്റ്റിറ്റ്യൂട്ട്കാരൻ മധു അമ്പാട്ടിനെ ഏൽപ്പിച്ചു. ആർട്ട് ഡയറക്ഷന് പ്രത്യേക ആളിനെ വച്ചില്ല. അതും സംവിധാനത്തിന്റെ ഒരു

ഭാഗമായി ഞാൻതന്നെ നിർവ്വഹിച്ചു. 'മേക്കപ്പിനും കംസ്റ്റ്യൂമി'നും ആളെ വച്ചു. ഫിലിം ഇൻസ്റ്റിറ്റ്യൂട്ട്കാരൻ മധു അമ്പാട്ടിനെ ഏൽപ്പിച്ചു. ആർട്ട് ഡയറക്ഷന് പ്രത്യേക ആളിനെ വച്ചില്ല. ആർട്ട് ഡയറക്ഷന് പ്രത്യേക ആളിനെ വച്ചില്ല.



**മധു അമ്പാ**

അതും സംവിധാനത്തിന്റെ ഒരു ഭാഗമായി ഞാൻതന്നെ നിർവ്വഹിച്ചു. 'മേക്കപ്പിനും കംസ്റ്റ്യൂമി'നും ആളെ വച്ചു. പണം കൈകാര്യം ചെയ്യാൻ വിശ്വസ്ഥനായ ഒരാളെ കണ്ടുപിടിച്ചു. അപ്പച്ചിയുടെ മകൻ ഭാസ്ക്കരൻകൊച്ചാട്ടനെ. കൊച്ചാട്ടൻ പട്ടാളത്തിൽ നിന്ന് 'റിട്ടയറാ'യി വെറുതേ വീട്ടിൽ ഇരിക്കുന്ന സമയമായിരുന്നു. കൊച്ചാട്ടന് സൗകര്യപ്പെടുമോ എന്നന്വേഷിച്ചു. ചെയ്യാമെന്ന് സമ്മതിച്ചതിനാൽ കൊച്ചാട്ടനെ 'പ്രൊഡക്ഷൺ കൺട്രോളർ'ആക്കി. സ്നേഹിതൻ വിജയനെത്തന്നെ 'അസിസ്റ്റന്റ്' ആയും വച്ചു. അടുത്തതായി കഥാപാത്രങ്ങൾക്കനുയോജ്യമായ ആളുകളെ കണ്ടെത്തലായി. അന്ന്, നടിയായി പ്രസിദ്ധിയിലേക്ക് കുതിച്ചുകയറിക്കൊണ്ടിരുന്ന റാണിചന്ദ്ര –യെ നായികയായി തിരഞ്ഞെടുത്തു. 'നാഷണൽ സ്കൂൾ ഒഫ് ഡ്രാമ'യിൽ



**റാണി ചന്ദ്ര**



**രാഘവൻ**

നിന്ന് വിജയിച്ച് സിനിമാരംഗത്ത് എത്തിച്ചേന്ന് പ്രശസ്തനായ രാഘവനെ നായകനായി തിരഞ്ഞെടുത്തു. (ഈ കഥയിൽ നായകന്റെ ഭാര്യ അല്ല നായിക! നായികയുടെ അനുജത്തിയുടെ 'ലവർ' ആണ് നായകൻ. കല്ല്യാണമേആവശ്യമില്ല എന്ന വാദക്കാരി ഹിപ്പിയാണ് നായിക! എല്ലാ അനാശാസിതനടപടികളെയും എതിർക്കുന്ന ആളാണ് നായകൻ! 'റോളുകളുടെ' പ്രസക്തി അനുസരിച്ചായിരിക്കണം നായികാനായകന്മാരെ നിശ്ചയിക്കുക!) രണ്ട് ഹിപ്പിനേതാക്കളായി ഫിലിം ഇൻസ്റ്റിറ്റ്യൂട്ടുകാരായ അച്ചുതാനന്ദമൂർത്തിയെയും, സുൻഹേരി ഉണ്ണിസ്സയെയും തിരഞ്ഞെടുത്തു. 'സെക്കൻഡ് ഹീറൊ' ആയി എന്റെ അനുജൻ രാധാകൃഷ്ണനെയും, 'സെക്കൻഡ് ഹിറോയിനായി, ഫിലിം ഇൻസ്റ്റിറ്റ്യൂട്ടുകാരി ജമീലമാലിക്കിനെയും നിയോഗിച്ചു. (രാധാകൃഷ്ണൻ പഠിത്തകാര്യങ്ങളിൽ പിന്നോക്കമായിരുന്നതിനാൽ ജോലി ഒന്നും ഇല്ലാതിരിക്കയായിരുന്നു. 'ക്യമറാ ഫേയ്സ്' ഉണ്ടായിരുന്നതിനാൽ രക്ഷപ്പെടുന്നെങ്കിൽ രക്ഷപ്പെടട്ടെ എന്ന തായിരുന്നു അനുജനെ ആ 'റോൾ'–ന് എടുത്തതിന്റെ പ്രധാന ഉദ്ദേശ്യം! പക്ഷെ വേണ്ട ശ്രമങ്ങൾ നടത്തുന്ന കാര്യത്തിൽ, നാല് നിർമ്മാതാക്കളെ സമീ

പിക്കുന്നതിൽ വൈമുഖ്യം കാണിക്കയാണുണ്ടായത്! 'ലഹരി'യിലെ 'സെക്കൻഡ് ഹീറൊ' ആണെന്ന 'കെയർഒഫി'ൽ ശ്രമിച്ചിരുന്നെങ്കിൽ എവിടെങ്കിലുമൊക്കെ പിടിച്ചു കയറാമായിരുന്നു.) കഥയുമായി ഇഴുകിച്ചേർന്ന് ഒരു വാച്ചറുടെ 'റോൾ' ഉണ്ടായിരുന്നു. (വാച്ചറുടെ മകനും ഒരു ഹിപ്പി ആയിരുന്നു.) അല്പം 'കോമഡി' ദ്യോതകമായ ആ റോളിന് കുതിരവട്ടം പപ്പുവിനെയും തിരഞ്ഞെടുത്തു!

കുറച്ച് 'ഫിനാൻസ്' ശരിയായി! ഒരു 'ഷെഡ്യൂൾ' ഷൂട്ടിങ്ങിനുവേണ്ടിയുള്ള ക്രമീകരണങ്ങൾ നടത്തി. 'കസ്റ്റ്യൂമിയർ'–എക്കൊണ്ട് അഭിനേതാക്കളുടെ അളവുകൾ എടത്ത്, കഥാപാത്രങ്ങൾക്ക് അനുയോജ്യമായ വേഷവിധാനങ്ങൾ തയ്യാറാക്കിച്ചു. ഷൂട്ടിങ്ങിന് എല്ലാവർക്കും അഡ്വാൻസ് കൊടുത്തു. എല്ലാവർക്കും ഹൈദരാബാദിന് ടിക്കററും എടുത്തു. ഹൈദരാബാദിന് പോകാൻ, കുതിരവട്ടം പപ്പു ഒഴിച്ച് ബാക്കി എല്ലാവരും സ്റ്റേഷനിൽ ഹാജരായി. അഡ്വാൻസ് കൈപ്പറ്റിയിട്ടും വന്നില്ല പപ്പു. എല്ലാവരും ട്രെയിനിൽ കയറി യാത്ര തിരിച്ചു. ഹൈദരാബാദിൽ 'സെക്രട്ടേറിയറ്റി'നടുത്ത് ഒരു ചെറിയ മലയിൽ അന്നുണ്ടായിരുന്ന ഒരു ഹോട്ടലിലായിരുന്നു താമസം. അത് നല്ലൊരു 'ലൊക്കേഷൻ' കൂടിയായിരുന്നതിനാൽ, ചില ഷൂട്ടിങ്ങും അവിടെത്തന്നെ നടത്തുവാൻ സാധിച്ചു. 15 ദിവസം നീണ്ടുനിന്നു ഷൂട്ടിങ്ങ് എന്നാണ് ഓർമ്മ. ഒരു ചെറിയ റോളിൽ മാത്രം പ്രത്യക്ഷപ്പെടാനുദ്ദേശിച്ചിരുന്ന ഞാൻ, പപ്പുവിനുവച്ചിരുന്ന വലിയ റോൾതന്നെ അഭിനയിച്ചു. ഞാൻ അഭിനയിക്കാനിരുന്ന റോൾ അവിടെ കിട്ടിയ ഒരു പരിചയക്കാരനെക്കൊണ്ടഭിനയിപ്പിച്ചു. എന്റെ അസിസ്റ്റന്റന്മാരായി രണ്ടുമൂന്നുപേരുണ്ടായിരുന്നെങ്കിലും, എല്ലാം പുതുമക്കാരായിരുന്നിനാൽ, പരിചയക്കുറവുകാരണം, എല്ലാം ഓരോരുത്തരെക്കൊണ്ടും പറഞ്ഞ് ചെയ്യിക്കണമായിരുന്നു. അങ്ങനൊക്കെയായിരുന്നെങ്കിലും ഷൂട്ടിങ്ങ് ഭംഗിയായിത്തന്നെ നടന്നു. ഷൂട്ടിങ്ങ് തീർന്ന് എല്ലാവരും മദ്രാസ്സിന് മടങ്ങി.

'ലാബ് വർക്ക്' നടന്നു. 'റഷസ്സ്' കണ്ടു. എല്ലാം നന്നായിരിക്കുന്നു. എഡിറ്റിങ്ങ് നടത്തി. 'ഡബ്ബ്' ചെയ്ത് ശബ്ദം ചേർത്തു. എല്ലാം ഓടിച്ചുനോക്കി. എല്ലാം കൊള്ളാം. ആഗ്രഹിച്ച ഫലം ലഭിച്ചിരിക്കുന്നു. ചിത്രം ഏകദേശം പകുതിയോളം തീർന്നിരിക്കുന്നു. (സാധാരണഗതിയിൽ ഒരു ദിവസം ഷൂട്ടുചെയ്താൽ, പൂർണ്ണചിത്രത്തിൽ അഞ്ച് മിന്നിട്ടോളം സമയം ഓടുവാനുള്ള വക ആയിരിക്കും ലഭിക്കുക.) അടുത്ത ഷെഡ്യൂളിനെക്കുറിച്ച് ആലോചന നടന്നുകൊണ്ടിരുന്നു. റാണിചന്ദ്രയുടെ സൗകര്യം അന്വേഷിച്ചപ്പോൾ അറിഞ്ഞു, ആള് സ്ഥലത്തില്ല, വിദേശത്ത് ഏതോ പരിപാടിക്ക് പോയിരിക്കയാണെന്ന്. അങ്ങനിരിക്കെ ഒരു വാർത്ത അറിഞ്ഞു! 'കാമിനി' എന്ന ചിത്രത്തിന്റെ നിർമ്മാതാക്കൾ കാണിച്ച വൃത്തികേടിന്റെയും നെറികേടിന്റെയും കഥ! 'കാമിനി' സെൻസർ ചെയ്യുന്നതിന് മുൻപ് അവർ കാണിച്ച നാറിത്തരം! പണം കൊടുത്ത് എഡിറ്ററെ വശത്താക്കി. സെൻസർ ചെയ്യത്തക്ക രീതിയിൽ പൂർത്തിയാക്കികൊടുത്ത പടത്തിൽ നിന്ന്, 'സംവിധാനം രാംചന്ദ്' എന്നത് വെട്ടിമാറ്റി പകരം തൽസ്ഥാനത്ത്, 'സംവിധാനം കുബൈർ' എന്നാക്കിയാണ് പടം സെൻസർ ചെയ്തതെന്ന്! ദുരന്തം 14–ൽ എത്തി. കേസിന് പോയില്ല. എനിക്കു വേണമെങ്കിൽ ആ മനുഷ്യനെ നാറ്റിക്കാമായിരുന്നു! 'എഡിറ്റേഴ്സ്' സംഘടനയിൽ നിന്ന് ആ എഡിറ്ററെ പുറത്താക്കിക്കാമായിരുന്നു. ഒന്നും ചെയ്യാൻ എനിക്ക് തോന്നിയില്ല! ''ഏതായാലും 'കാമിനി' ഒരു ഉച്ഛിഷ്ടമല്ലെ! അതിന്റെ പുറകെ നടന്ന് പണവും സമയവും കളയണോ!?'' ഇതികർത്തവ്യതാമൂഢാവസ്ഥയിൽ നിന്ന് സംപൂർണ്ണ മോചനം കൈവരിക്കുവതിന് ആകാതെ അങ്ങനിരിക്കുമ്പോൾ വന്നു, പ്രസ്തുത പ്രശ്നത്തെ നിഷ്പ്രഭമാക്കിക്കൊണ്ട് പതിനഞ്ചാമതുദുരന്ത

സന്ദേശം, റാണിചന്ദ്ര മരിച്ചുപോയെന്ന്! വിശ്വസിക്കാൻ തോന്നിയില്ല! ''അസൂയക്കാർ ആരോ മനപ്പൂർവ്വം ദുഷ്പ്രചരണം നടത്തുകയായിരിക്കണം!'' എങ്കിലും രാത്രി ഉറക്കം വന്നില്ല! അതി രാവിലെ എഴുന്നേറ്റുപോയി പത്രം വാങ്ങിച്ചു നോക്കി! എന്തായാലും ഹൃദയാഘാതം ഉണ്ടായില്ല! ***കാര്യം പരമാർത്ഥം! വിദേശയാത്ര കഴിഞ്ഞ് ബോംബെയിലെത്തിയ റാണിചന്ദ്ര, മദ്രാ***



***സ്സിലേക്കുള്ള 'ഇൻഡ്യൻ എയർ ലൈൻസ് ഫ്ളൈറ്റ് 171'-ൽ കയറിയിരുന്നു! പ്ലെയിൻ പറന്നുയർന്നു! ഉയരത്തിലെത്തിയതും തീ പിടിച്ചു! തറയിറക്കാൻ 'പൈലറ്റ്' ശ്രമം നടത്തിയെങ്കിലും, പ്ലെയിൻ മൂക്കുകുത്തനെ നിലം പതിച്ചു! പ്ലെയിനിലുണ്ടായിരുന്ന 95 പേരും മരിച്ചു. റാണിചന്ദ്രയോടൊപ്പം, അമ്മയും മൂന്ന് സഹോദരിമാരും ഉണ്ടായിരുന്നു! 1976 ഒക്ടോബർ 12-ാം തീയതിയിലെ ആ ദുരന്തം, 'ലഹരി' എന്ന ചിത്രത്തിന് ഏൽപ്പിച്ച ആഘാതത്താൽ, അതിന്റെ തുടർന്നുള്ള നിർമ്മാണപ്രവർത്തനം സ്തംഭനാവസ്ഥയിലായിത്തീർന്നു!***

റാണീചന്ദ്രയുടെ മരണത്തോടുകൂടി, ഫിനാൻസ് തരാമെന്ന് പറഞ്ഞിരുന്നവരെല്ലാം കൈവിട്ടു. റാണീചന്ദ്ര മരിച്ചപ്പോൾ പടം പകുതിയോടടുത്തതേയുള്ളായിരുന്നു. ഞാൻ ധൈര്യം വെടിഞ്ഞില്ല. അഞ്ചാറുമാസം ഗവേഷണം

നടത്തി, പടം പൂർത്തിയാക്കുവാനൊരു മാർഗ്ഗം കണ്ടുപിടിച്ചു. ഹിറോയിൻ ഇടയ്ക്കുവച്ച് മരിച്ചുപോയ വിവരം അറിയാത്ത ഒരാൾ ആ ചിത്രം കണ്ടാൽ, യാതൊരു അപാകതയും ചിത്രത്തിന് കണ്ടുപിടിക്കുവാൻ പറ്റാത്തരീതിയിൽ ആയിരുന്നു അതിന്റെ ക്രമീകരണം! പക്ഷെ ആർക്കും വിശ്വാസമായില്ല. പിന്നെന്തൊക്കെ നടന്നെന്ന് പറഞ്ഞറിയിക്കുക പ്രയാസം.

റാണീചന്ദ്രയുടെ ജീവൻ പോയെന്നേയുള്ളു. യഥാർത്ഥത്തിൽ ജീവനോടെ മരിച്ചത് ഞാനാണ്! ഒരു പടം സംവിധാനം ചെയ്യാൻ തരാനുള്ള അപേക്ഷയുമായി പല നിർമ്മാതാക്കളെയും ഞാൻ സമീപിച്ചു. ആരും പടം തന്നില്ല! എല്ലാവരും തന്നത് ഒരേ മറുപടി! എനിക്ക് പടം തന്നാൽ പടത്തിന്റെ ഹീറോയോ, പടത്തിന്റെ പ്രൊഡ്യൂസർ തന്നെയോ ഇടയ്ക്കുവെച്ച് മരിച്ചുപോയേക്കും പോലും! (ഇവരാണ് യഥാർത്ഥ വിശ്വാസികൾ! നിയമം അനുവദിക്കുന്നില്ല. ശിക്ഷയെ ഭയന്നുമാത്രമാണ് ദൈവപ്രീതിക്കായി നരബലി നടത്താതിരിക്കുന്നത്! പാവങ്ങൾ! ആട്, കോഴി, കുമ്പളങ്ങ, ചെറുനാരങ്ങ എന്നിവയെ കശാപ്പു ചെയ്ത് സംതൃപ്തരായി ദൈവപ്രീതി നേടി സായൂജ്യമടയുന്നു!) ഞാനൊരു സംവിധായകന്റെ വേഷം കെട്ടിപ്പോയതുകൊണ്ട് അസോഷിയേറ്റ് ഡയറക്റ്ററായിപ്പോലും ആരും എന്നെ വിളിക്കാതായി! ദുരന്തം പതിനാറ്!

എങ്ങനൊക്കെയോ പണമുണ്ടാക്കി, പടം ഹൈദരബാദിൽ വച്ചുതന്നെ ഷൂട്ട് ചെയ്തും, മദ്രാസ്സിൽ വച്ച് ബാക്കി പണികൾ നടത്തിയും പൂർത്തിയാക്കി! സെൻസറിങ്ങിന് പടം ഹാജരാക്കിയപ്പോൾ അവർ അനവധി 'കട്ടുകൾ' നിർദ്ദേശിച്ചു. സെൻസർബോർഡ് ആവശ്യപ്പെട്ട കട്ടുകളെല്ലാം ചെയ്ത് സെൻസർ പ്രശ്നങ്ങളും വല്ല വിധത്തിലും കടന്നുകൂടി. അശ്ലീലമോ സെക്സോ ഒന്നും ഞാൻ ചിത്രീകരിച്ചിരുന്നില്ല. നിർദ്ദോഷകരമായ ചില 'സജഷൻസ്' മാത്രം അങ്ങിങ്ങ് കൊടുത്തിരുന്നു. അതില്പോലും കുറേ അവർ വെട്ടിക്കളഞ്ഞു. (അത് നേരത്തേ കരുതി, അവർക്ക് വെട്ടിക്കളയുവനായി ഷോട്ടിന് ഞാൻ നീളക്കൂടുതൽ ഇട്ടിരുന്നു. അതുകൊണ്ട് അവരുടെ കത്രികപ്രയോഗമൊന്നും എന്റെ പടത്തെ ഒട്ടും ബാധിച്ചില്ല!) അന്ന് വളരെ കർക്കശമായ രീതിയിലായിരുന്നു സെൻസറിങ്ങ്. ഇതൊക്കെ ചെയ്തിട്ടും 'അഡൽറ്റ്സ് ഒൺളി' എന്ന 'എ' സർട്ടഫിക്കറ്റാണ് നൽകിയത്! (ദുരന്തം പതിനേഴ്! പിറ്റേ വർഷമായിരുന്നു സെൻസറിങ്ങ് എങ്കിൽ ഒരു കട്ടും കൂടാതെ അതിന്, എല്ലാവർക്കും കാണാവുന്ന 'യു' സർട്ടിഫിക്കറ്റുതന്നെ കിട്ടുമായിരുന്നു. ഒരു കൊല്ലം കൊണ്ട് സെൻസറിങ്ങ് നിയമങ്ങളിൽ അത്രകണ്ട് മാറ്റമുണ്ടായി! സെക്സുള്ള ചിത്രങ്ങൾക്ക് 'എ' സർട്ടിഫിക്കറ്റ് ഒരനുഗ്രഹമായിരിക്കാം! പക്ഷേ സെക്സ് ഇല്ലാത്ത 'ലഹരി'ക്ക് അതൊരു ശാപമായിരുന്നു!)

''ഏതായാലും സെൻസറിങ്ങ് കഴിഞ്ഞുകിട്ടിയല്ലൊ! ഇനി രക്ഷപെട്ടതുതന്നെ! ആന്ധ്രാ 'ഗൗൺമെന്റി'ൽ നിന്ന് 'സബ്സിഡി' ഇനത്തിൽ മൂന്നുലക്ഷം രൂപ കിട്ടും! പടം വിതരണത്തിന് എടുക്കുന്ന 'ഡിസ്ട്രിബ്യൂട്ടർ' കുറഞ്ഞത് ഒരു ഏഴുലക്ഷമെങ്കലും തരാതിരിക്കില്ല! മൊത്തം പത്തുലക്ഷം രൂപ ഉണ്ടാകും! അഞ്ചുലക്ഷം 'പാർട്ട്ണർ'ക്കും, അഞ്ചുലക്ഷം എനിക്കുമായി വീതിക്കും! ഒരു പൈസ പോലും മുതൽമുടക്കില്ലാതെ അഞ്ചുലക്ഷത്തിന്റെ ഉടമയാകും ഞാൻ!'' അണിഞ്ഞൊരുങ്ങി ആഹ്ളാദത്തിമിർപ്പിൽ അന്തരംഗം!

(ഒരു രണ്ടാനമ്മ എന്ന നിലയിൽ കുഞ്ഞമ്മ ഞങ്ങൾ മൂന്നുപേരോടും ഒരിക്കലും പെരുമാറിയിരുന്നില്ല. പക്ഷേ നാടാകെ പറഞ്ഞുപരത്തി, കുഞ്ഞമ്മയുടെ വസ്തുവെല്ലാം ഞാൻ വിറ്റുതുലച്ച് 'സിനിമാപ്പടം' എടുത്തെന്ന്! കേട്ടവർ എങ്ങനെ വിശ്വസിക്കാതിരിക്കും! ഞാൻ പടമെടുക്കുന്നെന്നത് നേരല്ലേ! ചെങ്ങന്നൂർ ഞങ്ങൾ മൂന്ന് പേരും താമസ്സിച്ചിരുന്ന കാലത്ത് ഞങ്ങൾക്ക് നെല്ല് തന്നിരുന്നതിനേപ്പറ്റി ചിലതൊക്കെ പറഞ്ഞുപരത്തിയിരുന്നു! ചെങ്ങന്നൂർ ഞങ്ങളെല്ലാവരും ഭക്ഷിക്കുന്നത് കുഞ്ഞമ്മയുടെ ചമ്പാവുനെല്ലിന്റെ അരിയുടേതാണെന്ന്! നാട്ടുകാരെങ്ങനെ വിശ്വസിക്കാതിരിക്കും! ആണ്ടുതോറും മുന്നൂറ് പറ നെല്ലല്ലേ പള്ളിപ്പാട്ടുനിന്ന് വന്നുകൊണ്ടിരുന്നത്! പാട്ടനെല്ലാണ് ഈ കൊണ്ടുവരുന്നതെന്ന് നാട്ടുകാരുണ്ടോ അറിയുന്നു!)

റാണീചന്ദ്രയുടെ മരണശേഷം പടം പൂർത്തിയാക്കി സെൻസർ സർട്ടിഫിക്കറ്റ് കിട്ടിയപ്പോഴേക്കും കൊല്ലം നാലഞ്ച് അങ്ങ് കടന്നുപോയി. അതുകൊണ്ടുണ്ടായ പ്രശ്നങ്ങൾ ഒന്നുരണ്ടല്ല. ഒട്ടനവധി! 'ബ്ലാക്ക് ആൻഡ് വൈറ്റ്'ചിത്രങ്ങൾക്ക് മാർക്കറ്റില്ലാതായി! (ദുരന്തം പതിനെട്ട്!) ഒരു ഡ്രിസ്സ്ട്രിബ്യൂട്ടർക്കും പടം വേണ്ട! ഒരു കളങ്കവും ഒരു പോരായ്മയും! ഒന്ന് ഹിറോയിൻ മരിച്ചത്! രണ്ട് കളർപ്പടമല്ലാത്തത്! (പൂർണ്ണമായും ബ്ലാക്ക് ആൻഡ് വൈറ്റ് ചിത്രമല്ലായിരുന്നു 'ലഹരി'! 'പാർട്ട്ലി കളർ' ആയിരുന്നു. ഒരു 'ഡാൻസ് സീക്വൻസ്' പൂർണ്ണമായും കളറിലായിരുന്നു! ലഹരിമരുന്ന് അടിച്ചുമയങ്ങിക്കിടക്കുന്നവരുടെ തലമണ്ടയിൽ കൂടി കടന്നുപോകുന്ന ചില കാഴ്ചകളെന്നപോലെ, വർണ്ണങ്ങളുടെ ഒരു വിളയാട്ടമയിരുന്നു മറ്റേത്! ചിലവുചുരുക്കൽ പദ്ധതിയുടെ ഭാഗമായി അത് ഞാൻ ചുളുവിൽ ഒപ്പിച്ചുവെയ്ക്കുകയായിരുന്നു! 'പ്രോസസ്സ്' ചെയ്യുമ്പോൾ 'വെയിസ്റ്റ്' ആയി കളയുന്ന 'കളർ ബ്ലാങ്ക് നെഗറ്റീവ് ഫിലി'മിലും, 'കളർ ബ്ലാങ്ക് പോസിറ്റീവ് ഫിലി'മിലും, ബ്ലെയിഡുകൊണ്ട് പല ആഴത്തിൽ, അനേകമനേകം 'സ്ക്രാച്ചസ്സ്', പല വീതിയിലും നീളത്തിലും വരച്ചും, കുത്തുകൾ ഇട്ടും മറ്റും തയ്യാറാക്കിയ 'ഡിസൈനു'കളോടുകൂടിയവ ആയിരുന്ന അത്. ഓടിക്കുമ്പോൾ ഒരു അസ്വസ്ഥ അനുഭൂതി, കാണികളിൽ ഉളവാക്കിയിരുന്നു. ഫിലിം വ്യവസായത്തിന്റെ ചരിത്രത്തിൽ അത് ഒരു നാഴികക്കല്ലായിരുന്നു! വളരെയധികം പണം ചിലവാക്കി 'സ്പെഷ്യൽ എഫക്റ്റാ'യി ചിത്രീകരിക്കേണ്ട ഒന്നായിരുന്നു അത്!)

തീയേറ്റർ വാടക കൊടുക്കാൻ, ഇല്ലാത്ത പണമുണ്ടാക്കി ഒത്തിരി വിതരണക്കാരെ പടം കാണിച്ചു. എല്ലാവരും പടം കണ്ടാസ്വദിച്ച് ഇത്തിരി നല്ല അഭിപ്രായവും പറഞ്ഞ് പിന്നറിയിക്കാമെന്ന സാന്ത്വനവാക്കോടെ പോയി! പിന്നൊത്തിരി നാൾ കഴിഞ്ഞിട്ടും അവരേക്കുറിച്ച് ഇത്തിരി വിവരം പോലും ഇല്ല!

ആന്ധ്ര നൽകുന്ന സബ്സിഡിക്കൊരു ശ്രമം നടത്തി. അപ്പോൾ അറിയുന്നു 'ലഹരി' സെൻസറാകുന്നതിന് അഞ്ച് മാസം മുൻപേ ആന്ധ്രസർക്കാർ സബ്സിഡി നൽകുന്ന സമ്പ്രദായം നിർത്തൽ ചെയ്തെന്ന്! ദുന്തം പത്തൊൻപത്! 'ലഹരി' പൂർത്തിയാക്കുവാൻ എടുത്ത നാലഞ്ചുകൊല്ലം കൊണ്ട് അനവധി ചലച്ചിത്ര നിർമ്മാതാക്കളെ, ആന്ധ്രയിലേക്ക്പറിച്ചുനടുവാൻ കഴിഞ്ഞതാണ് കാരണം! 'ലഹരി'യുടെ ഷൂട്ടിങ്ങ് പൂർണ്ണമായ ശേഷം, എഡിറ്റിങ്ങ് വല്ലവിധവും തീർത്തുവച്ചെങ്കിലും, 'റീ റിക്കാഡിങ്ങിനും മറ്റം പണം ശരിയാകുന്നതിന് അഞ്ചാറുമാസമെടുത്തു. വിതരണത്തിന് ആളേ കിട്ടുകയേയില്ല എന്ന് പൂർണ്ണബോദ്ധ്യമായപ്പോൾ അടുത്ത മാർഗ്ഗത്തേക്കുറിച്ച് കൂലങ്കഷമായി ചിന്തിച്ചു.

കേരളത്തിൽ റിലീസ് ചെയ്യുന്നതിനുമുൻപ് ഞങ്ങൾ തന്നെ നേരിട്ട് ഒരു പ്രിന്റ് മദ്രാസ്സിൽ റിലീസ്സുചെയ്തു! രണ്ട് പ്രശ്നങ്ങൾ ഉണ്ടെങ്കിലും സാമാന്യം ഭേദപ്പെട്ട സ്വീകരണം പടത്തിന് ലഭിച്ചു. എല്ലാ ദിനപത്രങ്ങളും, മാസികകളും, ആഴ്ചപ്പതിപ്പുകളും ചലച്ചിത്രത്തെ പുകഴ്ത്തി ലേഖനങ്ങൾ പ്രസിദ്ധീകരിച്ചു. ചിത്രത്തെക്കുറിച്ച് **'ഹിന്ദു' ദിനപ്പത്ര**ത്തിൽ വന്ന ലേഖനത്തിന്റെ പ്രസക്തഭാഗ ങ്ങളുടെ പരിഭാഷ താഴെ ചേർക്കുന്നു.



**രാംചന്ദ് വാച്ചറായി (ശ്രീജിത്ത്)**

''ഒരു മനഷ്യജീവി എന്താഴത്തിൽവരെ ലഹരിമരുന്നുകൾക്ക് അടിമയായി അധഃപ്പതിക്കും എന്നതാണ്, 'ലഹരി'യുടെ ഇതിവൃത്തം. എങ്ങനെ യുവജന ങ്ങൾ നിഷ്പ്രയാസം ഹിപ്പി സംസ്കാരത്തിന്റെ ഇരകളായി വീണുപോകുന്നു, ലഹരിമരുന്നുകളിലേക്ക് ആസക്തരാകുന്നു, കൂട്ടുകെട്ടിൽ അനിയന്ത്രിത കാമകേളികളിൽ ഇടപെടുന്നു, എന്നിട്ട് അതിന്റെ ഫലം അനുഭവിക്കുന്നു എന്നത് വളരെ യാഥാർത്ഥ്യമായ രീതിയിൽ വരച്ചുകാട്ടുന്നതിൽ സംവിധായകൻ ററി. കെ. രാംചന്ദ് വിജയിച്ചിരിക്കുന്നു! അഗാധ വികാരമുളവാകും വിധത്തിലും, തികച്ചും ബോദ്ധ്യമാകുന്ന രീതിയിലുമാണ് കഥാവതരണം! വിദേശസംസ്കാരങ്ങളെ അന്ധമായി അനുകരിക്കുന്നതിനുള്ള പ്രവണതയിൽ, കാണികളുടെ ഹൃദയങ്ങളിൽ അതിയായ വെറുപ്പ് സൃഷ്ടിക്കുക എന്നതാണ് മിക്ക സീനുകളുടേയും ഉദ്ദേശം......സ്ത്രീകളുടെ ഹോസ്റ്റലിലെ സൂക്ഷിപ്പുകാരനായി ശ്രീജിത്ത് അത്യുന്നതമായ ഒരഭിനയമാണ് കാഴ്ചവച്ചിരിക്കുന്നത്.......''

അക്കാലത്ത് **'മെയിൽ'** എന്നൊരു **'ഇംഗ്ലീഷ്'** സായാഹ്നദിനപ്പത്രമുണ്ടായിരുന്നു. അതിൽ വന്ന ലേഖനത്തിന്റെ പ്രസക്തഭാഗപരിഭാഷകൂടെ ഇവിടെ കൊടുക്കുന്നു. ''പ്രേമവും അക്രമവും കാഴ്ചവച്ച് പരാജയപ്പെട്ട പാതയിൽനിന്ന് വ്യതിചലിക്കുന്നതിനും, ചലച്ചിത്രനിർമ്മാതാക്കളിൽനിന്നും വേണ്ടത്ര ശ്രദ്ധ ലഭിച്ചിട്ടില്ലാത്തതുമായ ഒരു വിഷയം കൈകാര്യം ചെയ്യുന്നതിനും, സംവിധായകൻ തയ്യാറായിരിക്കുന്നു! വിദഗ്ദ്ധമായ കൈകാര്യം ചെയ്യലിൽ, അല്പമെങ്കിലും വീഴ്ച സംഭവിച്ചുപോയാൽ, തിന്മയുടെ മഹത്വീകരണത്തിലേക്ക് നീങ്ങിപ്പോയേക്കാവുന്ന ഒരു മൃദുല ഇതിവൃത്തമാണത്! പക്ഷെ, പ്രകടിപ്പിച്ചിരിക്കുന്ന സർവ്വവിധ നിയന്ത്രണങ്ങൾക്കും നന്ദി.......അഭികാമ്യമായ ഒരു ഫലം തന്നെയാണ് ചിത്രം ഉളവാക്കുന്നത്!.......വളരെ മികച്ച രീതിയിലാണ് ഒരു ഹോസ്റ്റൽ സൂക്ഷിപ്പുകാരൻ എന്ന കഥാപാത്രത്തെ ശ്രീജിത്ത് വരച്ചുകാട്ടുന്നത്............മററെന്തിനേയുംകാൾ, സമൂഹതാല്പര്യസംരക്ഷണത്തിനുതകുന്ന ഒരു ചിത്രമാണിത്!''

ഇനി **മലയാളനാട് വാരികയിൽ** വന്ന ലേഖനത്തിൽ, അങ്ങിങ്ങുനിന്ന് ചില പ്രസക്തഭാഗങ്ങൾ കൂടെ മാത്രം ഇവിടെ രേഖപ്പെടുത്തുന്നു. എല്ലാ പ്രസദ്ധീകരണങ്ങളും ഏകസ്വരത്തിൽ ചിത്രത്തെ പ്രകീർത്തിച്ചു എന്ന് വ്യക്തമാക്കുവാൻ വേണ്ടിയാണ് ഇവ ഇവിടെ ചേർക്കുന്നത്.

.......യാതൊരു നിയന്ത്രണവുമില്ലാതെ, യാതൊരു ഉത്തരവാദിത്വവുമില്ലാതെ, താന്തോന്നിയായി മനുഷ്യർ ജീവിച്ചാൽ ഭാവിയിൽ മാനവസംസ്കാരം എവിടെ എത്തിച്ചേരും എന്ന് ഈ ചിത്രത്തിലൂടെ രാംചന്ദ് ദീർഘവീക്ഷണം നടത്തിയിരിക്കുകയാണ്! പത്തൊൻപതാം നൂറ്റാണ്ടിൽ ഇരുപതാം നൂറ്റാണ്ടിന്റെ ചിത്രവുമായിട്ടാണ് പ്രതിഭാധനനായ രാംചന്ദ് നിൽക്കുന്നത്.......




FRIDAY, JULY 25, 1980.

10 THE HINDU, Friday, July 25, 1980.


# City Cinema Fare

## 'Lahari'

To what depths a human being will descend due to drug-addiction is the theme of "Lahari" (Malayalam). Director T. K. Ramchand, has succeeded in depicting very realistically how youth fall easy victims to the hippie culture, take to drugs, indulge in debauchery and pay the price. The story is told poignantly and in a convincing manner.

Most of the scenes aim at creating an aversion in the minds of the viewers to the tendency to imitate blindly foreign customs. The film opens with the director explaining to an interviewer the evil-effects of drug-addiction and he illustrates his point with a story which forms the theme.

The film was produced about four years ago with the late Rani Chandra as the heroine. Her death in an aircrash and a number of other factors including certification from the Censor Board, delayed its release.

Rani Chandra dominates the film with her portrayal of a drug addict. Sreejith as the watchman of the women's hostel gives a brilliant performance. He has written the original story and dialogue too.

Lakshmi (Rani Chandra) and Saraswathi (Jameela Malick) sisters, are in a medical college women's hostel. Lakshmi joins a group of students who take to smoking, drinking and free sex-life. In contrast Saraswathi leads a quite life. Her warnings have little effect and Lakshmi slides down faster. Her parents die of broken heart, her lover commits suicide.

Penniless, Lakshmi, to raise money for buying drugs takes to prostitution. Hre health is shattered and she is now on the way to the inevitable end.

Most of the artistes and technicians are products of the Film and Television Institute of India. Special mention must be made of the neat camera work of Madhu Ambat.

Devarajan has tuned the lyrics written by Vayalar, P. Bhaskaran and Ramchand.

On show at Gaiety and Anand (noon show).

......ഒറ്റവാക്കിൽ പറഞ്ഞാൽ നമ്മുടെ മലയാളചലച്ചിത്രവേദിയിൽ ഇത്തരം ഒരു ചിത്രം ആദ്യമായിട്ടായിരിക്കും.......സാമൂഹ്യ–സാമ്പത്തിക–സാംസ്കാരിക അസമത്വങ്ങൾക്കുനേരെ ഒരു വെല്ലുവിളി എന്നോണം സംവിധാനം ചെയ്ത് അവതരിപ്പിക്കുന്നത് രാംചന്ദാണ്......

......ലഹരി പലതരത്തിലാണ്. മദ്യത്തിന്റെ ലഹരി, മാംസത്തിന്റെ ലഹരി, അഹങ്കാരത്തിന്റെ ലഹരി, അന്ധവിശ്വാസങ്ങളുടെ ലഹരി, പണത്തിന്റെ ലഹരി, സ്നേഹത്തിന്റെ ലഹരി, രാഷ്ട്രീയ ലഹരി ഇങ്ങനെ പലതും, പക്ഷേ ഈ ലഹരികൾ അധികമായാൽ അപകടമാണ്! ഈ അപകടലഹരികളുടെ നേരെ വിരൽ ചൂണ്ടുകയാണ് രാംചന്ദ്! ഇന്നേവരെ ഇറങ്ങിയിട്ടുള്ള ചിത്രങ്ങളിൽവച്ച് വിഭിന്നമാണ് ഈ ചിത്രം! സംവിധാനശൈലിയിൽപോലും നമുക്കത് കാണുവാൻ കഴിയും!.......ഈ ചിത്രത്തിലെ കഥാപാത്രങ്ങൾ യഥാർത്ഥത്തിൽ നമ്മളാണ്! നമ്മളും നമ്മുടെ സഹോദരീസഹോദരന്മാരും! ഒരു പക്ഷെ നമ്മുടെ മക്കളെ ത്തന്നെയും ലഹരിയെന്ന ഈ ചിത്രത്തിൽ കണ്ടെന്നുവരാം! ഉദ്ദേശശുദ്ധിയുള്ള, ലക്ഷ്യബോധമുള്ള ഒരു സംവിധായകനു മാത്രമേ ഇത്തരം ചിത്രങ്ങൾ നിർമ്മിക്കാൻ കഴിയൂ!.......ഈ ചിത്രം നമ്മുടെ ഗവൺമെന്റ് വിലക്കുവാങ്ങി വിദ്യാലയങ്ങൾതോറും പ്രദർശിപ്പിക്കേണ്ടതാണ്.........

A merry heart does good like a medicine; but a broken spirit dries the bones.

**– Proverbs 17:22**



**ലഹരിയിൽ, രാധാകൃഷ്ണൻ, ജമീല മാലിക്ക്, റാണി ചന്ദ്ര.**
(ഇന്നിവരാരും ജീവിച്ചിരിപ്പില്ല)



'പോസ്റ്റർ ഡിസൈൻ' ചെയ്യിപ്പിക്കാൻ കൊടുക്കാൻ പണം ഇല്ലാതിരുന്നകാരണം, ഞാൻതന്നെ വരച്ചുണ്ടാക്കിയ ഒരു പോസ്റ്ററിന്റെ ചിത്രം, സിനിമ നോട്ടീസിൽ നിന്ന് പകർത്തിയതാണ് ഇടതുവശം കാണുന്നത്! ചിത്രത്തിൽ എല്ലാം വ്യക്തമല്ല. അത് പല വൃത്തങ്ങളല്ല, ഒരു ചുരുളാണ്. ഫിലിം ചുറ്റിവച്ചിരിക്കുന്നതുപോലെ. പക്ഷേ ഉള്ളിലേക്ക് പോകുന്തോറും വരയുടെ വീതി കുറഞ്ഞുകുറഞ്ഞുവരുന്നു. കേന്ദ്രത്തിൽ ഒരുകുത്തായി മാറുന്നതുവരെ അത് തുടർന്നുപോയിരുന്നു. ഈ 'പോസ്റ്ററിൽ കുറച്ചുനേരം സൂക്ഷിച്ചുനോക്കുന്ന ആളിന് 'ലഹരി' തലക്കുപിടിച്ച് തല ചുറ്റുമായിരുന്നു! ഈ ചിത്രത്തില്പ്പോലും  അത് സംഭവിക്കാം! 'ലഹരി'–യുടെ പോസ്റ്ററുകൾക്കുപോലും അതിന്റേതായ പ്രത്യേകതകൾ ഉണ്ടായിരുന്നു എന്നതിന് ഉദാഹരണമായാണ് ഈ 'വാൾ പോസ്റ്റർ'–ന്റെ ചിത്രം ഇവിടെ ചേർത്തരിക്കുന്നത്! ദിവസങ്ങൾ കഷ്ടപ്പെട്ടാണ് അത് ഞാൻ വരച്ചുണ്ടാക്കിയത്! വെറും വൃത്തങ്ങൾ ഒന്നിനകത്തൊന്ന് വരയ്ക്കുന്നതിന് അധികം ബുദ്ധിമുട്ടില്ല. എന്നാൽ 'സ്പ്രിങ്ങ്' ആകൃതിയിൽ, അകത്തോട്ട് പോകുന്തോറും വീതി, കണക്കിന് കുറച്ചുകുറച്ച് വരയ്ക്കുക ശ്രമകരമെന്നല്ല അസാദ്ധ്യമെന്നുതന്നെ പറയാം! ഇന്ന് അതേക്കുറിച്ച് ആലോചിച്ചിട്ട്, എന്തിനായിരുന്നു ഞാൻ ഇത്ര അധികം ഇതിനൊക്കെവേണ്ടി കഷ്ടപ്പെട്ടു എന്ന് മനസ്സിലാകുന്നില്ല!

ലഹരി' ഒരു ഏകവ്യക്തിപ്രകടനമാണെന്ന്, കാണികളിൽ പരിഹാസം അങ്കുരിക്കാനിടയാകാതിരിക്കുവാൻ വേണ്ട മുൻകരുതലുകൾ ഞാനെടുത്തിരുന്നു. എല്ലാം ഞാൻ തന്നെയാണ് ചെയ്തതെന്നതാണ് യാഥാർത്ഥ്യമെങ്കിലും, ചലച്ചിത്രവ്യവസായത്തിൽ അന്ന് നിലനിന്നിരുന്ന പ്രവണതയ്ക്ക് വിരുദ്ധമായി, മിയ്ക്കവയും ഞാൻ പല പേരുകളിലേക്കാക്കി മാറ്റി. വാച്ചർ ആയി അഭിനയം, കഥ, സംഭാഷണം എന്നിവ 'ശ്രീജിത്ത്' എന്നൊരാളുടെ പേരിലാക്കി. ('ശ്രീജിത്ത്' എന്ന പേരിന്റെ പിൻപിൽ ഒരു കഥയുണ്ട്! അമേരിക്കയിൽ 'കോപ്പിറൈറ്റ് റജിസ്റ്റർ' ചെയ്ത അവസരത്തിൽ, ഒരു തൂലികാനാമം അവശ്യമായി വന്നു. ഉള്ള ഒരു പേരും എനിക്ക് പിടിക്കായ്കയാൽ അന്ന് ഞാൻ പുതുതായി നിർമ്മിച്ച പേരാണ് അത്. അതിനു മുൻപ് അങ്ങനൊരു പേരുണ്ടായിരുന്നതായി അറിവില്ല. 'രാംചന്ദ്' എന്ന പേര് ഞനുണ്ടാക്കിയതായ് ധരിച്ചിരുന്നതുപോലെയാണോ ഇതും എന്ന് നിച്ഛയമില്ല.) തിരനാടകം രാംജി–യുടെ പേരിലും, എഡിറ്റിങ്ങ് ശ്രീരാം–ന്റെ പേരിലും ആക്കി. രണ്ട് ഗാനങ്ങളുടെ 'ലിറിക്സും' ചിത്രസംവിധാനവും മാത്രമാക്കി രാംചന്ദിന്റെ പേരിൽ.

പഠിത്തം നിർത്തി ചാരുമ്മൂട്ടിൽ എത്തിയ കാലത്ത്, ചലച്ചിത്രസംവിധാനത്തിന്റെ സാങ്കേതികവശങ്ങളെക്കുറിച്ച് മലയാളത്തിൽ ഒരു പുസ്തകം എഴുതി പ്രസിദ്ധീകരിച്ചിരുന്നു. മോഹനചന്ദർ എന്ന മലയാളി 'അസിസ്റ്റന്റ് എഡിറ്റർ' –റെ പരിചയപ്പെട്ടു. അദ്ദേഹത്തിന് മലയാളവും തമിഴും ഒരുപോലെ വശമായിന്നു. അദ്ദേഹത്തെക്കൊണ്ട് പുസ്തകം തമിഴിലേക്ക് തർജ്ജമ ചെയ്യിച്ചു.

മൂന്നാഴ്ചയോളം പടം മദ്രാസ്സിൽ ഓടിയിട്ടും കേരളത്തിലേക്ക് വിതരണക്കാരെ കിട്ടിയില്ല! ഞാൻതന്നെ ഒരു പ്രിന്റുമായി കേരളത്തിൽ പോയി ഏതാനും തീയേറ്ററുകളിൽ പടം ഓടിച്ചു. പടത്തിന് നല്ല സീകരണം ലഭിച്ചു. തീയേറ്റർ

നിറയെ ആളെ കണ്ട് സന്തോഷിച്ചു. പക്ഷേ മൂന്നുപേരുടെ ആഹാരച്ചിലവും ഹോട്ടൽ വാടകയും, വണ്ടിക്കൂലികളും, പരസ്സ്യച്ചിലവുകളും, പോസ്റ്റർ ഒട്ടിപ്പിക്കലിന്റെ ചിലവുകളും ഒക്കെക്കൂടി തട്ടിച്ചുനോക്കിയപ്പോൾ, കാര്യം മുതലാകുകയില്ലെന്നുതോന്നി. അതുകൊണ്ട് ചിത്രപ്രദർശനത്തിൽ അല്പം മാറ്റം വരുത്തിനോക്കുവാൻ തീരുമാനിച്ചു.

പടം ഒരു'എഡ്യൂക്കേഷനൽ ഫിലിം' ആയിരുന്നതിനാൽ 'ടാക്ക്സ്' ഒഴിവ് കിട്ടുന്നതിനുവേണ്ടി ഞാൻ ഒരു ശ്രമം നടത്തി. കൈനിക്കര കുമാരപിള്ള, എം പി മൻമധൻ, സി ഐ പരമേശ്വരൻ പിള്ള, പുത്തൻകാവ് മാത്തൻതരകൻ എന്നിങ്ങനെ അന്നത്തെ ഏതാനും പ്രശസ്ത വ്യക്തികളെ നേരിൽ കണ്ട്, അവരുടെ സമ്മതം വാങ്ങി, അവരെ ഉപദേഷ്ടാക്കളാക്കി വച്ചുകൊണ്ട് ഒരു സൈൻസ് ക്ലബ് റജിസ്റ്റർ ചെയ്ത്, അതിന്റെ ധനശേഖരണാർത്ഥമാക്കി സിനിമാപ്രദർശനം! മുൻകൂട്ടി ടിയ്ക്കറ്റ് വില്പന ചെയ്ത് ചെങ്ങന്നൂർ തീയേറ്ററിൽ ഒരു 'ഷോ' നടത്തി. തീയേറ്റർ നിറയെ ആളുണ്ടായിരുന്നു. പക്ഷെ പണം എന്റെ കൈയിൽ കിട്ടിയത് കുറവും. ടിക്കറ്റു വിൽപ്പനയെല്ലാം അനുജൻ നാണു ആയിരുന്നു നടത്തി പണം പിരിച്ചിരുന്നത്. ഏതായാലും കണക്കൊന്ന് പരിശോധിച്ചു. ടിക്കറ്റുവിറ്റുകിട്ടയ പണം മുഴുവനും എന്റെ കൈയിൽ തന്നിട്ടില്ല. എന്തിയേ എന്ന് ചോദിച്ചിട്ട് മറുപടിയില്ല. പരിചയക്കാർക്ക് ടിയ്ക്കറ്റ് കൊടുത്തിട്ട് പണം കിട്ടാതുണ്ടോ. ഉണ്ടെങ്കിൽതന്നെ എട്ടോ പത്തോ പേരുടേത് ആകട്ട്. ഇത് അതിലൊക്കെ വൻ തുകയല്ലേ കമ്മി വന്നിരിക്കുന്നത്! തീയേറ്ററുകളിലെ പണപ്പിരിവിന്റ കാര്യത്തിലും ഇതുതന്നായിരിക്കണം സംഭവിച്ചിരിക്കുക എന്ന സംശയമുദിച്ച. തീയേറ്റർ ഉടമയുമായി വല്ല ഒത്തുകളികളും നടത്തിയിരുന്നോ, എന്ന സംശയത്തിനും അത് വഴി തെളിച്ചു. (ദുരന്തം ഇരുപത്!) ഇത് പന്തിയല്ല എന്ന് ഒരു തോന്നൽ ഉണ്ടായി. പടം ഓടുമെന്ന് കണ്ടതുകൊണ്ട് ഏതെങ്കിലും വിതരണക്കാരെ ഇനി കിട്ടുമെന്ന പ്രതീക്ഷയിൽ ഞാൻ മദ്രാസ്സിന് മടങ്ങി. പടം ഓടുമെന്നത് പാർട്ടറെ പറഞ്ഞു മനസ്സിലാക്കി! പടം ഓടിക്കിട്ടുന്ന തുക, ഓടിക്കുവാൻ ചിലവായിപ്പോകുന്നതും എങ്ങനെന്ന് ബോദ്ധ്യപ്പെടുത്തി!

ചുമ്മാതിരിക്കുക എനിക്ക് അസാദ്ധ്യമായ ഒരു കാര്യമാണ്. കോളജിൽ പഠിച്ചിരുന്നപ്പോൾ വായനാശീലമുണ്ടായിരുന്നു. അതെങ്ങനെയോ നഷ്ടപ്പെട്ടു. എഴുതാനിഷ്ടമാണ്. അപ്പപ്പോൾ തോന്നുന്ന ആശയങ്ങളും, കഥകളുടെ 'പ്ലോട്ടുകളും മറ്റും, അവിടവിടെ, ആ സമയം കിട്ടിയിരുന്ന തുണ്ടു പേപ്പർ കഷണങ്ങളിൽ, കുറച്ചുവയ്ക്കുന്ന സ്വഭാവം ഇന്നും ഉണ്ട്. എല്ലാം ഒരു പ്രത്യേക സ്ഥലത്ത് സൂക്ഷിക്കാഞ്ഞതുകാരണം അവ പലപ്പോഴും നഷ്ടപ്പെടുകയാണ് ഉണ്ടായിട്ടുള്ളത്! എന്റെ അസിസ്റ്റന്റായി പടത്തിൽ വർക്കുചെയ്ത, പ്രിന്റർ വിജയനും ഞാനും കൂടി ഒരു ചലച്ചിത്രപ്രസിദ്ധീകരണം ആരംഭിക്കുവാൻ തീരുമാനിച്ചു. കോർട്ടിൽ ജഡ്ജിന്റെ മുൻപിൽ വച്ച് സത്യവാങ്ങ്മൂലം ചെയ്ത് പ്രസിദ്ധീകരണത്തിന് അനുമതി വാങ്ങി. ഇത്ര ദിവസത്തിനകം ഒന്നാം വാല്ല്യം കോടതിയിൽ ഹാജരാക്കണമെന്നുണ്ടായിരുന്നതിനാൽ നാലഞ്ചെണ്ണം ആദ്യപതിപ്പായി പ്രിന്റുചെയ്ത് ആ കാര്യം മംഗളമാക്കി. മാസിക ആയിരുന്നോ ആഴ്ചപ്പതിപ്പായിരുന്നോ എന്ന് ഓർമ്മയില്ല. പ്രസദ്ധീരണത്തിന്റെ പേരുപോലും ഇന്നോർക്കുന്നില്ല! ആ പ്രസിദ്ധീകരണത്തിന്റെ പേരിൽ ഒരു പ്രസ്സ് തുടങ്ങുവാൻ പണം ബാങ്കിൽനിന്ന് ലോണെടുക്കുവാൻ ആവുന്ന ശ്രമം എല്ലാം നടത്തി. വിജയന്, പ്രിന്റിങ്ങ് യോഗ്യത തെളിയിക്കുന്ന 'സർട്ടിഫിക്കറ്റ്' ഒന്നും ബാങ്കിൽ ഹാജരാക്കുവാനില്ലാതെപോയതുകാരണം ആ പരിപാടിയും വിജയിച്ചില്ല! ആ സംഭവം ദുരന്തങ്ങുടെ എണ്ണം ഇരുപത്തൊന്നായി ഉയർത്തി!

ഇതിനോടകം, ഭാര്യയുടെ ജേഷ്ഠൻ ജയപ്പൂരിലെ കമ്പനി വിട്ട് കൽക്കട്ടയിൽ ഒരു കമ്പനിയിൽ ആയി. അവിടെ അങ്ങനെ മൂന്ന് കുടുംബങ്ങളായി. എന്റെ അനുജൻ സൂരജുമായി പരിചയപ്പെട്ടു. ഭാര്യയുടെ അനുജത്തി, ഭർത്താവ് വുമൊത്ത് പണ്ടേ അവിടായിരുന്നല്ലൊ. കൽക്കട്ടയിലെ കമ്പനിയും വിട്ട് മദ്രാസ്സിലെ ഒരു കമ്പനിയിലെത്തി ബ്രദർ ഇൻ ലാ, അവസാനം ! ഇതി നിടയിൽ മറ്റൊരു പ്രധാന സംഭവം നടന്നത് കൂട്ടുകാരിയുടെ അമ്മയെ പാമ്പ് കടിച്ചതാണ്. ഉഗ്രൻ വിഷമുള്ള പാമ്പായിരുന്നു. സാധാരണ പോകാറുള്ള ആശുപത്രിയിൽതന്നെ എത്തിച്ചു. ജീവന് അപകടം ഉണ്ടാകാതെ രക്ഷപെ ട്ടെങ്കിലും കാലിൽ പാമ്പ് കടിച്ച ഇടത്ത് ഒരു വൻ വൃണം ഉണ്ടായി. അത് കരിയിക്കുവാനായി തുടയിൽനിന്ന് മാംസം എടുത്ത് അവിടെ വച്ചുപിടിപ്പി ക്കേണ്ടതായി വന്നു! ഒത്തിരി നാൾ ഞാൻ രാവിലെയും വൈകിട്ടും ആശു പത്രിയിൽ സൈക്കളിൽ പോയി ആഹാരം എത്തിച്ചു. അമ്പത് ദിവസത്തിൽ കൂടുതൽ ചികിത്സനടന്നതായിട്ടാണ് ഓർമ്മ! എത്ര നാൾ തുടർച്ചയായി ആശുപത്രിയിൽ കഴിഞ്ഞെന്ന് ഓർമ്മയില്ല. അന്ന് ജോലി ഒന്നും ഇല്ലാതിരി ക്കയായിരുന്നു ഞാൻ. ആശുപത്രിയിൽ പലരും, ഞാൻ അമ്മയുടെ മകനാ ണോ എന്ന് തിരക്കിയിരുന്നു. അതേ എന്ന് അമ്മ മറുപടിയും കൊടുത്തിരുന്നു. ആ ഇടയ്ക്കാണെന്നുതോന്നുന്നു ഒരു ദിവസം ചാരുമ്മൂട്ടിൽ വീട്ടിൽ ഇരിക്കു മ്പോൾ പ്രത്യക്ഷപ്പെട്ടിരിക്കുന്നു പട്ടാളത്തിൽ നിന്നും ഒളിച്ചോടിയ അനുജൻ കൊച്ചുണ്ണി! അതിനുമുൻപ്, എന്നെ കൊന്നുകളയം എന്ന് പറഞ്ഞ് എനിക്ക് കത്തെഴുതിയിരുന്നു. കണ്ട മാത്രയിൽ ഞാൻ പറഞ്ഞു, കൊല്ലാനാണ് വന്ന തെങ്കിൽ അത് വേഗം അന്ന് നടത്താൻ! പക്ഷേ ഒന്നും നടത്താതങ്ങുപോയി!

ഒരു ദിവസം, വളരെ അവശനായി, എന്റെ 'പാർട്ടണർ' രാമകൃഷ്ണൻ എന്നെ സമീപിച്ച് ''എങ്ങനെങ്കിലും സാർ ഒരു 25,000 രൂപ ഉണ്ടാക്കിത്തര ണം, മറ്റ് യാതൊരു മാർഗ്ഗവും ഇല്ലാഞ്ഞാണ് സാറിനേ സമീപിക്കുന്നത്, 'റീ റിക്കാഡിങ്ങി'ന് ഒരു മാർവാടിയോട് കടം വാങ്ങിയതാണ്, ഉടൻ കൊടു ത്തില്ലെങ്കിൽ അവരെല്ലാം കൂടി എന്നെ തല്ലികൊന്നുകളയും'', എന്ന് പറഞ്ഞു. എനിക്ക് സഹതാപം തോന്നി. ഞാൻ ആലോചിച്ചിട്ട് ഒരു മാർഗ്ഗവും തോന്നിയി ല്ല! നിമിഷത്തിനുള്ളിൽ ഒരു ആശയം ഉദിച്ചുയർന്നു. ഇപ്പോൾ മദ്രാസ്സിലുള്ള 'ബ്രദർ ഇൻ ല'-യെ കണ്ട്, ഇഷ്ടന്റെ ഭാര്യയുടെ സ്വർണാഭരണങ്ങളെല്ലാം വാ ങ്ങി പണയം വച്ച് 25,000 രൂപ 'പാർട്ട്ണർ'ക്ക് കൊടുത്ത് കൊടും ആപത്തിൽ നിന്ന് രക്ഷപെടുത്തി! പിന്നെ ഭാര്യയാണ് ആ ആഭരണങ്ങളെല്ലാം തിരികെ എ ടുത്തുകൊടുത്തത്. ഒരു പൈസ പോലും മുടക്കേണ്ട ആവശ്യമില്ലാതിരുന്ന ഞാൻ, റാണി ചന്ദ്രയുടെ മരണകാരണം 25,000 രൂപ അവസാന നിമിഷത്തിൽ മുടക്കേണ്ടതായി വന്നു, നില്ക്കക്കള്ളിയില്ലാതെ വന്ന, പാർട്ട്ണറെ രക്ഷിക്കു വാൻ വേണ്ടി. ദുരന്തം ഇരുപത്തിരണ്ട്! (പെട്ടന്ന് ഒരു നിമിഷത്തേക്ക് പഴയ കാലത്തിലേക്ക് എന്റെ ചിന്ത പാഞ്ഞെത്തുകയായി! '' 'ബ്രദർഇൻല' ഒരു ചിട്ടക്ക് ചേരാമെന്നും, എനിക്കാവശ്യമുള്ളപ്പോൾ അത് പിടിച്ച് പണമെടുക്കാ മെന്നും, ചിട്ടിക്ക് അടക്കാനുള്ളത് മാസംന്തോറും അടച്ചുകൊള്ളാമെന്നും എഴുതിയിരുന്നതല്ലേ? അത് ചെയ്യിപ്പിച്ചിരുന്നെങ്കിൽ രാമകൃഷ്ണനെ ആശ്രയി ക്കാതെ, വളരെ വർഷങ്ങൾക്കുമുൻപുതന്നെ പടം എടുത്തുകൂടായിരുന്നോ? അപ്പോൾ ഈ പ്രശ്നങ്ങളിൽ ചെന്നുചാടേണ്ടതായി വരുമായിരുന്നോ?'' രണ്ടാം വർഷം പഠിക്കാൻ മാസംതോറും ബ്രദർ ഇൻ ലാ പണം അയച്ചതിന്റെ കൂടെ ചിട്ടിക്കും പണം അടയ്ക്കുവാൻ മാർഗമില്ലായിരുന്നു. വിവാഹിതനൂടാ യപ്പോൾ, ആ കാര്യം ആവശ്യപ്പെടാനും എന്റെ മനസ്സെന്നെ അനുവദിച്ചില്ല!)

മൂന്നാം വർഷം പഠിക്കാഞ്ഞതുകൊണ്ട് പണത്തിനാവശ്യമില്ലെന്നും ധരിച്ചിരിക്കണം.



"Anyone who has never made a mistake has never tried anything new."- Albert Einstein



"Our greatest weakness lies in giving up. The most certain way to succeed is always to try just one more time."- Thomas Alva Edison

പക്ഷെ, എനിക്ക് എന്താണ് രാമകൃഷ്ണൻ പകരം നൽകിയതെന്ന് അറിയാമോ!?
ബിസ്നസ്സ് കാര്യങ്ങളെല്ലാം നോക്കാൻ ഞാൻ എന്റെ പാർട്ട്ണറെ ആയിരുന്നു ചുമതലപ്പെടുത്തിയിരുന്നത്. വിതരണക്കാരെ കിട്ടുന്നില്ല കിട്ടുന്നില്ല എന്നു പറഞ്ഞു പറഞ്ഞ് ഒന്നൊന്നര കൊല്ലം കടന്നുപോയി. കേരളത്തിൽ നിന്ന് എന്റെ ഒരു സുഹൃത്ത്, ''ലഹരി കണ്ടു, നന്നായിരിക്കുന്നു'', എന്ന് എന്നെ അറിയിച്ചപ്പോളാണ് കളി വെളിച്ചത്താകുന്നത്! ഞാനറിയാതെ എന്റെ പാർട്ട്ണർ, പടം ഒരു വിതരണക്കാരന് 'അവുട്ട്റൈറ്റ് സെയിൽ' നടത്തിയിരുന്നു! വളരെ മഹത്തായ ദുരന്തം ഇരുപത്തിമൂന്നിൽ ഞാൻ എത്തിച്ചേർന്നിരിക്കുന്നു! ചോദിച്ചപ്പോൾ പറഞ്ഞു കടം വീട്ടാനള്ള പണമേ കിട്ടിയുള്ളു എന്ന്. എന്നെ അറിയിക്കാഞ്ഞതെന്തുകൊണ്ട് എന്ന് ചോദിച്ചപ്പോൾ, മറുപടിയില്ല! (കേസിനും വഴക്കിനും ഒന്നിനും ഞാൻ പോയില്ല. വളരെക്കാലം സ്നേഹത്തിലിരുന്ന ഒരാളുമായി വഴക്കിടുവാൻ എന്തോ എനിക്ക് മനസ്സുവന്നില്ല. എന്റെ ദൗർബ്ബല്യം ആയിരിക്കാം! കേസിന് പോയിരുന്നെങ്കിൽ ചിലപ്പോൾ ആർക്കും ഇല്ലാതെ പോയെങ്കിലോ എന്നൊരു തോന്നൽ! പണം ഉണ്ടാക്കിയതും അയാൾ, കടം വീട്ടിയതും അയാൾ! എന്റെ ജീവിതത്തിൽ ഇന്നുവരെ എനിക്കാരോടും വിരോധം തോന്നിയിട്ടില്ല! അറിഞ്ഞുകൊണ്ട് എന്നേ മനപ്പൂർവ്വം ചതിച്ചവരോടുപോലും! ഇതങ്ങനെ ഒരു ജീവിതം! എന്റെ ജീവിതമെന്നത് ആദിമുതലേ അപ്പപ്പോൾ ഉള്ള ചുറ്റുപാടുകൾക്കും സാഹചര്യങ്ങൾക്കും അനുസരിച്ച് വഴങ്ങിക്കൊടുത്ത് ത്യാഗങ്ങൾ സഹിച്ച് അവയോട് ഇണങ്ങിച്ചേർന്ന് ഒക്കുന്നതുകൊണ്ട് സംതൃപ്തനായി ഒതുങ്ങിക്കൂടുക എന്നതുതന്നായിരുന്നു!) കടം വീട്ടാനുള്ള പണമേ കിട്ടിയുള്ളു എന്ന് പറഞ്ഞ എന്റെ പാർട്ട്ണർ പിന്നീട് പല പടങ്ങൾ, എന്നെ ഉൾപ്പെടുത്താതെ എടുത്തു! (അതിൽനിന്ന് വ്യക്തമാകുന്നു, കടം വീട്ടുവാൻവേണ്ടി മാത്രമല്ല, കൂടുതൽ പണം കിട്ടിയിരുന്നു എന്ന്! ഞാൻ ദ്രോഹി ആയിപ്പോയായിരിക്കും!) ഞാൻ കാരണം ഒരാൾ എങ്കിലും നന്നായല്ലൊ എന്ന് ഞാൻ സമാധാനിച്ചു, സന്തോഷിച്ചു! അവിടം കൊണ്ട് കഥ തീരുന്നില്ല! പിച്ചർ നെഗറ്റീവ് സൂക്ഷിച്ചിരുന്ന ലാബിന് തീപിടിച്ച് 'ലഹരി' യുടെ ബാക്കി ഒന്നും അവശേഷിക്കാൻ ഇടവരുത്താതെ എല്ലാം നശിച്ചു! ലാബ് ഉടമസ്ഥനും മരിച്ചു! എന്റെ സ്ഥാനത്ത് മറ്റുവല്ലവരും ആയിരുന്നു എങ്കിൽ, ജീവിതത്തിൽ ഒരായിരം പ്രാവശ്യമെങ്കിലും ആത്മഹത്യ ചെയ്തേനേം! ഞാൻ തളർന്നില്ല! തളരുവാൻ പററുകില്ലായിരുന്നു. എന്റെ ജീവിതത്തിൽ ഞാൻ പണത്തിനുവേണ്ടി കഷ്ടപ്പെട്ടതുപോലെ എന്റെ മക്കൾ കഷ്ടപ്പെടുവാൻ ഇടയാകരുത് എന്നതായിരുന്നു എന്റെ വലിയ ആഗ്രഹം! മക്കൾ രണ്ടു പേരെയും അവർ പഠിക്കുവോളം പഠിപ്പിക്കണം.

**''ജീവിതത്തൽ നിങ്ങൾക്കുള്ളതെന്താണെന്നാണ് നിങ്ങൾ നോക്കുന്നതെങ്കിൽ, നിങ്ങൾക്കെലായ്പോഴും കൂടുതൽ കാണും. ജീവിതത്തിൽ നിങ്ങൾക്കില്ലാ**

**തെന്താണെന്നാണ് നിങ്ങൾ നോക്കുന്നതെങ്കിൽ, നിങ്ങൾക്കൊരിക്കലും മതിയാംവണ്ണം ഉണ്ടായിരുക്കുകയില്ല.''– *ഒപ്ര വിൻഫ്രെ***

ടീച്ചറിന്റെ സ്കൂളിൽ നിന്ന് വളരെ അകലെയല്ലാതെ, എഗ്മൂർ എന്ന സ്ഥലത്ത്, ഒരു ഫ്ളാറ്റിലേക്ക് താമസം മാറി. ടീച്ചറിന്റെ ശ്രമഫലമായി കുട്ടികൾ 'റവീഷ'ന് വന്നു തുടങ്ങി. ഒന്നാം ക്ലാസ്സുമുതൽ പത്താം ക്ലാസ്സ് വരെയുള്ള ക്ലാസ്സുകളിലെ കുട്ടികൾ പഠിക്കുവാൻ വന്നിരുന്നു. അദ്ധ്യാപകർ സ്ഥാനത്ത് ടീച്ചറും ഞാനും മാത്രമായിരുന്നില്ല! മക്കൾ രണ്ടുപേരുംകൂടെ പഠിപ്പിച്ചിരുന്നു! റവീഷന് വരുന്ന കുട്ടികളുടെ എണ്ണം വർദ്ധിച്ചുകൊണ്ടേയിരുന്നു! കട്ടില്, സോഫചാരുകട്ടില്, അതിനോട് ചേർന്നുള്ള രണ്ടിരിപ്പിടങ്ങൾ, തടിക്കസേര ഇതൊന്നും തികയാതായി! നല്ല ഭാരം താങ്ങത്തക്കരീതിയിൽ കരുത്തുള്ള 7 അടി നീളമുള്ള ഒരു ദിവാന പണിയുവാൻ ഞാൻ തീരുമാനിച്ചു. നമ്മൾ പറയുന്ന നീളത്തിലും വീതിയിലും ഘനത്തിലും, തടി മുറിച്ച് ചിന്തേരിട്ട് മിനുക്കി ശരിയാക്കി വീട്ടിൽ എത്തിക്കുമായിരുന്നു തടിക്കച്ചടക്കാര്! എല്ലാം



കണക്കാക്കി ഒരു തടിക്കച്ചവടക്കാന് 'ഓഡർ' കൊടുത്തു. ഞാൻ ആവശ്യപ്പെട്ട അളവുകളിൽ തടി ശരിയാക്കി അവർ വീട്ടിൽ എത്തിച്ചു. മൂന്നു തരം ഉളികൾ, ചിന്തേരിടാനുള്ള ഒരു ഉപകരണം, ഒരു മട്ടം(90 ഡിഗ്രി കോൺ വരയ്ക്കുന്നതിനള്ള ഉപകരണം) മുതലായവ വാങ്ങി. കൊട്ടുവടിക്കു പകരം കൈയിലുണ്ടായിരുന്ന ഒരു തടിക്കഷണം ഉപയോഗിച്ചു! (പണ്ട് ചെങ്ങന്നൂർ താമസിച്ചിരുന്ന കാലത്ത് ആശാരി കട്ടളയും വാതിലുമൊക്കെ പണിയുന്നത് ഞാൻ കണ്ടിട്ടുണ്ട്! അന്ന് അതൊക്കെ കണ്ടാസ്വദിച്ചിട്ടുണ്ട്!) കൂട്ടിച്ചേർക്കാനുള്ളിടത്തെപണിയെല്ലാം ചെയ്ത് കൂട്ടിച്ചേർത്തു. 'ലാ മിനെയിറ്റ്' വാങ്ങി അളവിനൊത്ത് വരഞ്ഞ് മുറിച്ച്, 'ഫെവികോൾ' ഉപയോഗിച്ച് പുറം ആസകലം ഒട്ടിച്ച് ഭംഗിയാക്കി! മുകളിൽ 'കുഷ്യൻ' ശരിയാക്കി ഇട്ടു!



**ലാമിനെയിറ്റ് പാളികൾ**



**തടി'ഡിസൻ'–ൽ ലാമിനെയിറ്റ്**

ഏഴെട്ടു കുട്ടികൾക്ക് ഇരിക്കാനുള്ള ഇരിപ്പിടം ശരിയായിരിക്കുന്നു! ഒരു ആശാരി കുഡുംബത്തിൽപോലും ജനിക്കാത്ത ഞാനിതാ ഒരു ഉഗ്രൻ ദിവാന പണിഞ്ഞ് വച്ചിരിക്കുന്നു, ജീവിതത്തിലെ ആദ്യസംരംഭത്തിൽ തന്നെ! ലോകത്തെ ആദ്യ സംഭവം! ഇനി ഇങ്ങനൊന്ന് ലോകത്ത് ആരും ആദ്യസംരംഭത്തിൽ പണിയാനും പോകുന്നില്ല എന്നത് തീർത്ത് പറയുവാൻ സാധിക്കും! (ഒരു 'സിംഗിൾ കോട്ടി'ന് വീതികൂട്ടി 'ഡബിൾ കോട്ടാ'യി ഉപയോഗിക്കുന്നതിന് ഇന്നത് ഉതകുന്നു.) അമജ്ഞിക്കര വച്ച് ആശാരിയെക്കൊണ്ട് പണികഴിപ്പിച്ച മേശയുടെ മുകൾ ഭാഗവും വശങ്ങളും ലാമിനെയിറ്റ് ഒട്ടിച്ച് ഭംഗിയാക്കി, അധി

കം താമസിയാതെ! പല 'ഡിസയിനു'കളിൽ വാങ്ങുവാൻ കിട്ടുന്ന കനം കുറഞ്ഞ പാളിക്കാണ് 'ലാമിനൈറ്റ്' എന്ന് പറയുന്നത്. അത് 'റസി'നും 'ഫൈബറ്'ും പേപ്പറും പ്ലാസ്റ്റിക്കും മറ്റും കൊണ്ട് നിർമ്മിക്കുന്ന 'ഷീറ്റു'കളാണ്.

ഗുരുദ്വാരയിൽ വളരെ അധികം യുദ്ധോപകരണങ്ങളും വെടിമരുന്നും മറ്റും സൂക്ഷിക്കപ്പെട്ടിരുന്നതും അവ ഉപയോഗിക്കുവാൻ പരിശീലനം അനവധി ആളുകൾക്ക് നൽകിയിരുന്നതും കണ്ടുപിടിക്കപ്പെട്ടു! ആരാധനാലയം യുദ്ധ ക്കോട്ടയായി മാറ്റപ്പെട്ടിരുന്നതിനാൽ പട്ടാളം ബലപ്രയോഗം നടത്തേണ്ടതായി വന്നു. 'മിലിറ്റന്റ്' മതനേതാവിനെയും സിബ്ബന്ധികളെയും തുടച്ചുമാറ്റുന്നതിനു വേണ്ടിയായിരുന്നു അത്. ഈ സംഭവം നടന്ന് നാല് മാസം കഴിഞ്ഞ്, 1984 ഒക്ടോബർ 31–ാം നു പ്രധാനമന്ത്രി ഇന്ദിരാഗാന്തി, സ്വന്തം രണ്ട് സിക്ക് അംഗരക്ഷകരാൽ വൈരനിര്യാതനാർത്ഥം വധിക്കപ്പെട്ടു!

മദ്രാസ്സ് 'സെൻട്രൽ റയിൽവേ സ്റ്റേഷനു'സമീപം 'മൂർ മാർക്കറ്റ്' എന്നൊരു പ്രസിദ്ധ വ്യാപാരകേന്ദ്രം ഉണ്ടായിരുന്നു. അവിടെ കിട്ടാത്ത സാധനങ്ങൾ ഒന്നും ഇല്ലായിരുന്നു! അച്ഛനെയും അമ്മയെയും പോലും വിലക്കുവാങ്ങിക്കുവാൻ അവിടെ കിട്ടും എന്നായിരുന്നു പറച്ചിൽ! 'സെക്കൻഡ് ഹാൻഡ്' സാധനങ്ങൾ (ഉപയോഗിച്ചുചീത്തയായ സാധനങ്ങൾ പോലും) റോഡ് അരുകിലെ കച്ചവടക്കാർ വില്പനക്ക് വച്ചിരുന്നു! അന്ന് 'ടൈപീസ്സ്' എല്ലാം തന്നെ 'ഹെയർ സ്പ്രിങ്ങ്' ഉപയോഗിച്ചുള്ള 'മെക്കാനിക്കൽ ടൈംപീസ്സ്'ായിരുന്നു. 'ക്വാർട്ട്സ് ക്രിസ്റ്റൽ' ഉപയോഗിച്ചുള്ളതും ഇല്ലായിരുന്നു എന്നാണ് ഓർമ്മ. അതെന്തുമാകട്ട്! എന്റെ 'ടൈപീസ്സ്' ചീത്തയായി. പല 'വാച്ച് റിപ്പെയറന്മാരെയും സമീപിച്ചു. അതിന്റെ 'സ്പെയർ പാർട്ട് കിട്ടുവാനില്ലെന്നായിരുന്നു എല്ലാവരുടെയും മറുപടി. ഒരു ദിവസം 'മൂർ മാർക്കറ്റ്'ിനടുത്തുള്ള റോഡേ ഞാൻ നടക്കുമ്പോൾ കണ്ടു ഒരാൾ വില്പനക്കുവച്ചിരിക്കുന്നു എന്റെ 'ടൈം പീസ്സി'ന്റെ അതേ 'മോഡലി'ലുള്ള ചീത്തയായ ഒരു 'ടൈം പീസ്സ്'. വളരെ തുച്ഛമായ തുകയേ അയാൾ ചോദിച്ചുള്ളു. ഞാനത് വിലക്ക് വാങ്ങി. വീട്ടിൽ ചെന്ന് അഴിച്ചുനോക്കിയപ്പോൾ, എനിക്കാശ്യമുള്ള 'സ്പെയർ പാർട്ട്' അതിലുണ്ട്! അതുകൊണ്ട്, ഞാൻ തന്നെ എന്റെ 'ടൈം പീസ്സ്' അഴിച്ച്, വേണ്ട ചക്രം മററതിൽ നിന്നെടുത്ത് 'ഫിറ്റ്' ചെയ്ത് അത് ശരിയാക്കി! പറയാൻ വന്ന കാര്യം മറന്ന് കാടുകേറിപ്പോയി. ഇനി അത് പറഞ്ഞിട്ട് ബാക്കി.



**പഴയ മൂർ മാർക്കറ്റ്**



**മൂർമാർക്കറ്റിന് തീ കത്തി എരിയുന്നത്**

മൂർ മാർക്കറ്റിന് തീ പിടിച്ചു! (അതിന്റെ സ്ഥാനത്താണ് ഇന്ന് 'ചെന്നൈ സെൻട്രൽ സബേർബൻ ടെർമിനൽ' നിലകൊള്ളുന്നത്!) 'ടൈം പീസ്സി'ന്റെ കാര്യത്തിലേക്ക് മടങ്ങുന്നു. കുറേ കാലം കഴിഞ്ഞത് വീണ്ടും ചീത്തയായി. 'ക്വാർട്ട്സ്'

ആ സ്ഥാനം കയ്യടക്കി. എങ്കിലും അവ ഞാൻ കളഞ്ഞില്ല! ഇന്നും സൂക്ഷിച്ച് വച്ചിട്ടുണ്ട്! സൗകര്യപ്പെടുമ്പോൾ നന്നാക്കി 'ഷോ കെയിസ്സ്'ൽ വയ്ക്കണം! എനക്ക് പഴയകാല വസ്തു('ആന്റിക്സ്')ക്കളോട് വലിയ പ്രേമമാണ്!

രാവിലെ എട്ടാകുമ്പോഴേക്കും കുട്ടികൾ എത്തിയിരുന്നു. ഒൻപതരയാകുവോളം ഞങ്ങൾ പഠിപ്പിച്ചിരുന്നു. വൈകുന്നേരം സ്കൂൾ വിട്ടാലുടൻ എത്തിയിരുന്നു വേറൊരു 'ബാച്ച്'. ഒന്നൊന്നര മണിക്കൂർ അപ്പൊഴും 'റവീഷൻ' എടുത്തിരുന്നു. 11–നും, 12–നും കണക്കുമാത്രമേ ഞാൻ പഠിപ്പിച്ചിരുന്നുള്ളു. എന്റെ വിദ്യാഭ്യാസം അനുസരിച്ച്, 10–ാം ക്ലാസ്സുവരെ പഠിപ്പിക്കുവാനേ എനിക്ക് യോഗ്യതയുള്ളു. 'ബീഎസി'ക്ക് കണക്ക് 'സബ്സിഡിയറി' ആയി മാത്രമേ പഠിച്ചിട്ടുള്ളു! ഞാൻ പഠിച്ചിരുന്ന കാലത്തെ 'സിലബസ്സി'ന്റെ പല പതിന്മടങ്ങ് ആധുനികമായിരുന്നു 11–ലെയും 12–ലെയും 'സിലബസ്സു'കൾ! ബുക്കുകൾ വാങ്ങി പഠിച്ച് പഠിപ്പിക്കയായിരുന്നു അവരെ. മറ്റു കുട്ടികൾ ഉള്ള സമയത്തായിരുന്നില്ല അവർ വന്നിരുന്നത്. അവരുടെ എണ്ണവും വളരെ കുറവായിരുന്നു.

മക്കളെ രണ്ടുപേരെയും ഞങ്ങൾ അങ്ങോട്ടു ചെന്ന്, പഠിക്ക് എന്നുപറഞ്ഞ് പഠിപ്പിച്ചിരുന്നില്ല. അവർ സ്വമേധയാ പഠിച്ചിരുന്നു. എന്തെങ്കിലും സംശയം ചോദിച്ചാൽ മാത്രം പറഞ്ഞുകൊടുത്തിരുന്നതേയുള്ളു. ഒരിക്കലും ഒന്നിനും രണ്ടുപേരെയും വഴക്കുപറയണ്ടതായിപ്പോലും വന്നിട്ടില്ല, പിന്നല്ലേ അടിയുടെ കാര്യം! സ്കൂളിലെ ഒന്നാം 'റാങ്ക്'–ഓടു കൂടി മകൾ എസ് എസ് എൽ സി പരീക്ഷ വിജയിച്ചു. (അന്ന്, കേരളവിദ്യാലയം സ്കൂളിൽ നിന്നും 'ഫസ്റ്റ് റാങ്ക്' –ഓടുകൂടി വിജയിക്കുന്നവർക്ക് ഒരു 'സ്കോളർഷിപ്പ്' ഉണ്ടായിരുന്നു. ലോകത്ത് മറ്റെങ്ങും അതുപോലൊരു 'സ്കോളർഷിപ്പ്' ആരും നൽകിയിരിക്കാനിടയില്ല! മേൽ പറഞ്ഞപ്രകാരം വിജയിക്കുന്ന കുട്ടി, എങ്ങും തോല്ക്കാതെ എവിടെവരെ പഠിച്ചാലും, എം എസ്സിയൊ, എം ബി ബി എസോ, എൻജിനീയറിങ്ങോ, ഐ എ എസോ, പി എച്ച്ഡിയോ എന്തുമാകട്ടെ, അവിടെല്ലാം, ഫീസിനും പുസ്തകങ്ങൾക്കും ചിലവാകുന്ന തുക മുഴുവനും നൽകുന്ന ഒന്നായിരുന്നു അത്! **'ആട്ടോലക്ക്' വാസുദേവൻ എന്നൊരു നല്ല മനുഷ്യന്റെ വകയായിരുന്നു അത്. അദ്ദേഹത്തിന്റെ മകളുടെ പേരിൽ ഉള്ള രശ്മി ചാരിട്ടബിൾ ട്രസ്റ്റായിരുന്നു ദാതാവ്!**) അന്ന് കേരളവിദ്യാലയത്തിൽ 'പ്ലസ് വൺ' തുടങ്ങിയിട്ടില്ലായിരുന്നതിനാൽ 'റ്റീ സി' വാങ്ങി 'പ്ലസ് വൺ' ഉള്ള ഒരിടത്ത് ചേർത്തു.

**''വിജയത്തിന്റെ കഥകൾ വായിക്കാതിരിക്കു, സന്ദേശം മാത്രമേ നങ്ങൾക്ക് ലഭിക്കുകയുള്ളു. പരാജയത്തിന്റെ കഥകൾ വായിക്കു, വിജയം കൈവരിക്കുവാൻ ചില ആശയങ്ങൾ നിങ്ങൾക്ക് ലഭിക്കും.''–*ഡോക്ക്ടർ ഏ പി ജെ അബ്ദുൾ കലാം***

***''വിജയം അന്തിമമായതല്ല; പരാജയം മാരകമായതല്ല; തുടരുവാനുള്ള ചങ്കൂറ്റമാണ് ഗണനീയമായുള്ളത്.''– വിൻസ്റ്റൺ എസ്സ്. ചർച്ചിൽ***



"Don't judge each day by the harvest you reap but by the seeds that you plant." -*Robert Louis Stevenson*



If you look at what you have in life, you'll always have more. If you look at what you don't have in life, you'll never have enough." |-*Oprah Winfrey*



എന്റെ വാച്ചിന്റെ 'സെക്കന്റ്സ് ഹാൻഡ്' ഇളകി അതിനുള്ളിൽ കിടക്കുന്നതായികാണുകയാൽ അത് ശരിയാക്കിക്കുവാൻ ഒരു 'വാച്ച് റിപ്പയറ'റെ സമീപിച്ചു. അത് ശരിയാക്കുന്നതിന് അയാൾ അഞ്ച് രൂപ ചോദിച്ചു. അന്നത്തേ കണക്കിന് അത് വളരെ വളരെ കൂടുതലായിരുന്നു. നന്നാക്കണ്ട എന്നുപറഞ്ഞ് വാച്ച് തിരികെ വാങ്ങി. പഴയ മൂർ മാർക്കറ്റിന് മുൻപിൽ റോഡിന്റെ മറുവശത്ത് വാച്ചിന്റെയും ക്ലോക്കിന്റെയും മറ്റും സാധനങ്ങൾ മാത്രം വിൽക്കുന്ന കുറേ കടകൾ ഉണ്ട്. വൃത്താകൃതിയിലുള്ള ഏതു വാച്ചിന്റെയും പിൻഭാഗം ഊരത്തക്കരീതിയിലുള്ള ഒരു ഉപകരണം (ചിത്രത്തിൽ മുകളിൽ ഇടത്തേ അറ്റത്തുകാണുന്നത്.) പത്തുരൂപയ്ക്ക് വാങ്ങിച്ചു! വീട്ടിൽ ചെന്ന് തന്നത്താൻ വാച്ചു തുറന്ന് 'സെക്കന്റ്സ്' സൂചി ശരിയായി വച്ചുറപ്പിച്ചു! ക്രമേണ അത് ഒരു 'ഫുൾ ഫ്ളഡ്ജ്ഡ് വാച്ച് റിപ്പെയറിങ്ങ് സെക്ക്ഷണ്'ായി രൂപാന്തരം പ്രാപിച്ചു! (ഇടതുവശം താഴെ 'റെക്റ്റാംഗിളിലും സ്ക്യയറിലും'-മായി കാണുന്ന 11 എണ്ണവും, പല വലുപ്പത്തിലുള്ള ചെറിയ ചെറിയ പിരിയാണികൾ ഊരുവാനുള്ള 'സ്ക്രൂ ഡ്രൈവേഴ്സ്' ആണ്.) 'ഇലട്രിക്ക് സെൽ'വാച്ചുകളുടെ രംഗപ്രവേശനത്തോടെ അതിന്റെ പ്രവർത്തനം സ്ഥംബിച്ചു.

'റവീഷൻ ക്ലാസ്സുകൾ'മുറപോലെ നടന്നുപൊയ്ക്കൊണ്ടേയിരുന്നു. ഞാൻ കുട്ടികളെ പഠിപ്പിക്കുന്നത് കണ്ട്, ഒരു ദിവസം എന്റെ ഒരു 'വെൽ വിഷർ' എന്നോടുചോദിച്ചു. ''പണ്ടത്തെ ഈ ജോലി, ആ ഹെഡ്മാസ്റ്റർ ഉദ്യോഗം, അത് അങ്ങനങ്ങ് തുടർന്നുകൊണ്ടാപ്പോരായിരുന്നോ, എങ്കിൽ ഇങ്ങനുള്ള പ്രശ്നങ്ങൾ ഉണ്ടാകുമായിരുന്നോ!?'' ഒരു ചെറിയ പുഞ്ചിയോടെ ഞാൻ ഇങ്ങനെ പറഞ്ഞു. ''മനുഷ്യൻ പല വിധമാണ്. ചിലർക്ക്, ജോലി ചെയ്യുക, പണമുണ്ടാക്കുക, തിന്നുക, കുടുംബം പുലർത്തുക, മരിക്കുക എന്നതിൽ ഒതുങ്ങി നില്ക്കുന്നു, അവരുടെ ജീവിതലക്ഷ്യം! ജീവിതം ജീവിച്ചുമാത്രം തീർക്കുക എന്ന ചിന്താഗതിക്കാർ, അതിൽ സന്തൃപ്തരായി സായൂജ്യമടയുന്നു! ജീവിതത്തിൽ, ഇതല്ലാതെ മറ്റെന്തെങ്കിലുമൊക്കെക്കൂടി ചെയ്യണമെന്നാഗ്രഹിച്ചുപോകുന്ന മറ്റൊരുകൂട്ടരുണ്ട്! ഞാൻ ഇതിൽ രണ്ടാത്തെ കൂട്ടത്തിൽ പെട്ട ആളാണ്! ജീവിതത്തിൽ മറ്റെന്തെങ്കിലുമൊക്കെക്കൂടി ചെയ്യണമെന്ന് ആഗ്രഹിക്കുന്നവർക്ക് പല പ്രശ്നങ്ങളെയും നേരിടേണ്ടതായി വരും! കഴിവ് ഇല്ലാതെ, വെറും ആഗ്രഹത്തിന്റെ, ആവേശത്തിന്റെ പേരിൽ, മിഥ്യാധാരണയിൽ, തലതിരിഞ്ഞിറങ്ങിത്തിരിച്ചുപോകുന്ന ഒരാളോട് ഇങ്ങനൊരു ചോദ്യം ചോദിക്കുന്നതിൽ തെറ്റില്ല! ഞാൻ അത്തരക്കാരനല്ല എന്നതിന് തെളിവുകൾ ഒട്ടനവധിയുണ്ട്!'' ''ക്ഷമിക്കണം ഞൻ.....''തുടങ്ങി എന്തോ അദ്ദേഹം പറയുവാൻ തുടങ്ങിയപ്പോൾ, അത് തുടരുവാൻ സമ്മതിക്കാതെ, തടുത്തുകൊണ്ട് ഞാൻ പറഞ്ഞു, ''ഹൈ അതൊന്നും സാരമില്ല!'' ഞാൻ തുടർന്നു. അങ്ങനെ ചെയ്തിരുന്നെങ്കിൽ ഇങ്ങനുള്ള പ്രശ്നങ്ങൾ ഉണ്ടാകുമായിരുന്നോ എന്ന് ചോദിച്ചില്ലെ!? ആ ചോദ്യം അങ്ങ് പുറകോട്ടു പുറകോട്ട് പോകാം! ഞാൻ ജനിക്കാതിരുന്നിരുന്നെങ്കിൽ അങ്ങനെ സംഭവിക്കുമായിരുന്നോ എന്നും, അവിടെയും നിർത്തണ്ട, തലമുറകൾ തലമുറകൾ അങ്ങനങ്ങ് പിറകോട്ടു താണ്ടുകിൽ, ഈ പ്രപഞ്ചം ഉണ്ടാകാതിരുന്നെങ്കിലെന്നുവരെ പോകാം! കഥാനായിക മരിച്ചുപോയി എന്ന പ്രശ്നം പോലും, കുഴപ്പമില്ലാതെ

ഞാൻ പരിഹരിച്ചായിരുന്നു, ചിത്രം പൂർത്തീരിക്കുകവഴി! നാലഞ്ചുകൊല്ല ത്തെ താമസ്സം കാരണം, 'ബ്ലാക്ക് ആൻഡ് വയിറ്റ്'–ൽ നിന്ന് 'കളർ'–ലിലേക്ക് 'ട്രൻഡ്' മാറിപ്പോയതാണ് വിതരണക്കാർക്ക് കൂടുതൽ പ്രശ്നമായിത്തീർന്നത്! നാലഞ്ച് 'പ്രിന്റെ'ങ്കിലുമെടുത്ത്, നാലഞ്ച് 'സെന്റർ'–ൽ എങ്കിലും ഒരേ സമയ ത്ത് 'റിലീസ്സ്' ചെയ്യുവാൻ സാധിച്ചിരുന്നു എങ്കൽ, ഓഹോ എന്നുപറഞ്ഞ് പടം ഓടിയേനേം! എന്റെ ജീവിതയാത്ര പാടേ മാറ്റിക്കുറിക്കപ്പെട്ടുപോയേനേം! അതും വേണമെങ്കിൽ, അങ്ങ് പിറകോട്ട് പിറകോട്ട് പോകാം! ജനങ്ങൾ പടം ഇഷ്ടപ്പെട്ടിരുന്നു എന്നതും, എല്ലാ പ്രസിദ്ധീകരണങ്ങളും ഏകസ്വരത്തിൽ ചിത്രത്തേ പ്രകീർത്തിച്ചിരുന്നു എന്നതും, സ്പഷ്ടമായി അത് വിളിച്ചറിയിക്കു ന്നു! സംഭവിക്കാഞ്ഞതിൽ വിഷമിച്ചിട്ട് കാര്യമില്ല. എല്ലാം യാദൃച്ഛികം എന്ന് സമാധാനപ്പെടുക!

മകൾ ഉഷസ്സ് 'പ്ലസ്സ് ടൂ'ജയിച്ചു. മകൻ മനോജ്ഞ്, ചേച്ചിയെ പിൻതുടർന്ന് എസ്സ് എസ്സ് എൽ സി പരീക്ഷയിൽ സ്കൂളിൽ 'ഫസ്റ്റ്'റാങ്കോടുകൂടി വിജയി ച്ച് ലോകത്തെ വലിയ 'സ്കോളർഷിപ്പി'ന് അർഹത നേടി. മകൾക്ക് 'കെമിസ് ട്രിക്ക്' ഒരു കോളജിൽ പ്രവേശനം ലഭിച്ചു. ടീച്ചറിന് പരിചയമുണ്ടായിരുന്ന ഒരു സ്കൂളിൽ 'പ്ലസ്സ് വൺ'–ന് മകനെ ചേർത്തു.

രാവിലെ 'റവീഷൻ' കഴിഞ്ഞാൽ പിന്നെ, വൈകിട്ട് കുട്ടികൾ വരുന്നതുവരെ യുള്ള സമയം ഒന്നും ചെയ്യുവാൻ ഇല്ലാതിരുന്ന് വിഷമിച്ചപ്പോൾ ഒരു 'ഐ ഡിയ തോന്നി! ചലച്ചിത്രസംവിധാനത്തെക്കുറിച്ച് ഒരു പോസ്റ്റൽ ക്ലാസ്സ് തുട ങ്ങുക! തുടങ്ങി. പത്തുപന്ത്രണ്ട് പേരപേക്ഷിച്ചു. പിന്നെന്താണ് സംഭവിച്ചത് എന്ന് ഓർക്കുന്നില്ല! എന്തോ കാരണത്താൽ അത് നടത്താൻ പററിയില്ല. എല്ലാവരും തന്ന പണം, തിരികെ അയച്ചുകൊടുത്തു, ഒരു ക്ഷമാപണസഹി തം! ഇരുപത്തിനാലാം ദുരന്തവും അങ്ങനെ സംഭവിച്ചുകിട്ടി!

ഞാൻ കൊല്ലനായി രൂപാന്തരം പ്രാപിച്ചിരിക്കുപ്പോൾ ഉപയോഗിക്കുന്ന ഉപക രണങ്ങളുടെ ചിത്രമാണ് ഈ കൊടുത്തിരിക്കുന്നത്. അതിനുള്ള സൗകര്യം ഇല്ലാഞ്ഞതു കാരണം, പഴുപ്പിച്ച് തല്ലിപ്പരത്തുക മുതലായ ജോലികളൊന്നും ചെയ്തിരുന്നില്ല. രാകുക, കിഴിക്കുക, സ്ക്രൂ ഇട്ട് മുറുക്കുക, തല്ലിവളക്കുക അതുമാതിരിയൊക്കെയുള്ള ജോലികൾ മാത്രമേ



ചെയ്തിരുന്നുള്ളു. 'റാക്കി'ന്റെ പണികൾ, 'ഡ്യൂപ്ലിക്കേറ്റ്' താക്കോലുകൾ ഉണ്ടാ ക്കുന്ന പണികൾ, പിച്ചാത്തിക്കും മറ്റും വാത്തല ഉണ്ടാക്കുന്ന പണികൾ എന്നി വ ഞാൻ ചെയ്തിരുന്ന പണികളിൽ ചിലവയാണ്.

യാചക പ്രശ്നങ്ങളെ എടുത്തുകാണിച്ചുകൊണ്ട് ഒരു തിരനാടകം രചിക്കണം എന്നൊരിക്കൽ തോന്നി. 'പ്ലോട്ട്' എല്ലാം തയ്യാറാക്കി കഥ ഒരു 'പേജ്'–ൽ എഴുതി വച്ചു. അപ്പോൾ, ഒരു യാചകൻ പണക്കാരെ സംബോധന ചെയ്ത് കുറെവരികളും, യാചകരെ ലാക്കാക്കിഏതാനും വരികളും പാടുന്നതായി ഒരു ഗാനം മനസ്സിൽ പൊന്തിവന്നു. അത് അന്ന് കുത്തിക്കുറിച്ച് വച്ചതാണ് ചുവടേ ചേർക്കുന്നത്. എങ്ങും ഉപയോഗിക്കാൻ പററാതെ പോയ ഗാനങ്ങളിൽ ഒന്നാണത്. അത് നഷ്ടപ്പെട്ടുപോകാതിരിക്കാനാണ് ഇവിടെ ചേർക്കുന്നത്. ഭാവിയിൽ ആർക്കെങ്കിലും പ്രയോജനപ്പെടുമെങ്കിൽ പ്രയോജനപ്പെടട്ടെ എന്ന് കരുതി. പിന്നെന്തുസംഭവിച്ചു എന്നോർമ്മയില്ല. തിരനാടകരചന നടന്നില്ല.

*കുംഭവീർപ്പാൻ പണമുണ്ട്,*
*ടിപ്പുകൊടുക്കാൻ പണമുണ്ട്,*
*വമ്പു കാട്ടാൻ പണമുണ്ട്!*
*എച്ചിലാക്കിക്കുപ്പേലാക്കുമാഹാരം പോലും*
*പിച്ചക്കാരനവനുനൽകാൻ മനമില്ലീ മർത്യന്..!*
*തെണ്ടികളേ.....നാ....റിളേ.........*
*കുണ്ടിൽ കിടക്കാനൊരു മണ്ടനായിട്ടെന്തിനു നീ ജനിച്ചു?*

*പട്ട് വാങ്ങാൻ പണമുണ്ട്,*
*കൊണ്ടാടാൻ പണമുണ്ട്,*
*കട്ടുവാരിയ പണമുണ്ട്!*
*മുട്ടേം റൊട്ടീം പട്ടി തിന്നാൽ ദണ്ഡമില്ല*
*പട്ടിണിക്കാരനവനുനൽകാൻ മന....സ്സി......ല്ലാ..!*
*തെണ്ടികളേ....നാ....റികളേ*
*തെണ്ടിനടക്കാനൊരുഞൊണ്ടിയായിട്ടെന്തിനീമണ്ണിൽ ജനിച്ചു?*

*കട്ടിലുണ്ട്, തൊട്ടിലുണ്ട്, മട്ടിൽ*
*വട്ടങ്ങളൊട്ടേറെ വീട്ടിലുണ്ട്,*
*വണ്ടിവാങ്ങാൻ പണമുണ്ട്,*
*ശുണ്ഠികൂടാൻ പണമുണ്ട്,*
*കള്ളനോട്ടു പണമുണ്ട്,*
*കുപ്പിവാങ്ങാനൊ..ട്ടേറെ പട്ടി...ക..ളുണ്ട്*
*ചത്തുചെന്നാൽ നിനക്കുകിട്ടും ഉമ്മിണിപുഴുത്തോരു വെ....ണ്ട..യ്ക്ക!*

പലപ്പോഴായി സംഭവിച്ച ഏതാനും സംഭവങ്ങളുടെ ക്രോഡീകരണമാണ് ഞാനിവിടെ കൊടുക്കുന്നത്!
അമജ്ഞിക്കരെ ഞാൻ തനിയേ താമസിച്ചിരുന്നപ്പോൾ ഒരു ദിവസം, എന്റെ അനുജൻ പ്രസന്നൻ എന്റെ 'ടൈപ്പ്റൈറ്റർ' ഞാനറിയാതെ എടുത്തുകൊണ്ടുപോയി. പിന്നാളിനേക്കുറിച്ച് കുറേ കാലത്തേക്ക് ഒരു വിവരവും ഇല്ലാതായി! 'സ്ക്രീൻപ്ലേ' ടൈപ്പ് ചെയ്ത് കൊടുത്തിരുന്ന എന്റെ പണി അതിനോടെ നിലച്ചു! ഒരു തുകൽ പെട്ടിയുമായി മറ്റൊരു ദിവസം പട്ടാളത്തിൽ നിന്നും ഒളിച്ചോടിയ അനുജൻ കൊച്ചുണ്ണി വന്നു! ഒരു ദിവസം കഴിഞ്ഞ് പോയി!

ഒരു സർക്കസ്സ്കമ്പനിയിൽ ജോലികിട്ടി പ്രസന്നന്. പ്രസന്നന്റെ വിവാഹം നടന്നു. അനുജത്തി പ്രസന്നയുടെ വിവാഹം നടന്നു. ടീച്ചർ ഒരു സ്വർണ്ണമാല പ്രസന്നക്ക് സമ്മാനിച്ചു, കല്യാണച്ചിലവുകൾക്ക് പുറമേ!

വക്കീലന്മാരും ജഡ്ജിമാരും കോടതിയിൽ ധരിക്കുന്ന വെളുത്ത 'കോളർ' ഉണ്ടാക്കി തെക്കെഇന്ത്യയിലെ കോടതിൾതോറും വില്പന നടത്തുന്നതിൽ വ്യാപൃതനായി അനുജൻ നാണു.

ടീച്ചറിന്റെ വീട്ടിൽ വീതംവയ്പ്പ് നടന്നു. അതിൽ കുറെ തറയുണ്ടായിരുന്നത് വിറ്റ് മദ്രാസ്സിൽ കുളത്തൂർ എന്ന സ്ഥലത്ത് ഒന്നൊന്നര 'ഗ്രൗണ്ട്' ഭൂമി ടീച്ചർ വാങ്ങി. കുടുംബം വക വീട് നിൽക്കുന്നിടവും അതിന് ചുറ്റും കുറച്ച് പുരയിടവും ഏറ്റവും ഇളയ അനുജന് ലഭിച്ചു. കൊച്ചനുജന്റെ പുരയിടത്തിന് തൊട്ട് വടക്കേതായിരുന്നു ടീച്ചർക്ക് കിട്ടിയ പുരയിടം. അത് കൊച്ചനുജനുതന്നെ വിൽക്കുവാൻ തീരുമാനിച്ചു.

മകൾ ഉഷസ്സ് 'ബീ എസ്സി' ജയിച്ചു. മകൻ മനോജ്ഞ് 'പ്ലസ് ടൂ' വിജയിച്ചു. അണ്ണാ 'യൂണിവേഴ്സിറ്റി'യിൽ 'എം എസ്സി അപ്ലൈഡ് കെമിസ്ട്രി'ക്ക് മകൾ അപേക്ഷിച്ചിരുന്നു. ചരിത്രം സൃഷ്ട്ടിച്ച ഒരു വൻ സംഭവം തന്നായിരുന്നു അവിടെ 'അഡ്മിഷൻ' കിട്ടുമോ ഇല്ലിയോ എന്നറിയുവാനുള്ള കാത്തിരിപ്പ്! അതുപോലൊരു സംഭവം ലോകത്ത് മറ്റെങ്ങും നടന്നുകാണാൻ ഇടയില്ല! രാവിലേതന്നെ ഞാൻ മകൾ ഉഷയെയും കൊണ്ട് 'കോളജ്'-ൽ എത്തിയിരുന്നെന്നാണ് ഓർമ്മ. ഉച്ചയായി, വിവരമൊന്നുമില്ല! എവിടെയോപോയി എന്തോ കഴിച്ചു. തിരിച്ചെത്തി വീണ്ടും കാത്തിരുന്നു. വൈകുന്നേരമായി 'എസ്സ്' എന്നോ 'നോ' എന്നോ അറിയുന്നില്ല! രാത്രിയായി! ഔദ്യോഗികമായി ആരെങ്കിലും എന്തെങ്കിലുമൊന്ന് അറിയിക്കണ്ടെ? അത് നടന്നില്ല. ഞങ്ങളുടെ ഹൃദയത്തുടിപ്പിന്റെ വേഗത ക്രമാതീതം വർദ്ധിച്ചു! വീട്ടിൽ എല്ലാവരും വിഷമിക്കും ഞങ്ങളേക്കുറിച്ച് വിവരമൊന്നും അറിയാത്തതിനാൽ! (അന്ന് 'ലാൻഡ് ലൈൻ' -നോ, 'മോബയിൽ'-ഒ ഒന്നും ഇല്ലാത്ത കാലമായിരുന്നെന്ന് ഓർക്കണം!) വീട്ടിൽ ഇരിക്കുന്നവരും ഞങ്ങളും വിഷമിക്കുകയല്ലാതെ മറ്റുമാർഗ്ഗം ഒന്നും ഇല്ലായിരുന്നു! ഇത്ര മണിക്കേ 'റിസൽട്ട്' തയ്യാറാകു എന്നെങ്കിലും അറിയിക്കണ്ടെ? അതും അവർ ചെയ്തില്ല! കുറഞ്ഞത് നൂറ്റിച്ചില്ല്വാനം ആൾക്കാരെങ്കിലും അവിടെ വിമിഷ്ടപ്പെടുന്നുണ്ടായിരിക്കണം! രാത്രിയിലും വല്ലിടവും പോയി വല്ലതും കഴിച്ചുകാണും! രാത്രി പന്ത്രണ്ടോ, രണ്ടോ എന്ന് കൃത്യമായിട്ടോർക്കുന്നില്ല, മണിയായപ്പോൾ 'റിസൽറ്റ്' ഇട്ടു! ആൾക്കാരുടെ തെള്ള് കഴിഞ്ഞ് ഞങ്ങൾ രണ്ടുപേരുംകൂടെ ചെന്നുനോക്കിയപ്പോൾ, അതുവരെ കഷ്ടപ്പെട്ടതൊന്നും  ഒരു പ്രശ്നമല്ലാതായി തീർന്നു! 'എം എസ്സി'ക്ക് 'സെലക്ക്ഷൺ കിട്ടിയിരിക്കുന്നു! എപ്പോഴോ വീട്ടിൽ എത്തി! വീട്ടിലിരുന്ന് വ്യാകുലപ്പെട്ടവർക്കും ആശ്വാസമായി!

മനോജ്ഞ്ന് 'ബീ എസ്സി'ക്ക് 'ഫിസിക്ക്സ് മെയിൻ വേണമായിരുന്നു. അപേക്ഷ അയയ്ക്കുന്ന ജോലിയെല്ലാം സ്വയം ഏറ്റെടുത്തിരുന്നു. ഒടുവിൽ ഞാൻ അന്വഷിച്ചപ്പോൾ മനസ്സിലായി ഒരു 'കോളജ്'-ൽ മാത്രമേ അപേക്ഷിച്ചിട്ടുവെന്ന്! എനിക്കെന്തോ അതൊരു പന്തികേടായിത്തോന്നി! ഞൻ പല 'കോളജ്'കളിലും അപേക്ഷാഫാറത്തിന് ശ്രമിച്ചു. എങ്ങും രക്ഷയില്ല! എല്ലാവരും 'ആപ്ലിക്കേഷൻ ഫോം' കൊടുക്കുന്നത് നിർത്തൽ ചെയ്തിരിക്കുന്നു! ഒടുവിൽ ഒരു വിവരം അറിഞ്ഞു, 'പച്ചൈയ്യപ്പാസ് കോളജ്'-ൽ 'ബീ എസ്സി ഫിസിക്ക്സ് മെയിൻ ഈവിനിങ്ങ് ക്ലാസ്സ്'-ന് അപേക്ഷാഫാറം കൊടുക്കുന്നുണ്ടെന്ന്! താമസ്സിച്ചില്ല! ഞാൻ തന്നെ നേരിൽ 'കോളജ്'-ൽ പോയി 'ക്യൂ' നിന്ന് അപേക്ഷാഫോറം വാങ്ങി പൂരിപ്പിച്ച് അവനുവേണ്ടി സമർപ്പിപ്പിക്കുകയായിരുന്നോ, അതോ അവനേയും കൂടെ കൂട്ടിക്കൊണ്ടു പോയി അവനേക്കൊണ്ട് അപേ

ക്ഷ കൊടുപ്പിക്കുകയായിരുന്നോ എന്ന് നല്ല ഓർമ്മയില്ല! എന്തായാലും ആ 'ക്യ' ഇന്നും ഞാനോർക്കുന്നു! അന്നങ്ങനെ, എനിക്ക് തോന്നിയത്, ഏതായാലും വളരെ വളരെ നന്നായി! അതുകൊണ്ട്, അവന് ഒരു വർഷം വെറുതേ നഷ്ടപ്പെടുവാനിടയായില്ല!  അവൻ അപേക്ഷിച്ചിടത്ത് 'അഡ്മിഷൻ' ലഭിച്ചില്ല. 'പച്ചൈയ്യപ്പാസ്'–ൽ 'ഈവിനിങ്ങ് ക്ലാസ്സ്'–ന് പ്രവേശനം ലഭിച്ചു! പക്ഷെ ഒരു പ്രശ്നമുണ്ടായി. 'ഈവിനിങ്ങ് ക്ലാസ്സ്'–ൽ 'സെക്കൻഡ് ലാംഗ്വേജ് ഹിന്ദി'ക്ക് ക്ലാസ്സ് എടുക്കുന്നുണ്ടായിരുന്നില്ല! തന്നത്താൻ പഠിച്ച് ഹിന്ദിപരീക്ഷ എഴുതുവാനുള്ള അനുവാദം യൂണിവേഴ്സിറ്റി'യിൽ നിന്ന് വാങ്ങി ആ പ്രശ്നം പരിഹരിച്ചു. ഹിന്ദി പഠിക്കുന്ന കാര്യത്തിൽ പ്രശ്നമുണ്ടായില്ല. അവന്റെ അമ്മ ഹിന്ദിവിദ്വാൻ കൂടി 'പാസ്സാ'യ ആളായതുകൊണ്ട്.

റവീഷൻ ക്ലാസ്സുകൾ നല്ലരീതിയിൽതന്നെ നടന്നുപൊയ്ക്കൊണ്ടേയിരുന്നു. മൂഷികസ്ത്രീ പിന്നെയും മൂഷികസ്ത്രീ ആയി എന്ന് കേട്ടിട്ടുണ്ട്! അത് എന്റെ കാര്യത്തിൽ പ്രായോഗികമായി! റവീഷനില്ലാത്തസമയം 'ഇംഗ്ലീഷ്'–ൽ കവിതകൾ എഴുതുവാൻ ഉപയോഗിച്ചു. പേപ്പർ വായിക്കുമ്പോൾ, പ്രധാനമെന്ന് തോന്നുന്നവയെല്ലാം അടയാളപ്പെടുത്തിവയ്ക്കുകയും, എല്ലാവരുടെയും വായന കഴിയുമ്പോൾ അവ വെട്ടിയെടുത്ത് സൂക്ഷിക്കുകയും ചെയ്യുന്ന പതിവ് എനിക്കുണ്ടായിരുന്നു. ആശയങ്ങൾ കിട്ടുന്നതിനും മറ്റും, എന്നെ അവ വളരെയധികം സഹായിച്ചിരുന്നു.

വിജയൻ ഒരു പഴയ 'ട്രെഡിൽ പ്രസ്'(കാലുകൊണ്ട് ചവുട്ടച്ചവുട്ടി പ്രിന്റ്ചെയ്യുന്ന പ്രസ്) വാങ്ങി ജോലി ചെയ്തുകൊണ്ടിരുന്നു. ഒരു ദിവസം എന്നോട് പറ



ഞ്ഞു, പേപ്പർ മാത്രം വാങ്ങിച്ചുകൊടുത്താമതി, മറ്റു ജോലിയില്ലാതിരിക്കുമ്പോൾ കുറയശെക്കുറയശെ, 'ചലച്ചിത്രസംവിധാനം' എന്ന എന്റെ ബുക്ക് 'സെക്കഡ് എഡിഷൻ' പ്രിന്റുചെയ്ത് ശരിയാക്കിത്തരാമെന്ന്! വളരെ സന്തോഷത്തോടെ ബുക്ക് തിരച്ചിൽ ആരംഭിച്ചു. ആലോചിച്ചാലോചിച്ച് ഒടുവിൽ ബുക്കുവച്ചയിടം ഓർമ്മ വന്നു. പണ്ട് അനുജൻ കൊച്ചുണ്ണി വച്ചിട്ടുപോയ തുകൽപ്പെട്ടി കട്ടിലിനടിയിൽ വച്ചിട്ടുണ്ട്, അതിനകത്താണെന്ന്! ധൃതിയിൽ പോയി കട്ടിലിനടിയിലിരുന്ന തുകൽ പെട്ടിക്കുപിടിച്ചുവലിച്ചു! ഭയങ്കര ഭാരം! പിടിച്ചിട്ട് അത് അനങ്ങുന്നില്ല! ബലം പിടിച്ചപ്പോ ഇളകിവന്നു! ചിതൽ! സിമിന്റ് തറയിൽ ചിതൽ! പെട്ടിയുടെ അടിഭാഗം പരിശോദിച്ചപ്പോൾ കണ്ടു അതൊക്കെ തിന്ന് തുളച്ച് ചിതൽ, പെട്ടി




ക്കുള്ളിൽ പ്രവേശിച്ചിരിക്കുന്നതായി! പെട്ടന്ന് പെട്ടി തുറന്നപ്പോൾ കണ്ട കാഴ്ച! അതിനകത്ത് വച്ചിരുന്ന വസ്തുക്കൾ മുഴുവനും ചിതൽ തിന്നിരിക്കുന്നു, എന്തെന്ന് തിരിച്ചറിയാൻ പറ്റാത്ത വിധം! സംവിധാനത്തിന്റെ രണ്ട് പുസ്തകം സൂക്ഷിച്ചുവച്ചിരുന്നതിൽ ഒരെണ്ണം പൂർണ്ണമായും തിന്നുതീർത്തിരിക്കുന്നു! ഒരെണ്ണത്തിന്റെ കുറച്ചുഭാഗം അവശേഷിച്ചിട്ടുണ്ട്! ആ അവശേഷിച്ച ഭാഗത്തിന്റെ ചിത്രമാണിവിടെ കാണുന്നത്! (ഇതിൽ നിന്ന് ഞാൻ ഒരു പാഠം പഠിച്ചു! ഒരേ രീതിയിലുള്ള രണ്ടുസാധനങ്ങൾ സൂക്ഷിച്ചുവയ്ക്കുകയാണെങ്കിൽ രണ്ടുംകൂടൊരുമിച്ച് വയ്ക്കരുത്, രണ്ടും രണ്ടിടത്തായി സൂക്ഷിക്കണമെന്ന്!) ദുരന്തങ്ങളുടെ എണ്ണം വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു! ഇപ്പോൾ അത് ഇരുപത്തഞ്ചായിരിക്കുന്നു. മലയാളം ബുക്ക് കൊടു

ക്കാൻ ഇല്ലാതെവന്നകാരണം, തമിഴിലേക്ക് പരിവർത്തനം ചെയ്ത 'തിരൈപ്പട ഇയക്കം' എന്ന ബുക്ക്, പ്രിന്റ് ചെയ്യാമെന്നുവച്ചു. കുറച്ചുപേപ്പർ വാങ്ങുവാൻ പണം കൊടുത്തു. അതിന് പേപ്പർ വാങ്ങി. അത് പ്രിന്റുചെയ്ത് തീർന്നപ്പോൾ പിന്നെയും കുറച്ച് പണം കൊടുത്തു, പേപ്പർ വാങ്ങുവാൻ. അങ്ങനെ ആ പ്രക്രിയ മുറപോലെ നടന്നുകൊണ്ടേയിരുന്നു.



**ചിത്രം 1**

'ഇലക്ട്രോണിക്ക്സ്' എനിക്കൊരു കമ്പമായിരന്നു! മദ്രാസ്സിൽ മൗണ്ട് റോഡ് പോസ്റ്റാഫീസിനു സമീപം റിച്ചീ സ്റ്റ്രീറ്റ്–ൽ ഒട്ടനവധി കടകളുണ്ട് ഇലക്ട്രോണിക്ക്സ് സാധനങ്ങൾക്ക്. ഇലക്ട്രോണിക്ക്ബുക്കുകൾ വിൽക്കുന്ന കടകളും ഉണ്ട്. അതിൽ 'മേക്ക് യുവേഴ് സെൽഫ് സീരീസ്സ്'–ലെ അനവധി ബുക്കുകൾ ഞാൻ വാങ്ങിയിരുന്നു. രണ്ടുമൂന്ന് 'കാർഡ്ബോഡ്' പെട്ടികൾ നിറയെ ഇലക്ട്രോണിക്സ് സാധനങ്ങളാണ്! 'മീറ്റർ'–ഉം 'സോൾഡറിങ്ങ് അയൺ'–ഉം, ആണ് **ചിത്രം 1**–ൽ മുൻപിൽ കാണുന്നത്. തുറന്ന 'കർഡ്ബോഡ്' പെട്ടിക്കുള്ളിൽ ചെറിയ ചെറിയ പെട്ടികളിലാണ് 'റസിസ്റ്റൻസ്, ട്രാൻസിസ്സ്റ്റർ' മുതലായവ. ഒരു സാധനമുണ്ടാക്കുക, സംത്രിപ്തി അടയുക! പിന്നത് അഴിക്കുക, മറ്റൊരു സാധനമുണ്ടാക്കുവാൻ അതിലെതന്നെ ഉപയോഗപ്രദമായവ വീണ്ടും ഉപയോഗിച്ച് വേറൊന്ന് നിർമ്മിക്കുക, ഇതായിരുന്ന പതിവ്! ആദ്യമായി 'സോൾഡറിങ്ങ് അയൺ' ഉപയോഗിക്കുന്നവർ കാണിക്കുന്ന ഒരു തെററ് ചൂണ്ടിക്കാണിക്കുന്നത് ആർക്കെങ്കിലുമൊക്കെ പ്രയോജനപ്പെടുമെന്നതിനാൽ അതിവിടെ വിവരിക്കുന്നു. സാധാരണ അവർ കാണിക്കുന്ന പ്രവണത, 'സോൾഡറിങ്ങ് അയൺ'–ന്റെ അററത്ത് 'ലെഡ്സ്റ്റ്' എടുത്ത് 'സോൾഡർ' ചെയ്യണ്ട സ്ഥലത്ത് പിടിപ്പിക്കാൻ ശ്രമിക്കുന്നു എന്നതാണ്. ഇത് ശരിയല്ല, 'സോൾഡറിങ്ങ്' ശരിയാകുകയില്ല. ചൂടാക്കിയ 'അയൺ'–ൽ ഈയം ഉരികിത്തുടങ്ങിയൊ എന്നറിയാൻ വേണ്ടി മാത്രം അതിൽ ഒന്ന് തൊട്ടുനോക്കുന്നതിൽ തെറ്റില്ല. പക്ഷേ 'ലെഡ്സ്റ്റ്' ഒരിക്കലും 'അയൺ'–ൽ എടുക്കുവാൻ പാടില്ല. എവിടെ 'സോൾഡർ' ചെയ്യണമോ അവിടെ, ചൂടാക്കിയ 'അയൺ'–ന്റെ അററം വച്ച് ചൂടാക്കിയശേഷം, അവിടേക്ക് 'ലെഡ്സ്റ്റ്'–ന്റെ അറ്റം ആവശ്യാനുസരണം തൊടുവിച്ചശേഷം, 'അയണും ലെഡ്സ്റ്റും' പെട്ടന്ന് മാറ്റുകയാണ് വേണ്ടത്. ശക്തമായ ബന്ധം ഉണ്ടാകുവാൻ ഇത് ആവശ്യമാണ്. വീട്ടിലെ 'കാതോഡ് റേ ററീവി', 'ടേപ്പ് റി ക്കോഡർ','റേഡിയോ' എന്നിവ ചീത്തയായപ്പോഴെല്ലാം ഞാൻ തന്നെയാണ് നന്നാക്കിയിരുന്നത്.


**ചിത്രം 2**

**ചിത്രം 2**–ൽ ഇടതുവശം കാണുന്നത് തന്നത്താൻ ചെരിപ്പുകൾ നന്നാക്കിയിരുന്നപ്പോൾ ഉപയോഗിച്ചിരുന്ന ഉടക്കുസൂചിയും 'കട്ടർ'–ഉം. മദ്ധ്യത്തിൽ കാണുന്നത് 'പ്ലംബിങ്ങ്' പണിക്ക് ഉപയോഗിച്ചിരുന്ന ഉപകരണങ്ങൾ. വലത്തെ അററം കാണുന്നത് കണ്ണിടി മുറിക്കുന്ന ഉപകരണം. **ചിത്രം 3**–ൽ കാണുന്നത് തന്നത്താൻ 'കാലിക്കൊ ബയന്റ്' ചെയ്ത പുസ്തകങ്ങൾ.


**ചിത്രം 3**

തിരഞ്ഞെടുപ്പുകൾ പലത് കടന്നുപോയി! ഭാര്യ ആർക്കാ വോട്ടുചെയ്തതെന്ന് ഭർത്താവിനോ, ഭർത്താവ് ആർക്കാ ഓട്ടുചെയ്തതെന്ന് ഭാര്യക്കോ അറിഞ്ഞുകൂടാ! ഞങ്ങൾ മതമോ, രഷ്ട്രീയമോ ഒരിക്കലും സംസാരവിഷയമാക്കിയിരുന്നില്ല. ടീച്ചറിന്റെ ഔദ്യോഗികകാര്യനിർവഹണങ്ങളിൽ ഒരിക്കലും ഞാൻ ഇടപെട്ടിരുന്നില്ല. മററൊരാളുടെ ഔദ്യോഗികകാര്യങ്ങളിൽ ഇടപെടുന്നത് എനിക്ക് ഒട്ടും ഇഷ്ടമല്ല.

പ്രായപൂർത്തിയായ മക്കൾക്ക്, അവരുടെ ജീവിതപങ്കാളിയെ തിരഞ്ഞെടുക്കുവാൻ പൂർണ്ണ സ്വാതന്ത്ര്യം അനുവദിക്കണം. അവർ വഴിതെറ്റി അബദ്ധത്തിൽ ചെന്നുചാടാതിരിക്കുവാനും മാതാപിതാക്കൾ ശ്രദ്ധിക്കണം. അതിനുവേണ്ടി വീട് മാറുകയോ, വേണ്ടിവന്നാൽ നാടുതന്നെവിടുകയോ ഒക്കെ ചെയ്യുന്നതിൽ തെറ്റില്ല! ഭീഷണിപ്പെടുത്തൽ സൂക്ഷിച്ചുവേണം! ദൗർബല്ല്യനിമിഷത്തിൽ അത് അവിവേകത്തിലേക്ക് അവരെ തള്ളിവിടുവാൻ യാതൊരു കാരണവശാലും ഇടനൽകരുത്. ജാതിമതാദികളുടെ കാര്യമല്ല ഞാൻ പറയുന്നത്! പങ്കാളിയായി തിരഞ്ഞെടുക്കപ്പെടുന്ന ആളിന്റെ സ്വഭാവം എല്ലാരീതിയിലും നല്ലതായിരിക്കണം!

1991 മേ 21–ാം നു പ്രധാനമന്ത്രി രാജീവ് ഗാന്ധി, മദ്രാസ്സിൽ ശ്രീപെരുംബുദൂർ എന്ന സ്ഥലത്തുവച്ച്, ഒരു ആത്മഹനന ബോമ്പിടലിൽ വധിക്കപ്പെട്ടു. 14–ൽ കൂടുതൽ ആളുകൾ ഗാന്ധിയോടൊപ്പം കൊല്ലപ്പെട്ടു. ശ്രീലങ്കയിൽ തമിഴ്ഏലം വേണമെന്ന് വാദിക്കുന്ന 'ലിബറേഷൺ ടൈഗേഴ്സ് ഒഫ് ടമിൾ ഏലം' എന്ന സംഘനയിലെ ഒരാളാൽ. ശ്രീലങ്കയിലെ ആഭ്യന്തരകലഹത്തിൽ സമാധാനം ഉണ്ടാക്കുന്നതിന് 'ഇൻഡ്യൻ പീസ്സ് കീപ്പിങ്ങ് ഫോഴ്സ്'–നേ രാജീവ് ഗാന്ധി നിയോഗച്ചതിനോടുള്ള എതിർപ്പും വെറുപ്പും ആയിരുന്നു ആ കടുംകൈക്ക് പ്രേരകമായി തീർന്നത്!

ഉഷസ്സ് 'എം എസ്സി' ജയിച്ചു. മനോജ്ഞ് 'ബീ എസ്സി' ജയിച്ചു. ഉഷസ്സ് 'ബീ എഡി'–ന് ചേർന്നു. മനോജ്ഞ് ഒരു'സ്കൂൾ'–ലിൽ അദ്ധ്യാപകനായി ജോലിയിൽ പ്രവേശിച്ചു. 'യൂണിവേഴ്സിറ്റി ഒഫ് മദ്രാസ്സ്, ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് ഡിസ്റ്റൻസ് എഡ്യൂക്കേഷൻ'–ന്റെ, 'മാസ്റ്റർ അഫ് കംപ്യൂട്ടർ ആപ്ലിക്കേഷൻസ്(എം സി എ) കറസ്സ്പോൺഡസ്കോഴ്സ്'–ന് ചേർന്ന് പഠിത്തവും തുടർന്നു.

ഒരു ദിവസം ഒരു യുവാവ് എന്നെ വന്നു കണ്ട് ഇംഗ്ലീഷിൽ പറഞ്ഞു, ''ഐ ആം ഉഷസ്സ് ക്ലാസ്സമേയിറ്റ് ഫോർ എംഎസ്സി കോഴ്സ്. ഐ ആം എ ബ്രാമിൻ. മൈ നെയിം ഈസ്സ് ജയസൂര്യ. ഐ ആം വർക്കിങ്ങ് ആസ് എ ലെക്ചറർ ഇൻ ഏ കോളജ്. ഐ റിക്വസ്റ്റ് യൂ ടു ബീ കൈൻഡ് ഇനഫ് ടു ഗിവ്വ് ഹെർ ഇൻ മാരിയേജ് ടു മീ. മൈ എൽഡർ ബ്രദർ വിൽ മീറ്റ് യൂ സൂൺ.'' ''ലെറ്റ് ഹിം കം.'' ഞാൻ മറുപടി കൊടുത്തു. കാഴ്ചയിലും, സംസാരത്തിലും, പെരുമാറ്റത്തിലും അപാകത ഒന്നും തോന്നിയില്ല. മകളോട് തിരക്കി! ഇഷ്ടമാണെന്നു പറഞ്ഞു. കോളജിൽ ഫസ്റ്റ് റാങ്കിനുവേണ്ടി ഇരുവരും തമ്മിൽ വലിയ മത്സരമായിരുന്നെന്നും, എപ്പോഴും ഫസ്റ്റ് റാങ്ക് സൂര്യക്കായിരുന്നു കിട്ടിയിരുന്നതെന്നും മനസ്സിലായി. ഒന്നാം റാങ്ക് വാങ്ങുന്ന ഒരാൾ സ്വഭാവദൂഷ്യക്കാ

രനായിരിക്കുക അചിന്തനീയമായ ഒരു പ്രതിഭാസമാണെന്ന് തോന്നുകയാൽ, അത് അങ്ങനെതന്നെ വിലയിരുത്തുവാനേ എനിക്ക് അപ്പോൾ കഴിഞ്ഞുള്ളു! സൂര്യ പോയി കുറേ കഴിഞ്ഞപ്പോൾ ഒരാൾ വന്ന് സ്വയം പരിചയപ്പെടുത്തി. സൂര്യയുടെ ജേഷ്ഠൻ ആയിരുന്നു അത്. അദ്ദേഹത്തിന്റെ വാക്കുകളുടെ പരിഭാഷയാണ് ഇവിടെ ചേർത്തിരിക്കുന്നത്. ''ക്ഷമിക്കണം, ആവശ്യപ്പെടുന്നത് ശരിയല്ലെന്ന് അറിയാം! പക്ഷെ സാഹചര്യങ്ങളെല്ലാം ഒത്തുവന്നിരിക്കുന്ന സമയമായതുകൊണ്ട് ചോദിച്ചുപോകയാണ്! ഇപ്പോൾ വീട്ടിൽ ഞങ്ങളുടെ അച്ഛനും, അച്ഛന്റെ അച്ഛനും, എല്ലാ ചിററപ്പന്മാരും മറ്റുവേണ്ടപ്പെട്ടവരും എല്ലാം ഉള്ള സമയമാണ്! പെൺകുട്ടിയെ ഒന്ന് കാണണമെന്ന് അവർക്കെല്ലാം ഒരാഗ്രഹം! കുട്ടിയെ അവിടെ വരെ നിങ്ങൾ ഒന്നു കൊണ്ടുവന്ന് കാണിച്ചാൽ ഉപകാരപ്രദമായിരുന്നു!'' ടീച്ചറും ഞാനും കൂടിയൊന്ന് ആലോചിച്ചു! അന്ന് രാത്രിയിലത്തെ ട്രെയിനിന് ഞങ്ങൾ കേരളത്തിലേക്ക് പോകുവാൻ ട്രെയിനിൽ ടിക്കറ്റ് ബുക്കുചെയ്തിരിക്കയായിരുന്നു! നമ്മുടെ നാട്ടുനടപ്പിന് കടകവിരുദ്ധമാണെങ്കിലും ചെല്ലാമെന്ന് ഞങ്ങൾ സമ്മതിച്ചു! നാട്ടുനടപ്പേ ശരിയുള്ളു എന്ന ചിന്താഗതിയൊന്നും ഞങ്ങൾക്കില്ല! അവരുടെ ചടങ്ങുകളനുസരിച്ച് അത് ശരിയാണോ എന്നും അറിഞ്ഞുകൂടാ! ഞങ്ങൾ നാലുപേരും കൂടി സൂര്യയുടെ വീട്ടിലേക്ക് ചെന്നു! പറഞ്ഞപോലെ അവിടെ ഒത്തിരി ആളുകൾ ഉണ്ടായിരുന്ന! ഒരു തട്ടം നിറയെ പഴങ്ങളും പൂക്കളും മറ്റും നിറച്ചത് സൂര്യയുടെ അച്ഛൻ ഞങ്ങളുടെ നേർക്ക് നീട്ടി! ഞങ്ങൾ അത് സ്വീകരിച്ചു! ഞങ്ങളും ഇങ്ങനെ ചെയ്യണ്ടായോ എന്ന് ഞാൻ തിരക്കി! ''വേണം'', എന്ന് മറുപടി വന്നു! പഴങ്ങളും മറ്റും വാങ്ങുവാൻ മകനോട് ഞാൻ പറഞ്ഞു! അതുകേട്ട് ആരോ പറഞ്ഞു, വേണ്ട, പഴങ്ങളും ഒക്കെ ഇവിടുണ്ട്! അവ ഒരു 'പ്ലെയിറ്റ്'–ഇൽ വച്ച് ഇങ്ങോട്ട് തന്നാൽ മതി! ആരോ ഒരു 'പ്ലെയിറ്റ്'–ഇൽ അതെല്ലാം ശരിയാക്കി ഞങ്ങളുടെ കൈയിൽ തന്നു! ഞങ്ങൾ അത് സൂര്യയുടെ അച്ഛന്റെ നേർക്ക് നീട്ടി. അദ്ദേഹം അത് സ്വീകരിച്ചു! ഉഷസ്സ്മോളുടെ വിവാഹനിശ്ചയമായിരുന്നു അവിടെ നടന്നത്! മാതാവും, പിതാവും, ഇളയ സഹോദരനും മാത്രം ഉൾക്കൊണ്ടുള്ള ലോകത്തിലെ ആദ്യ വിവാഹനിശ്ചയസംഭവം! അവരുടെ രീതിയനുസരിച്ച് പെൺകുട്ടിക്ക് വീതമൊന്നും കൊടുക്കുന്ന പതിവില്ല! പെൺകുട്ടിക്ക് കൊടുക്കാനുദ്ദേശിക്കുന്നത് കല്യാണത്തിന് കൊടുത്തിരിക്കണം! തല നരച്ചാളുകൾക്ക് പെണ്ണിനെന്തുകൊടുക്കുമെന്നറിയണമെന്നൊരു ആഗ്രഹം പ്രകടിപ്പിച്ചു! പെട്ടന്ന് ടീച്ചർ പറഞ്ഞു, ഇത്ര പവന്റെ ആഭരണവും ഇത്ര രൂപ, രൂപയായിട്ടും കൊടുക്കാമെന്ന്! അവരുടെ ഭാഗത്തുനിന്ന് 'ഡിമാൻഡ്'ഒന്നും വയ്ക്കുകയല്ലായിരുന്നു അവർ! വെറും ഒരു ജിജ്ഞാസ, ഒരു ചടങ്ങുമാത്രമായിരുന്നു അത്! സൂര്യയും അച്ഛനും അമ്മയുമൊക്കെ 'റ്റീ നഗറിൽ' ആയിരുന്നു താമസം! താമസ്സംവിനാ ഞങ്ങൾ 'എഗ്മുർ'–ലേക്ക് മടങ്ങി! നാട്ടിലേക്ക് പോകുവാനുള്ള 'പായ്ക്കിങ്ങ്'–ഇൽ വ്യാപൃതരായി! രാത്രിയിലെ ട്രെയിനിൽ നാട്ടിലേക്ക് തിരിച്ചു!

ലേലത്തിൽ സാധനങ്ങൾ വിൽക്കുന്നതിൽ തലമുറകൾ തലമുറകളായി പ്രസിദ്ധിയാർജിച്ച 'മുറെ ആൻഡ് കൊ' എന്നൊരു സ്ഥാപനം 'മൗണ്ട്റോഡ്'–ഇൽ

ഉണ്ട്. വളരെ തുച്ഛമായ വിലയക്ക് നല്ലനല്ല സാധനങ്ങൾ ലേലത്തിൽ വിളി കൊണ്ട് അവിടെനിന്നും വാങ്ങുവാൻ കിട്ടും. സ്ഥലം മാറി പോകുന്നവർ കൊണ്ടുപോകുന്ന ബുദ്ധിമുട്ടുകാരണം, വിൽക്കാൻ അവരെ ഏൽപ്പിക്കുന്ന താണ് അധികവും! അല്ലാതെ സാധനം ചീത്തയായതുകൊണ്ടല്ല! ലേലത്തിൽ പങ്കുകൊണ്ട് ഒരു നല്ല 'ടൈപ്പ്റൈറ്റർ' ഞാൻ വാങ്ങി! എഴുതിക്കൊണ്ടിരുന്ന 'ഇംഗ്ലീഷ്' പദ്യം എഴുതിത്തീരുകയാൽ അത് മുഴുവനും 'ടൈപ്പ്' ചെയ്തു. 170 പേജോളമുണ്ടായിരുന്നു അത്! എന്തിനിതൊക്കെ ചെയ്തു എന്ന് ചോദിച്ചാൽ അതിന് ഉത്തരമില്ല! അതൊരു മാനസികപ്രേരണയാണ് 'മെന്റൽഎർജ്'! എഴു താവുന്നവൻ എഴുതും! മാനസ സംതൃപ്തി അടയും! എഴുതിയുണ്ടാക്കുന്നതി ന് ഭാവിയിൽ എന്തു സംഭവിക്കും എന്നതിനേക്കുറിച്ച് അവർ ചിന്തിക്കാറില്ല!

മകൾ ഉഷസ്സിന്റെ വിവാഹത്തിന് തീയതി നിശ്ചയിച്ചു. വേണ്ടപ്പെട്ട എല്ലാവരെ യും അറിയിച്ചു. നാട്ടിൽ നിന്നും, കൽക്കട്ടയിൽ നിന്നും, ജയപ്പൂരിൽ നിന്നും, നാഗപ്പൂരിൽ നിന്നും മറ്റും മിക്കവാറും എല്ലാവരും വന്നിരുന്നു. വിവാഹം മം ഗളമായി നടന്നു. വിവാഹത്തിന്റെ എല്ലാദൃശ്യങ്ങളും 'വീഡിയോടേപ്പ്'–ലേക്ക് പകർത്തി.

കുറെ ഭാവനാദൃശ്യങ്ങൾ (വിവാഹവുമായി ബന്ധപ്പെട്ടത് അല്ല. 'ദൃശ്യം' എന്ന വാക്ക് വന്നപ്പോൾ ഓർമ്മവന്നതുകൊണ്ട് ഇവിടെ കുറിക്കുന്നു.) മനസ്സിൽ വച്ചുകൊണ്ട് ഒരു ഗാനം എഴുതി! അതും എങ്ങും ഉപയോഗിക്കുവാൻ അവസരം ലഭിച്ചില്ല! അതും നഷ്ടപ്പെട്ടുപോകാതിരിക്കാൻ ഇവിടെ ചേർക്കുന്നു!

***(1 മന്ദഗതി)***

*ഓ..രോ.., വിചാ..ര, വികാ..ര, ധാ..ര........*
*നിരനിര..യായ്, നിരന്ന്, നിര..ന്ന് വരുന്നു........*

*അം..ബര, ഗോ..പുര, താര..കളാ..രാ..വിൽ*
*നുരനുര..യായ്, വിരിഞ്ഞ്, വിരി..ഞ്ഞ് പരന്നു.......*

*ഇരുണ്ട, വരണ്ട, പരമപര..മ രഹ..സ്യം,*
*കരുണ ചൊരി..യും, വരം..തരും, ചരാ..ചരം,*
*തിരിച്ചെതിരാകിൽ ഇതപാ..രം, ഗുരുതരം,*
*തുരുതുരെ തുടരെത്തുട..രെ, നര..ന് ചരമദുരിതനര..കം,*
*തിരഞ്ഞ് തിര..ഞ്ഞ്, തിര....ഞ്ഞ്, തരിക..യോ........*

*കരി..ന്തിരി, എരി..ഞ്ഞുതിരും, അരണ്ട കിര..ണങ്ങൾ,*
*കരുവാ..ളിച്ച്, തരി..ച്ച്, ത്വരിതരഹിതം,*
*ഒരേ ഒരിപ്പിരു..ന്നുപോയ്, രോദന.. ശിഖ..രേ.......*

*എരിഞ്ഞ് പൊരിയും, കുരുന്നു കുമാരന് മരുന്നവ..രേകവേ........*
*അക്കരെ, അ...ക്കരെ, ദൂരെ ദൂ...രെ......പാതിരാവിൻ കൂരിരു..ളിൽ,*
*ഒരു, പരുഷ പുരുഷ..രൂപം, ആരൊ ആ....രോ........*
*മനം കുളി...രും, കര..ളലി...യും, മുരളി ഊ..തീ.......*

*രാ.....രാ............രാ...രോ.............രാ..രീ.............രാ...രോ..............*

***(2 ദ്രുതഗതി)***

*പെരുകിപ്പെരുകി ദ്രുതം ദ്രുതം വരും കരിമുകിൽ*
*ഘോരാകാരം പൂണ്ടിരുണ്ടുരു..ണ്ടൂ..........*

*ഇരമ്പും പാരാവാരതരംഗങ്ങൾ, ഓരോന്നോരോന്നായ്*
*ഒരായിരം പുണരൽ, നിഷ്കരുണം, കരയെ കരണ്ടു കര....ണ്ടൂ.........*

*അരുകിലെ ചെറ്റക്കൂര, ചരിഞ്ഞിരുന്ന്, മുരടി ആ..ടീ........*
*മാരുതൻ അഹങ്കാരരുദ്രതാണ്ഡവം, ആടി പോ....രാടീ.........*
*മരങ്ങൾ ഞെരിഞ്ഞ് ഞെരി....ഞ്ഞുരഞ്ഞുര....ഞ്ഞര....ഞ്ഞൂ.........*
*പേമാരി തോരാതിരുന്നൂ.........തെരുതെരെച്ചൊരി....ഞ്ഞൂ.........*

*ഭീകരരൂപരാവതൊരുതരത്തിൽ തീരും നേ....രം,*
*വിരവിൽ അസുരൻ, വിര..ണ്ടിരുകരവിരു..തും പരത്തും വരെ....യും*
*നിരാധാരരായവര് വിരാമരഹി..തം, കരഞ്ഞ് കര....ഞ്ഞ്*
*പര..വശ..യായ് തൻ..കര..ളാം കുമാരനെ താ..രാട്ടുപാ....ടീ.........*

*രാ.......രാ............രാ...രോ..............രാ..രീ.................രാ...രൊ.*

കുട്ടികളെ നല്ലവണ്ണം നിയന്ത്രിക്കുവാൻ കഴിവുള്ള, നല്ലവണ്ണം പഠിപ്പിക്കുന്ന, ചുമതലാബോധമുള്ള ഒരു നല്ല അദ്ധ്യാപിക, എന്ന് കുറഞ്ഞ കാലയളവിനു ള്ളിൽ പേരെടുക്കുവാൻ ടീച്ചറിന് കഴിഞ്ഞു. അതുകാരണം, സ്കൂളിൽ നിന്ന് 'എക്സ്കേർഷൻ'-ന് കുട്ടികളെ കൊണ്ടുപോകുമ്പോഴെല്ലാം കുട്ടികളുടെ കൂടെ പോകുന്ന അദ്ധ്യാപകരിൽ ഒരാൾ എന്നും ടീച്ചറായിരുന്നു. ഇതിനോടകം ടീച്ചർ കേരളവിദ്യാലയത്തിന്റെ 'പ്രൈമറി സെക്ഷൻ'-ന്റെ 'ഹെഡ്മിസ്ട്രസ്സ്' ആയി 'ചാർജ്' എടുത്തിരുന്നു. കന്യാകുമാരി, മധുര മുത ലായി പല ദൂരസ്ഥലങ്ങളിലേക്കും കുട്ടികളെ കൊണ്ടുപോയിരുന്നു.

ദിനവും രാവിലെയും വൈകിട്ടും രണ്ടുമുറികളിലായി 'റവീഷൻ'ക്ലാസ്സുകൾ ഭംഗിയായി നടന്നുകൊണ്ടേയിരുന്നു. മറ്റുസമയം ഇപ്രാവശ്യം മലയാളകവി താരചനകളായി മാറി. **'അന്ധലേഖനം!'**എന്ന സ്വതന്ത്ര കവിത! മലയാളഭാഷ ഉണ്ടായിക്കൊണ്ടിരുന്ന കാലത്ത്, ആദ്യം കവിതയെഴുതിയിരുന്ന രീതികൾ പിന്നെഴുതിയവരും തുടർന്നിരിക്കാം. അവ കാലക്രമേണ പദ്യരചനയുടെ നിയമസ്ഥാനം കയ്യടക്കിയിരിക്കാം! 'നം' എന്നതിനും 'നാം' എന്നതിനും മാത്ര രണ്ട് എന്ന് കണക്കാക്കുന്നത് ശരിയോ? ആ നിയമങ്ങളിലേ പദ്യം രചിക്കാവൂ, അല്ലാത്തതൊന്നും പദ്യമല്ല, എന്നൊക്കെ ശഠിക്കുന്നത് വെറും ബാലിശമാണ്! ഭാഷ എന്നും മാറിക്കൊണ്ടിരിക്കയാണ്! സ്വന്തം നിയമങ്ങളുണ്ടാക്കി രചിച്ച തായതുകൊണ്ടാണ് സ്വതന്ത്രകവിത എന്ന് വിശേഷിപ്പിക്കുവാനിടയായത്! കാഴ്ചയില്ലാത്ത ഒരാൾ എഴുതുന്ന കവിതയായിട്ടാണ് സങ്കല്പം! അന്ധവിശ്വാസ ങ്ങളിലേക്കും അത് കടന്നു ചെല്ലുന്നു. അന്ധത പല തരത്തിലും ഉണ്ട്! കാഴ്ച ഇല്ലാത്തതുകൊണ്ട് കാണാത്തത് സ്വാഭാവികം! കണ്ണുണ്ടെങ്കിലും കണാത്തവ രുണ്ട്! അന്ധമായെന്തും വിശ്വസിക്കുന്ന അന്ധത, അത് കഷ്ടം തന്നെ!

ഇങ്ങനെയും കവിത എഴുതാം എന്ന് കാണിക്കുന്നു '1 അന്ധമന്ത്രം!'
എന്നതിലെ ആദ്യ വരി!

*''ഓം, ങം ണം ആം, ഥം ഔ, നാം നം ഖം കം ആ!''*

*അന്ധൻ സ്വന്ത മന്ത്രമിത്, വേദഭാഗമല്ല!*
*''അങ്ങനെതന്നെയാകട്ടെ, ആഗ്രഹം ജ്ഞാനം*
*ആകാം, ഭയം അരുത്,''കല്പിക്കുമർത്ഥമിതും,*
*''ആക്കുക മുഴുവൻ നാം, നം കർമ്മം സന്തോഷം!''*

*ചിത്തം നൊന്തു നൊന്തീ തത്ത്വമതോതിടുമ്പോൾ*
*വൃത്തമെന്തിന്, അത്തരത്തിലിതിലേ വരികളിൽ?*
*വൃത്തത്തിനകത്തത് മൊത്തത്തിൽ കുത്തിത്തിരുകിടിൽ*
*തത്തിക്കളിക്കത്തില്ല, തത്വമത്, വിത്തം വിതുമ്പും!*

കയ്യക്ഷരത്തിൽ 92 പേജ് വന്നു അത്. അതും 'ഈ ബുക്ക്'–ആയി പബ്ലിഷ് ചെയ്യണമന്ന് ആഗ്രഹിക്കുന്നു!

ഉഷസ്സ് 'ബീ എഡ്ഡ്' ജയിച്ചു. കുറച്ചുനാൾ ഒരു സ്കൂളിൽ അദ്ധ്യാപികയായ് ജോലി നോക്കി. അങ്ങനിരിക്കെ ഒരുപെൺകുഞ്ഞിനെ പ്രസിച്ചു. പിന്നെ സ്കൂളിൽ പോയില്ല. കുഞ്ഞിന് പേരിട്ടത് 'ദയ' എന്ന്. ഇതിനിടയിൽ പത്രത്തിലെ പരസ്യം 'ഫിലിം ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് ഇൻഡ്യ'–യിൽ ഒഴിവുവന്ന ഒരു തസ്തികയിലേക്ക് അപേക്ഷ ക്ഷണിച്ചിരിക്കുന്നത്, കാണുകയാൽ ഞാനും ഒരപേക്ഷ അയച്ചിരുന്നു. അതിന് 'ഡൽഹി'–യിൽ 'ഇന്റർവ്യൂ'–വിന് ചെല്ലാൻ കത്തുവന്നു. ഞാൻ 'ഡൽഹി'–ക്ക് പോയി 'ഇന്റർവ്യൂ''അററന്റ്'ചെയ്തു. അപേക്ഷകരായി ഞാനം മറ്റൊരാളും മാത്രമേ ഉണ്ടായിരുന്നുള്ളു. 'ഇന്റർവ്യൂ'–വിന് എന്നോട് അവർ ചോദ്യം ചോദിക്കുന്നതിനുപകരം, ''സിറ്റ് ഡൗൺ രാം ചന്ദ്, വീ ആർ എകസ്ട്രീംലി സോറി! സിൻസ് ഇറ്റ് ഈസ് എ ഫിം ഇൻസ്റ്റിറ്റ്യൂട്ട്, വീ ആർ ഫോഴ്സ്ഡ് ടു ഗിവ് വെയിറ്റേജ് ടു ദി ത്രീ ഇയർ കോഴ്സ് ഇൻ ഡയറക്ഷൺ. യൂ ആർ ക്വാളിഫൈഡ് ഫോർ ടീച്ചിങ്ങ് ആൻഡ് ഹ്യാവ് എക്സ്പീരിയൻസ് ഇൻ ടീച്ചിങ്ങ്, ആസ് വെൽ ആസ് അഡ്മിനിസ്ട്രേഷൻ. ഇഫ് യൂ ഹാഡ് കംപ്ലീറ്റെഡ് ത്രീ ഇയേഴ്സ് കോഴ്സ് ഇൻ ഡയറക്ഷൻ വീ ഉഡ്ഡ് ഹാവ് അപ്പോയിന്റ്ഡ് യൂ! ബട്ട് വാട്ട് ടു ഡു! യൂ ടേക്ക് ദിസ് ചെക്ക് ഫോർ യുവർ ടൂ ആൻഡ് ഫ്രോ ജേർണി. ബസ്റ്റ് ലക്ക് നെക്സ്റ്റ് ടൈം!'' എന്തിനവർ ഇത്രയും എന്നോട് സംസാരിച്ചു എന്ന് എനിക്ക് അറിഞ്ഞുകൂടാ! ''യൂ ആർ നോട്ട് സെലക്ററെഡ്. ടേക്ക് ദിസ് ചെക്ക്.'' എന്നു പറയാനുള്ളതേ ഉള്ളു! (മൂന്നാം കൊല്ലം പഠിക്കാഞ്ഞതിന്റെ ശിക്ഷ ഇരുപത്താറാമത് ദുരന്തമായി പരിണമിച്ചു! മൂന്നാം കൊല്ലം പഠിക്കണ്ട എന്ന് ഞാൻ തന്നെ എടുത്ത തീരുമാണ്. മൂന്നാം കൊല്ലം പഠിക്കാൻ തീരുമാനിച്ചിരുന്നെങ്കിൽ ബ്രദർ ഇൻ ലായും ടീച്ചറും കഷ്ടപ്പെട്ട് പണം അയച്ചുതരുമായിരുന്നിരിക്കാം! പക്ഷേ രണ്ടാം കൊല്ലം പഠിത്തം തുടർന്നപ്പോൾ അനുഭവപ്പെട്ട സാമ്പത്തിക പരാധീനത എന്നെ ആ സംരംഭത്തിൽ നിന്നും പിൻതിരിപ്പിക്കുകയാണുണ്ടായത്!) മദ്രാസ്സിൽ നിന്ന് ഡൽഹിക്കും, തിരികെയും ഉള്ള 'സെക്കൻഡ് ക്ലാസ്സ് ട്രെയിൻ ഫെയർ', 'യൂണിയൻ പബ്ലിക്ക് സർവ്വീസ് കമ്മീഷൻ', ഇങ്ങുതന്നു! (തിരഞ്ഞെടുക്കപ്പെട്ട ആൾപൂനാ ഫിം ഇൻസ്റ്റിട്യൂട്ടിന്റെ ഡയറക്റ്ററും മറെറന്തൊക്കെയോ ഒക്കെ ആയി! ഞാൻ ഇങ്ങനെയും!)

കാലം അങ്ങനെ കടന്ന് പൊയ്ക്കൊണ്ടേയിരുന്നു! സൂര്യ ഒരു കോളജിൽ 'പ്രൊ ഫസർ'ആയി. മനോജ്ഞ് 'എം സി ഏ' ജയിച്ചു. ഒരു ചെറിയ 'ഐറ്റി' കംമ്പനിയിൽ ജോലി ആയി. ഉഷസ്സ് മറ്റൊരു പെൺകുഞ്ഞിനെ പ്രസവിച്ചു. കുഞ്ഞിന് 'യശസ്സ്'എന്ന് നാമധേയം ചെയ്തു! രണ്ടു കുഞ്ഞുങ്ങൾ! 'ദയ'! 'യശസ്സ്'! രണ്ടും ജാതിയേയും മതത്തേയും ഒന്നും സൂചിപ്പിക്കാത്ത പേരുകൾ! എങ്ങനെയോ അതങ്ങനെ സംഭവിച്ചു! എനിക്ക് അതിയായ സന്തോഷം തോന്നി!

**'മദ്രാസ്സ്'** എന്നപേരുമാററി **'ചെന്നയ്'** എന്നാക്കപ്പെട്ടു!

'മേഘാലയ ഗവർണർ' ശ്രീ എം എം ജേക്കബ്, കേരളവിദ്യാലയം സന്നർശി ച്ചു. ''കുറച്ച് കുട്ടികളെ മേഘാലയക്ക് അയക്കൂ എന്റെ 'ഗസ്റ്റസ്' ആയി.'' എന്ന് പറഞ്ഞിട്ടാണ് അദ്ദേഹം വിടവാങ്ങിയത്. ഏതാനും മാസത്തിനുള്ളിൽ മേഘാലയയ്ക്കു പോകാൻ ഡാൻസും മററും അറിയാവുന്ന നാല് പെൺകു ട്ടികൾ തിരഞ്ഞെടുക്കപ്പെട്ടു. കുട്ടികളെ മേഘാലയക്കു കൊണ്ടുപോയി ഭദ്രമാ യി തിരിച്ചെത്തിക്കുക എന്നത്, ടീച്ചറിന്റെയും, മറ്റൊരു അദ്ധ്യാപകന്റെയും ചുമതലയാക്കി 'മാനേജ്മെന്റ്.' അദ്ധ്യാപകർ ആ കർമ്മം ഭംഗിയായി അവർ നിർവഹിച്ചു.



മേഘാലയയിൽ പല വിദ്യാലയങ്ങൾ അവർ സന്നർശിച്ച് കേരളത്തിന്റേതായ നൃത്തങ്ങൾ അവതരിപ്പിച്ചു! ആ സ്കൂളുകളും അവരുടേ തായ പരിപാടികൾ അഥിതികൾക്ക് കാണുവാ നായി അവതരിപ്പിച്ചു! പത്തുദിവസത്തോളം നീണ്ടു നിന്നെന്നാണ് എന്റെ ഓർമ്മ.

മേഘാലയ, മുളകൊണ്ടുള്ള കരകൗശലവേലക്ക് പ്രസിദ്ധി ആർജ്ജിച്ച ഇടമാണ്! (ടീച്ചർ മൂന്നാല് 'ഐറ്റം' വാങ്ങിക്കൊണ്ട് വന്നിരുന്നു. എനിക്ക് അവ വളരെ ഇഷ്ടമായിരുന്നു. പല പ്രാവശ്യം താമസം മാറിയപ്പോൾ മിക്കതും നഷ്ടപ്പെട്ടു!) വീട് മുഴുവൻപോലും അവർ മുളകൊണ്ട് നിർമ്മിക്കും!
ജോലിക്കൂടുതൽ കാരണം 'പ്രൈമറി സ്കൂൾ' -ലെ 'ഹെഡ്മിസ്ട്രസ്സ്' സ്ഥാനം രാജിവച്ച് വെറും അദ്ധ്യാപികയായി മാറി, ടീച്ചർ!



'എഗ്മൂർ'-ലേക്ക് താമസ്സം മാററിയകാലമാണെന്നുതോ ന്നുന്നു. 'ട്രിമ്മർ' എന്ന സാധനം ഇറങ്ങിയത്. അന്നുമുതൽ, എന്റെ തലമുടി, ഞാൻതന്നെ വെട്ടിത്തുടങ്ങി! ഇന്നും ഞാൻ തന്നെയാണ് എന്റെ തലമുടി വെട്ടുന്നത്! ഇപ്പോൾ നാല്പത് കൊല്ലമെ ങ്കിലും ആയിക്കാണും! ഇതും ഒരു ലോക 'റിക്കാഡ്' ആയിരിക്കും! അതിൽ 'ബ്ലെയിഡ്' ഇട്ട് ചുമ്മാ തല ചീകുന്ന മാതിരി വലിച്ചാൽ ശരിയാകുകയില്ല! പല്ല് ഉള്ളിടം, തലയിൽ തലമുടി മുറിക്കേണ്ടിടത്ത് അമർത്തിയശേഷം, തള്ളവിരൽ കൊണ്ട് ആ തലമുടി 'ട്രിമ്മർ'-ഓട് അമർത്തിപ്പിടിച്ചുകൊണ്ട് 'ട്രിമ്മർ' വലിച്ചെ ങ്കിൽ മാത്രമേ തലമുടി നന്നായ് മുറിഞ്ഞ് വന്നുകിട്ടുകയുള്ളു!

കോയംമ്പത്തൂരിൽ, സൂര്യ ജോലിചെയ്യുന്നിടത്തേ 'കോളജ് കോംമ്പൗണ്ടിൽ' തന്നെ 'സ്റ്റാഫ് ക്വാർട്ടേഴ്സ്'–ഉം ഉണ്ടായിരുന്നു. അവിടായിരുന്നു സൂര്യയും കുഡുംബവും താമസ്സിച്ചിരുന്നത്. ഞങ്ങൾ മൂന്നു പേരും കൂടി അവിടെ ഒരിക്കൽ പോയി.
അമ്മ ഉപയോഗിച്ചുകൊണ്ടിരുന്ന ഒരു ഹാർമോണിയപ്പെട്ടി ചെങ്ങന്നൂർ വീട്ടൽ ഇരിക്കുകയായിരുന്നു. അനുജൻ ഉണ്ണി അതെടുത്തുകൊണ്ട് പോയി രാഘവൻ കൊച്ചാട്ടന്റെ മകന്റെ സംഗീതം പഠിക്കുന്നുണ്ടായിരുന്ന മകൾക്ക് സമ്മാനിച്ചു! ഹാർമോണിയം, ആരും ഉപയേഗിക്കാതെ വെറുതേ വീട്ടിൽ ഇരിക്കയായിരുന്നു എങ്കിലും അത് പോയെന്നറിഞ്ഞപ്പോൾ വല്ലാത്ത ഒരു വിമിഷ്ടം അനുഭവപ്പെട്ട!

സ്റ്റേറ്റിന്റെ പേര് ഇതുവരെ ഉപയോഗിക്കണ്ടാതായി വന്നിട്ടില്ല. അതുകൊണ്ട് അത് പറയുവാൻ സന്നർഭം കിട്ടിയില്ല. 1969–ൽ മദ്രാസ്സ് സ്റ്റേറ്റിന്റെ പേര് 'തമിഴ്നാട്' എന്ന് ആക്കിയിരുന്നു. 'റ്റമിൾ നാട് സ്ലം ക്ലിയറൻസ് ബോർഡ്സ്റ്റ്' പണികഴിപ്പിച്ച 'എം ഐ ജി ഫ്ളാറ്റ്' അശോക്നഗർ–ന് അടുത്ത് ജാഫർഘാൻപേട്ട് എന്ന സ്ഥലത്ത് വിൽക്കാനുണ്ടെന്ന് പത്രത്തിൽ പരസ്യം കണ്ടതനുസരിച്ച് ഞങ്ങൾ അവിടെ പോയി ഫ്ളാറ്റുകൾ കണ്ടു. പിന്നെ സൂരയും പോയി കണ്ടു. താഴെ എല്ലാം 'ബുക്ക്ഡ്' ആയിപ്പോയിരുന്നു. നാലാം നിലയിലെ എ13 എന്ന 'ഫ്ളാറ്റ്' കൊള്ളാമെന്ന് സൂര്യ അഭിപ്രായപ്പെട്ടു. ഞാനും ടീച്ചറും കൂടിപോയി 'ടോക്കൺ അഡ്വാൻസ്' കൊടുത്തു. നാല് ദിവസത്തിനകമോ മറേറാ ആയിരുന്നെന്നാണ് ഓർമ്മ, ആദ്യം രണ്ടുലക്ഷത്തോളം അടുത്ത് രൂപാ കൊടുക്കണമായിരുന്നു. ഭാര്യയുടെ 'റെക്കറിങ്ങ് ഡിപ്പോസിറ്റ് മച്വർ ആകാൻ ഒരാഴ്ചയിൽ കൂടുതൽ ദിവസങ്ങൾ കഴിയണമായിരുന്നു. (ററ്വീഷൻ നല്ലരീതിയിൽ നടന്നിരുന്നതിനാൽ ശമ്പളത്തിന്റെ നല്ലൊരുപങ്ക് മാസം തോറും ടീച്ചറിന് 'സേവ്' ചെയ്യുവാൻ സാധിച്ചിരുന്നു.) കാലാവധി കഴിയുന്നതിന് മുൻപ് 'അക്കൗണ്ട് ക്ലോസ്സ്' ചെയ്താൽ വൻ നഷ്ടം നേരിടുമെന്നതിനാൽ, സൂര്യ ഒരു മാർഗ്ഗം കണ്ടുപടിച്ചു. സൂര്യയുടെ അച്ഛന്റെ 'ബാങ്ക് അക്കൗണ്ട്'–ഇൽ നിന്നും ആവശ്യമായ പണം ഒരു കൈവായ്പയായെടുക്കുക. സൂര്യയുടെ അച്ഛൻ പണം തന്നു. 'ബോർഡ്'–ഇൽ പണം അടച്ചു ഭാര്യയുടെ പേരിൽ. ഫ്ളാറ്റിന്റെ വില അടഞ്ഞു തീരുവോളം, മാസം തോറും പതിനായിരത്തോളം രൂപ, 'മെയിന്റനൻസ് ചാർജ്ജ്' ഉൾപ്പടെ, അടയ്ക്കണമായിരുന്നു. ഭാര്യയുടെ 'റെക്കറിങ്ങ് ഡിപ്പോസിറ്റ് മച്വർ' ആയപ്പോൾ സൂര്യയുടെ അച്ഛനോട് കൈവായ്പ എടുത്ത പണം തിരികെക്കൊടുത്തു. 'ലിഫ്റ്റ്' ഇല്ലായിരുന്നു. പക്ഷേ ഞങ്ങൾക്കാർക്കും അതൊരു പ്രശ്നമായി തോന്നിയിരുന്നില്ല. താമസ്സം എഗ്മൂറിൽ തന്നെ തുടർന്നു. ഒരു വർഷം കൂടിക്കഴിഞ്ഞേ ടീച്ചർ 'റിട്ടയർ' ചെയ്യുക ഉള്ളായിരുന്നു. അതുവരെ സ്കൂളിനു സമീപം തന്നെ താമസ്സിക്കണ്ടത് അവശ്യമായിരുന്നു. ഫ്ളാറ്റ് വെറുതേ പൂട്ടിയിട്ടുകൊണ്ട് 'മെയിന്റനെൻസ് ചാർജ്ജും ഇൻസ്റ്റാൾമെന്റ്സ്'–ഉം അടച്ചുകൊണ്ടേയിരുന്നു.

വിജയൻ അറിയിച്ചു ബുക്കിന്റെ പ്രിന്റിങ്ങ് പൂർത്തിയായതായി! എന്തോ ഒരു സന്തോഷം, ഒരു സംത്രിപ്തി അനുഭവപ്പെട്ടു! പക്ഷെ അത് അധികനാൾ നീണ്ടുനിന്നില്ല! ഇരുപത്തേഴാമത് ദുരന്തം ഇങ്ങെത്തുവാൻ അക്ഷമയോടെ കാത്തിരിക്കുകയായിരുന്നു! വിജയൻ അറിയിക്കുന്നു, ''ക്ഷമിക്കണം! 'പ്രസ്സ്'–ന്റെ പ്രവർത്തനം നിന്നുപോകുന്നു. മുറി ഉടൻ ഒഴിഞ്ഞുകൊടുക്കുവാൻ വീട്ടുടമസ്ഥൻ ശാഠ്യം പിടിക്കുന്നു. വേറെ മുറി അന്വേഷിച്ചിട്ട് കിട്ടുന്നില്ല. അച്ചടിയന്ത്രം വെയ്ക്കുവാൻ ഇടമില്ലാത്തതുകൊണ്ട് അത് വിൽക്കുകയാണ്! സാറിന്റെ 'പ്രിന്റഡ് മെററീരിയൽസ് എല്ലാം സാറ് എടുത്തുകൊണ്ട് പോകണം ഇന്നുത

ന്നെ!'' ഏതോ ഒരു വണ്ടി പിടിച്ച് എല്ലാങ്കൂടി വലിച്ചുവാരി ജാഫർഘാൻപേട്ട് ഫ്ളാറ്റിൽ കൊണ്ടിട്ടു. കുറച്ച് ബുക്കുകൾ'കട്ട്' ചെയ്തത്, കുറേ കുത്തിക്കെട്ടിയത്, കുറേ കുത്തിക്കെട്ടാത്തത്, കുറേ 'ബയന്റ്' ചെയ്തത്, കുറേ ചെയ്യാത്തത്, കുറേ 'പേജ്' അനുസരിച്ച് അടുക്കിയത്, കുറേ അടുക്കാത്തത്, പിന്നെക്കുറെ അലവലാതി ഇനത്തിലും! ഒന്നുരണ്ടു ദിവസം വിജയനും മകനും കൂടി വന്ന്, കുത്തിക്കെട്ടാത്ത ബുക്കുകൾ മിയ്ക്കവയും കുത്തിക്കെട്ടി 'ബയന്റ്' ചെയ്ത് തന്നിട്ടുപോയി!

ടീച്ചർ 'റിട്ടയർ' ആയി! സമയത്തിന് 'പെൻഷൻ' അനുവദിച്ചുകിട്ടി.
ജോലിയിൽ ഇരിക്കുമ്പോൾ 'സർവ്വീസ്സ്' സംബന്ധമായും, 'പാരിറ്റി' സംബന്ധമായും, 'പേ ആൻഡ് അലവൻസ്, ഇങ്ക്രിമെന്റ്' മുതലായവ സംബന്ധമായും മറ്റും പല പ്രശ്നങ്ങൾക്ക് പരിഹാരം കാണുവാനായി, 'ഡീ ഈ ഓ ഓഫീസ്' –ലും, 'സെക്രട്ടേരിയറ്റ്'–ഇലും മറ്റും, തനിച്ചും മറ്റ് 'സ്റ്റാഫ്'–ഓട് കൂടിയും പലവട്ടം പോയി വളരെ അധികം കഷ്ടപ്പെടേണ്ടതായി വന്നിട്ടുണ്ട്!
'സ്കൂൾ'–ന് ആണ്ടവധി ആയപ്പോൾ, താമസ്സം 'എഗ്മൂർ'–ഇൽ നിന്ന് 'ജാഫർഘാൻപേട്ട്'–ഇലേക്ക് മാറ്റുവാൻ വേണ്ട ഏർപ്പാടുകളെല്ലാം ഞാൻ ചെയ്തുകൊണ്ടിരുന്നു. ഒരു ദിവസം എനിക്ക് ഒത്തിരി ഏമ്പക്കം വന്നു! അതും നിൽക്കാതെ തുടച്ചയായി! നല്ല ബോധവും ഇല്ലാതായി! രാത്രിയും ആയായിരുന്നെന്നാണ് ഓർമ്മ! എഗ്മൂറിൽതന്നെ ഒരു ആശുപത്രിയിലാക്കി എന്നെ. വണ്ടിയിൽ പോകുന്നതായി ഒരോർമ്മയുണ്ട്! പിന്നത്തേതൊന്നും ഓർമ്മയില്ല! പിന്നെ ഒർമ്മവന്നപ്പോൾ മനസ്സിലായി, പിറ്റേ ദിവസം രാവിലെ സൂര്യയും, സൂര്യയുടെ ജേഷ്ടനും 'എഗ്മൂർ' ആശുപത്രിയിലെ ചികിത്സ ത്രിപ്തികരമല്ലായ്കയാൽ, നിർബന്ധിച്ച് അവിടെനിന്നും 'റിലീവ്' ചെയ്യപ്പിച്ച്, അവർക്ക് പരിചയമുള്ള, വടപളനിയിലെ, 'വിജയാ ഹാർട്ട് ഫൗൺണ്ടേഷൻ'–ഇൽ ആക്കിയെന്ന്!
പത്തുദിവസം ആശുപത്രിയിൽ കിടന്നു! അവർ കണ്ടുപിടിച്ചു, എനിക്ക് 'മൈൽഡ് ഹാർട്ട് അറ്റാക്ക്' ആയിരുന്നെന്ന്! 'കൊറോണറി അംഗിയോഗ്രാഫി' നടത്തി, എനിക്ക് 'കൊറോണറി ആർട്ടറി ഡിസീസ്'–ഉം 'ട്രിപ്പിൾ വെസ്സൽ ഡിസ്സീസ്'–ഉം ഉണ്ടെന്ന് കണ്ടെത്തി! തൽക്കാലം 'ഹാർട്ട് ഓപ്പറേഷൻ' വേണ്ട, മരുന്നിൽ നിർത്താൻ സമ്മതിച്ചു ഡോക്ടർ! മരുന്നിന്റെ കുറിപ്പടിയോടെ ആശുപത്രിയിൽ നിന്നും 'ഡിസ്ചാർജ്' ചെയ്തു! അതായിരുന്നു മരുന്നുകഴിപ്പിന്റെ തുടക്കം! 'ഹാർട്ട് അറ്റാക്ക്' ഇരുപത്തെട്ടാമത് ദുരന്തം!

ആശുപത്രിയിൽ നിന്ന് എന്നെ കൊണ്ടുപോയത് ജാഫർഘാൻപേട്ട് ഫ്ളാറ്റിലേക്കാണ്. ഞാൻ ആശുപത്രിയിലായിരുന്ന കാലത്ത് മകൻ വീട്ടുസാധനങ്ങളെല്ലാം ഫ്ളാറ്റിലേക്ക് മാറ്റി താമസ്സവും മാറ്റിയിരുന്നു. എനിക്ക് ആ ഫ്ളാറ്റ് വളരെ ഇഷ്ടമായിരുന്നു. രണ്ടുറോഡുകൾ കുറുകേമുറിച്ചുകടക്കുന്ന 'ജങ്ങ്ഷൻ'–ൽ ഒരു മൂലയ്ക്കാണ് ഫ്ളാറ്റ്. നല്ല കാറ്റ് കിട്ടും! വളരെ അടുത്തുതന്നെ 'മിൽക്ക് ബൂത്ത്', പോസ്റ്റാഫീസ്സ്, പോലീസ്സ്സ്റ്റേഷൻ, പലചരക്കുകട, 'കോർപ്പറേഷൻ ഓഫീസ്സ്' മുതലായി എല്ലാം ഉണ്ട്! ഇപ്പോൾ താമസ്സിക്കുന്നത് സ്കൂളിൽ നിന്ന് വളരെ അകലെയായ സ്ഥലത്തായതുകൊണ്ട് റ്റ്യൂഷൻ നിർത്തി.

ഫ്ളാറ്റിൽ ഞാൻ ആദ്യമായി ചെയ്തത്, ഉണ്ടായിരുന്ന തടിക്കഷണങ്ങൾ ഉപയോഗിച്ച് നല്ല ഉയരമുള്ള ഒരു സ്റ്റൂൾ പണിയുക എന്നതായിരുന്നു. പിന്നീട് അതിന്മേൽ കയറി നിന്ന് ഫാനുകളെല്ലാം 'ഫിറ്റ്' ചെയ്തു.
'റ്റീ വി' വെയ്ക്കുവാൻ പററിയ ഇടം ഇല്ലാഞ്ഞ കാരണം, 'ഹാൾ'–ഇൽ ഭിത്തിയോട് ചേർന്ന് നടുക്കുവച്ചിരുന്ന 'റാക്കിൽ' വെളിലേക്ക് ഉന്തി നിൽക്കത്തക്ക

വിധത്തിൽ ഒരു തട്ടുകൂടെ 'ഫിറ്റ്' ചെയ്ത് അതിന്മേലാക്കി 'റ്റീ വി'യുടെ സ്ഥാനം. ഭിത്തിയിൽ കൂടി ഒരു 'ഇലട്രിക്കൽ എക്സ്റ്റൻഷൺ' എടുത്ത് 'കണക്ക്ഷൻ'–ഉം ശരിയാക്കി. (അതിനിടയിൽ 'മുറെ ആൻഡ് കൊ'–യിൽ ലേലത്തിൽ പങ്കുകൊണ്ട് ഒരു നല്ല തയ്യൽ 'മെഷിൻ' വാങ്ങി.)
വലിയ ഹാൾ ആയിരുന്ന കാരണം, ഹാളിന്റ നടുക്ക് കുറുകെ, ഒരാൾ നിന്നാൽ തലക്ക് മുകളിൽ കുറച്ച് ഉയരെയായി വരത്തക്കവണ്ണം ഒരു ഇരുമ്പുകുഴൽ, എതിരേയുള്ള രണ്ടുഭിത്തികിലും കൂടി ഉറപ്പിച്ച്, അതിൽ ഇരുവശത്തേക്കും നീക്കാവും വിധം, തുണികൊണ്ടുള്ള ഒരു 'കർട്ടനും' സജ്ജമാക്കി, ആവശ്യമുള്ളപ്പോൾ 'ഹാൾ' രണ്ടു മുറി ആക്കുവാനായി.
ജനലിനടുത്ത് 'സിംഗിൾ ബെഡ്സ്' ഇട്ടു. അതിനോട് തൊടീച്ച് 'ദീവാന'–യും ഇട്ടു. മുകളിൽ മെത്ത നിരത്തി അതൊരു 'ഡബിൾബഡ്സ് റൂം' പോലാക്കി! ഹാളിന്റെ പകുതി ഭാഗം, ആഹാരം കഴിക്കുന്നിടമാക്കി. ഹാളിലും 'ബെഡ്സ് റൂമിലും ഒരോ വലിയ ഭിത്തിഅലമാരികൾ ഉള്ളവക്ക് തടികൊണ്ട് ഞാൻ 'ഫെയിം' ഉണ്ടാക്കി. എന്നിട്ട് അവയ്ക്കു രണ്ടിനും 'സ്ലൈഡിങ്ങ് ഗ്ലാസ്സ് ഡോർഴ്സ്' എല്ലാ തട്ടുകൾക്കും ശരിയാക്കിവച്ചു. പിന്നെ രണ്ടും 'പെയിന്റ്' ചെയ്ത് ഭംഗി ആക്കി. ഇതൊന്നും ഞാൻ മുൻപ് ചയ്തിട്ടുള്ള പണികൾ അല്ലെങ്കിലും എല്ലാം ഭംഗിയായി കലാശിച്ചു! ഇതും ലോകത്ത് ആദ്യമായിരിക്കാം!
കെട്ടിടത്തിൽ ഒരു പ്രത്യേകത എന്റെ ശ്രദ്ധയിൽ പെട്ടു! 'ബാൽക്കണി'യിലേക്ക് തുറക്കുന്ന ജനലിനുമുകളിൽ 'ഷെയിഡ്' വാർത്തതുണ്ട്! 'ബാൽക്കണി'ക്ക് മുകൾ ഭാഗം വാർത്തതുമാണ്! ഒരു എൻജിനീറും അങ്ങനൊരു 'പ്ലാൻ' വരച്ചുണ്ടാക്കുകയില്ല! 'ബാൽക്കണി'ക്ക് മുകളിൽ വാർപ്പ് ഉള്ളപ്പോൾ ജനലിന് മുകളിൽ മറ്റൊരു 'ഷെയിഡ്'! കെട്ടിടം പണിതപ്പോൾ 'ബാൽക്കണി'കൾ ഇല്ലാതാണ് ആദ്യം പണിതതെന്നും, പിന്നീട് 'ബാൽക്കണി'കൾ കൂട്ടിച്ചേർക്കുകയുമാണ്, ഉണ്ടായത് എന്നും വ്യക്തമായി! മുകളിലുള്ള നിലകളിൽ തുണി ഉണക്കുവാനും മറ്റും സൗകര്യം ഇല്ലാതിരുന്ന കാരണം അവ വാങ്ങുവാൻ ആരും തയ്യാറായി മുൻപോട്ട് വന്നിരിക്കുവാൻ ഇടയില്ല! സാധാരണയിൽ നിന്ന് വ്യത്യസ്തമായി, അവിടുത്തേ ഇരുപത്തിഎട്ട് ഫ്ളാറ്റുകൾക്കും പ്രത്യേകം പ്രത്യേകം 'വാട്ടർ ടാങ്ക്'–കുകൾ ഉണ്ടായിരുന്നു!

എന്റെ ശ്രമങ്ങൾ നിർത്തിയില്ല! 'അഡ്സ്വർടൈസ്മെന്റ് ഫിലിം' നിർമ്മിക്കുവാൻ ഒരു ശ്രമം നടത്തി! പല കമ്പനികളെയും സമീപിച്ചു നോക്കി. പലരും പറഞ്ഞു അവർക്ക് സ്ഥിരമായി ആളുണ്ടെന്ന്. അപ്പോൾ പുതു കമ്പനികളെ സമീപിച്ചു. 'ഹോർലിക്ക്സ്, 'ബ്രൗൺവിറ്റ' എന്നിവപോലുള്ള ഒന്ന് ഉണ്ടാക്കുന്ന ഒരു കമ്പനി, ഒരു 'സ്ക്രിപറ്റ്' അയച്ചുകൊടുക്കുവാൻ ആവശ്യപ്പെട്ടു. നരസിംഹം ഹിരണ്യകശിപുവിന്റെ വയറ് പിർന്നപ്പോൾ, വയറിനകത്തുനിന്ന്, കമ്പനിക്കാരുടെ ഉല്പന്നത്തിന്റെ ഒരു കുപ്പി കിട്ടുന്നതായി ഒരു സ്ക്രിപ്റ്റ് ഞാൻ അയച്ചുകൊടുത്തു. കാണികളുടെ ശ്രദ്ധ പിടിച്ചുപറ്റുവാൻ ഒരു ഉഗ്രൻ 'ഐഡിയ'യായി എനിക്കുതോന്നി! പക്ഷെ, അവർക്ക് ഇഷ്ടപ്പെട്ടില്ല. ആ പരിപാടിയും വിജയിച്ചില്ല! അത് 29–താമത് ദുരന്തമായി! ഇപ്പോൾ പെട്ടന്ന് ഒരു പരസ്യചിത്രത്തിന്റെ കാര്യം ഓർമ്മവന്നു. ഒരാൾ വന്ന് ഫ്രിഡ്ജ് തുറന്നു. ഒരു സാധനം എടുത്തു, അടച്ചു. പോയി. ഉടനെ വേറൊരാൾ വന്ന് അത് തുറന്ന് ഒരു സാധനം അതിനുള്ളിൽ വച്ചു, അടച്ചു, പോയി. ഇങ്ങനെ അടുത്തടുത്ത് വേഗത്തി

ൽ നാലഞ്ചുപേർ തുറക്കുകയും അടയ്ക്കുകയും ചെയ്യുന്നത് കാണിച്ചിട്ട് ഒരു വിവരണം(കമെന്ററി). കൂടുതൽ പ്രാവശ്യം അടയ്ക്കുകയും തുറക്കുകയും ചെയ്താൽ 'കറൺണ്ട്' ഒത്തിരി ആകുമെന്ന്! കാണികൾ, ആ ഉപദേശം, അതിന്റെ വാചകാർത്ഥത്തിൽ തന്നെ സ്വീകരിച്ചു! അടിയ്ക്കടി ഫ്രിഡ്ജ് തുറക്കുന്നതും അടയ്ക്കുന്നതും ഒഴിവാക്കി. പക്ഷേ എത്ര സമയം വേണമെങ്കിലും ഫ്രിഡ്ജ് തുറന്നുവച്ചേക്കുന്നതിന് അവർക്ക് ഒരു കൂസലും ഇല്ലതാനും. ഒരടയ്ക്കലും തുറക്കലും ഒഴിവാക്കുവാൻ പോലും, ഫ്രിഡ്ജ് തുറന്നേവയ്ക്കുന്നു! പല വീടുകളിലും ഈ രീതി തുടരുന്നതയിക്കണ്ടു! ന്യൂനതയുള്ള ഒരു പരസ്യചിത്രത്തിന് വരുത്തിത്തീർക്കാനായ വിനയേക്കുറിച്ച് ഒരു നിമിഷം ചിന്തിച്ചുപോയി ഞാൻ! ഒരു ഹ്യസ്വചലച്ചിത്രത്തിനു പോലും മനഷ്യമനസ്സിനെ എന്തുമാത്രം സ്വാധീനിക്കുവാനാകുമെന്നതും അത് വ്യക്തമാക്കി! (ഒരു പാത്രത്തിലെ ജലത്തിൽ, ഒരു ചെറിയ കല്ല് ഇടുക. അത് താണ് അടിയിൽ അടിഞ്ഞ് കിടക്കുന്നു. കല്ലിന്റെ സാന്ദ്രത, ജലത്തിന്റെ സാന്ദ്രതയെക്കാൾ കൂടുതലായതു കൊണ്ടാണ് അങ്ങനെ സംഭവിക്കുന്നത്. അതേ ജലത്തിൽ ഒരു ചെറിയ തടിക്കഷണം ഇടുക. അത് ജലത്തിൽ പൊങ്ങിക്കിടക്കുന്നു. തടിയുടെ സാന്ദ്രത ജലത്തിന്റെ സാന്ദ്രതയെക്കാൾ കുറവായതാണ് അതിനുകാരണം. വായുവിനെക്കാൾ സാന്ദ്രത കുറഞ്ഞ ഹൈഡ്രജൻ വാതകം നിറച്ച നാനാവർണ്ണബലൂണുകൾ അംബരചുംബികളായ് അനന്തതയിലേക്ക് പറന്നുയർന്നുയർന്ന് പോകുന്ന മനോഹര ദൃശ്യം കണ്ട് നിങ്ങൾ അമ്പരന്ന് നിന്നിരിക്കാം! ചൂടുവായു എപ്പോഴും നിറഞ്ഞിരിക്കത്തക്കവിധത്തിൽ വായുവിനെ ചൂടാക്കുന്നതിനുതകുന്ന സജ്ജീകരണവും, യാത്രക്കാർക്ക് ഇരിക്കുവാനനുയോജ്യമായ ഇരിപ്പിടങ്ങളുമുള്ള വൻ ബലൂണുക









ളിൽ ഉല്ലാസയാത്രക്കാർ, വിഹായസ്സിൽ വിദൂരെ സഞ്ചരിച്ച് പ്രകൃതിരമണീയത ആസ്വദിക്കുന്നതായ് 'ററീവി'യിലെങ്കിലും നിങ്ങൾ കണ്ടിരിക്കാം! ചൂടുവായു വിന് തണുത്ത വായുവിനെക്കാൾ സാന്ദ്രത കുറവായതുകൊണ്ടാണ് ബലൂൺ മുകളിലേക്ക് പൊങ്ങി യാത്ര സാദ്ധ്യമാകുന്നത്. ഇത് മറിച്ചും പറയാം. തണുത്ത വായുവിന് ചൂടുവായുവിനെക്കാൾ സാന്ദ്രത കൂടുതലാണെന്ന്.)
യാഥാർത്ഥ്യമെന്തെന്നുവച്ചാൽ, അടയ്ക്കുന്നതിനും തുറക്കുന്നതിനും കറന്റേ ചിലവാകുന്നില്ല എന്നതാണ്. തുറക്കുക, അടയ്ക്കുക എന്നത് വെറും യാന്ത്രികമായ പണിയാണ്. കയ്യുടെ ശക്തികൊണ്ടാണ് തുറക്കലും അടയ്ക്കലും നടക്കുന്നത്. തുറക്കുമ്പോൾ മാത്രം, വളരെ 'വോൾട്ടേജ്' കുറവുള്ള ഒരു ബൾബ് കത്തുന്നു. അതിന് വേണ്ട തുച്ഛമായ കറണ്ടേ ചിലവാകുന്നുള്ളു! അന്തരീക്ഷ വായുവിനെ തണുപ്പിക്കാനാണ് കറന്റെല്ലാം ചിലവാകുന്നത്! ഫ്രിഡ്ജിനുള്ളിലെ തണുത്തവായുവിന് അന്തീരക്ഷവായു വനേക്കാൾ ഭാരക്കൂടുതലാണ്. ശാശ്ത്രീയമായി പറഞ്ഞാൽ, ഫ്രിഡ്ജിനു ള്ളിലെ തണുത്ത വായുവിന് സാന്ദ്രത കൂടുതലും, പുറമേ അന്തരീക്ഷവായു വിന് സാന്ദ്രത കുറവും ആണ്. ആകയാൽ ഫ്രിഡ്ജ് തുറക്കുമ്പോൾ, അതിനുള്ളിലെ സാന്ദ്രത കൂടിയ തണുത്ത വായു, താഴെ വെളിയിലേക്ക് ഇറങ്ങുകയും, വെളിയലെ സന്ദ്രത കുറഞ്ഞ ചൂടുള്ള അന്തരീക്ഷവായു, മേൽഭാഗത്തുകൂടി ഫ്രിഡ്ജിനുള്ളിലേക്ക് പ്രവേശിക്കുകയും ചെയ്യുന്നു. തുറന്ന് വച്ചിരുന്നാൽ ഈ പ്രക്രിയ കാരണം ഫ്രിഡ്ജിലെ തണുത്തവായുവിന് പകരം അത് ചൂടുള്ളവായു കൊണ്ട് നിറയുന്നു! ഇത് സംഭവിക്കുവാൻ വളരെക്കൂടുതൽ സമയമൊന്നും ആവശ്യമില്ല. അതുകൊണ്ടാണ് ഫ്രിഡ്ജ് തുറന്നാൽ, കഴിയുന്നതും വേഗം എടുക്കാനുള്ള സാധനം പെട്ടന്ന് എടുക്കുകയും, അകത്ത് വയ്ക്കാനുള്ളവ പെട്ടന്ന് വച്ച് ഫ്രിഡ്ജ് അടയ്ക്കേണ്ടതിന്റെയും ആവശ്യം ഉളവാകുന്നത്! കൂടുതൽ പ്രാവശ്യം തുറക്കുകയും അടയ്ക്കുകയും ചെയ്യേണ്ടതായിവന്നാലും സാരമില്ല, ഫ്രിഡ്ജ് അധികസമയം തുറന്നുവച്ചേക്കാതിരിക്കുന്നതിനാണ് ശ്രമിക്കേണ്ടത്! ഒരു പ്രാവശ്യം ഫ്രിഡ്ജ് അന്തരീക്ഷവായുകൊണ്ട് നിറഞ്ഞാൽ, അത് മുഴുവനും തണുപ്പിക്കുവാൻ ജാസ്തി വൈദ്യുതി ചിലവാകും!
പരസ്യചിത്രങ്ങൾക്ക് ദൈർഘ്യം കുറവായിരിക്കണം. നീളം കൂടുതലെങ്കിൽ പ്രദർശനസമയം കൂടും. പ്രദർശനസമയം കൂടിയാൽ 'ചാർജ്' വർദ്ധിക്കും. ഒരുസെക്കന്റ് സമയം പ്രദർശിപ്പിക്കുന്നതിന് ഇത്രരൂപ എന്നാണ് പരസ്യചല ച്ചിത്രപ്രദർശനനിരക്ക്. കുറഞ്ഞ ദൈഘ്യത്തിൽ കൂടുതൽ വിവരങ്ങൾ അവത രിപ്പിക്കുന്നതിൽ അധിഷ്ഠിതമാകുന്നു അതിന്റെ വിജയം! ചിത്രത്തിന്റെ ദൈർ ഘ്യം കുറയ്ക്കുന്നതിനുള്ള വ്യഗ്രതയിൽ, ''അധികം പ്രാവശ്യം തുറക്കുകയും ചെയ്താൽ കറന്റ് അധികം ചിലവാകും.'' എന്ന് പറഞ്ഞ് നിർത്തിക്കളഞ്ഞു! **''ഫ്രിഡ്ജ് തുറന്നുവച്ചിരുന്നാലെന്നപോലെ!''** എന്നുകൂടെ 'കമന്ററി'യിൽ പറഞ്ഞിരുന്നെങ്കിൽ ആ തെറ്റിദ്ധാരണ ഒഴിവാക്കുവാൻ സാദ്ധ്യമായേനേം! ''അടിക്കടി തുറന്നടയ്ക്കുന്നത് തുറന്നിരുന്നാലെന്നപോലെ കറന്റ് ചിലവാ ക്കും!'' എന്നാക്കിമാറ്റിയാലും മതിയായിരുന്നു!

ഹാളിലെ ഭിത്തിഅലമാരി 'ഷോ കെയ്സ്' ആക്കി! 'ബെഡ്സ്റൂം'-മിലേത് തുണി

വയ്ക്കുവാൻ ഉപയോഗിച്ചു. വിജയൻ 'പ്രിന്റ്'ചെയ്ത ബുക്കുകളും, 'ലൈബ്രറി' ബുക്കുകളും വയ്ക്കുവാൻ ഇടം ഉണ്ടാകേണ്ടി യിരുന്നു. അതിന് രണ്ട് 'റാക്ക്'-കുകൾ അലമാരികളായ് രൂപാന്തരപ്പെടുത്തി. (ആർക്കെങ്കിലും പ്രയോജനപ്പെടുന്നെങ്കിൽ പ്രയോജനപ്പെടട്ടേ എന്ന് കരുതി, ഞാൻ അനുവർ ത്തിച്ച നിർമ്മാണരീതി ഇവിടെ വിവരിക്കുന്നു.) രണ്ടിന്റെയും ഇടതും വലതും വശങ്ങളും, പിൻവശവും'ഹാർഡ്സ് ബോർഡ്സ്'കൊണ്ട് മറച്ചു. റാക്കിന്റെ കാലുകളിൽ ചെറിയ ചെറിയ ദ്വാരങ്ങൾ ഇട്ട് 'നട്ടും ബോൾട്ടും' ഉപയോഗിച്ച് 'റാക്ക്'-ഇൽ 'ഹാർഡ്സ് ബോർഡ്സ്' ഉറപ്പിക്കുകയാണ് ചെയ്തത്. ഒന്നിന്റെ മുൻ വശത്തിന് 'ഹാർഡ്സ് ബോർഡ്സ്' വാതിൽ ശരിയാക്കി, പകുതി ഇടതുവശത്തേക്കും പകുതി വലതുവശത്തേക്കും തുറക്കത്തക്ക രീതിയിൽ. മറ്റേ 'റാക്ക്'-ഇ ന്റെ ഒരോ തട്ടിനും പ്രത്യേകം പ്രത്യേകം

'സ്ലൈഡിങ്ങ് ഗ്ലാസ്സ് ഡോർ' ഉണ്ടാക്കി! ഇരുമ്പ് 'റാക്ക'-ഉം ഗ്ലാസ്സും തമ്മിലുള്ള 'മാര്യേജ്' ശരിപ്പെടുത്തൽ വളരെ ക്ലേശകരമായിരുന്നു! വളരെ കൗശലമായ ഒരു പ്രക്രിയയിൽ കൂടിയാണ് അത് സാധിതപ്രായമാക്കിയിരിക്കുന്നത്! ഗ്ലാസ്സ്, ചാടിൽ ഉരുണ്ട് നീങ്ങുവാനുള്ള അലൂമിനിയ പാത്തികൾ തട്ടിൽ വച്ചു പിടിപ്പിക്കുന്നതിന് 'നട്ടും ബോട്ടും' ഉപയോഗിക്കുവാൻ പറ്റില്ല! അത് പൊങ്ങി നിൽക്കും, ഗ്ലാസ്സിന്റെ നീക്കത്തിന് തടസ്സമായി! ആണിയുടെ തലഭാഗം, തീരെ കനം കുറഞ്ഞ് പരന്നതാണെങ്കിൽ മാത്രമേ തടസ്സമില്ലാതാ ക്കുവാൻ പറ്റുകയുള്ളു. തട്ടിന്റെ നീളത്തിനൊത്ത് അലൂമിനിയപാത്തികൾ മുറി ച്ചെടുത്ത് അതിൽ ആവശ്യത്തിന് ചെറിയ ദ്വാരങ്ങൾ ഇട്ടു. തട്ടിനു മുകളിൽ കണ്ണാടി ചാടിൽ ഉരുണ്ട് നീങ്ങുവാനുള്ളിടത്ത് ആ പാത്തികൾ വച്ച്, ദ്വാരങ്ങ ളുടെ സ്ഥാനം അടയാളപ്പെടുത്തി, അവിടൊക്കെ അതേ വലിപ്പമുള്ള ദ്വാരങ്ങൾ ഇട്ടു. തട്ടിലേ ദ്വാരങ്ങൾക്കടിയിലായി നെടുകേ അനുയോജ്യമായ ഒരു തടിക്കഷണം അതേ നീളത്തിൽ വച്ചു. പാത്തിയിലെയും, തട്ടിലെയും ദ്വാരങ്ങൾ നേർക്ക് വരത്തക്കവിധത്തിൽ പാത്തി തട്ടിന് മുകളിൽ വച്ചു. ഒത്ത ആണി പാത്തിയിലേ സുഷിരത്തിൽ വച്ച് ചുറ്റികകൊണ്ട് തടിയിലേക്ക് അടിച്ചുകയറ്റി. പാത്തിയിൽ 'പായ്ക്കറ്റ് സീലിങ്ങ് സ്റ്റ്രാപ്പ്' (താഴേ ചിത്രത്തിൽ നെടുകയും കുറുകെയും കാണുന്ന വെളുത്ത് നാടപോലുള്ള വസ്തു.) ശരിയായ നീളത്തിൽ മുറിച്ച് ഇട്ടു. തട്ടിന്റെ ഈ പണികളെല്ലാം തീർത്തതിനുശേഷമാണ് അവ 'റാക്ക'-ഇന്റെ' കാലുകളുമായി കട്ടേം പിരിയും ഇട്ട് ഉറപ്പിച്ചത്. എല്ലാറ്റിലും ഉപരി മനോധർമ്മം ആണ് ശരിക്കും വേലചെയ്യേണ്ടത്. തട്ടുകളുടെ മുൻവശത്തേ വക്കിന് അലൂമിനിയം 'പെയിന്റ്' അടിച്ചു. 'റാക്ക്'-ഇന്റെ ദ്വാരങ്ങൾ കാണാത്തരീതിയിൽ അലൂമിനിയം നിറമുള്ള കനമുള്ള പേപ്പർ (മുറക്ക് വാങ്ങിക്കൊണ്ടിരുന്ന ഏതോ സാധനത്തിന്റെ കവർ ആയിരുന്നു അത്.) ശരിക്കുള്ള വീതിയിൽ ഒട്ടിച്ചു. കണ്ടാൽ 'സ്റ്റെയിൻലെസ്സ് സ്റ്റീൽ' അലമാരി ആണെന്നേ തോന്നുകയുള്ളായിരുന്നു! കാലപ്പഴക്കത്തിൽ ആ പേപ്പറുകൾ എല്ലാം ഇളകിപ്പോയശേഷം എടുത്ത ചിത്രമാണ് മുകളിൽ കൊടുത്തിരിക്കുന്നത്. അതിന്റെ തട്ടുകൾ താഴോട്ടുള്ളത് ചിത്രത്തിൽ

ഉൾക്കൊള്ളിക്കുവാൻ സാധിച്ചില്ല! ദ്വാരങ്ങൾ ഇടുന്നതിനും മറ്റും എന്റെ മകൻ മനോജ്ഞ് എന്നെ വളരെയധികം സഹായിച്ചു. ലോകത്ത് മുൻപ് ആരും നിർമ്മിച്ചിട്ടില്ലാത്ത ഒരു പുതുതരം അലമാരി! ഇനി ഇത്തരം അലമാരി ആരെങ്കിലും ഉണ്ടാക്കുമോ എന്ന് കണ്ടുതന്നെ അറിയണം! (വാതിൽ 'ഹാർഡ്ബ് ബോർഡ്സ്' കൊണ്ട് നിർമ്മിച്ച അലമാരിയുടെ വാതലുകളിൽ, പിടിക്കുന്നതിനായി ഉറപ്പിച്ച 'ഹാൻഡ്ലിൽ', 'ടൂത്ത്പെയിസ്റ്റ്'–ഇന്റെ അടപ്പുകൾ ആയിരുന്നു!) കണ്ണാടിവാതിൽ–അലമാരി, 'ലൈബ്രറി'ബുക്കുകൾ വയ്ക്കുന്നതിനും, മറ്റേത് വിജയൻ 'പ്രിന്റ്' ചെയ്ത ബുക്കുകൾ വയ്ക്കുന്നതിനും ഉപയോഗിച്ചു. 'റ്റീ വി' വയ്ക്കുവാൻ തയ്യാറാക്കിയ 'റാക്ക്'–ഇലേ തട്ടുകൾ 'ഇലക്ട്രോണിക്ക്' സാധനങ്ങളും മറ്റുപണിയായുധങ്ങളും സൂക്ഷിക്കുവാൻ ഉപയോഗിച്ചു. ഞാൻ 'അസംബിൾ' ചെയ്ത ചില 'ഇലകട്രോണിക്ക്' ഉപകരണങ്ങൾ ഉപയോഗിച്ച് പല 'റ്റീ വി ചാനൽ'–ഉകളും പിടിച്ചെടുക്കുവാൻ സാധിച്ചിരുന്നു.

ആംഗ്ലേയഭാഷയിൽ, പദങ്ങളിൽപോലും കടന്നുകൂടി പക്ഷപാതം! 'Ladies and Gentlemen'എന്ന് പറയുന്നത് നിങ്ങൾ കേട്ടിരിക്കും. 'Men'എന്നതിന്റെ മുൻപിൽ 'Gentle'എന്ന് ചേർത്ത് പുരുഷനെ പ്രകീർത്തിച്ച് 'Gentlemen'എന്ന പദം ഉണ്ടാക്കി. എന്നാൽ 'Ladies'എന്നത് അങ്ങനെതന്നെ വിട്ടു. 'Gentle Ladies'എന്ന് എന്തുകൊണ്ട് പദം ഉണ്ടാക്കിയില്ല? ഇത് വിവേചനമല്ലേ? 'Men'–ന്റെ മുൻപിൽ 'Wo' ചേർ ത്താണ് 'Women' ഉണ്ടാക്കിയിരിക്കുന്നത്! പുരുഷനെ സൂചിപ്പക്കാൻ 'Man' എന്ന് ഒരു സ്വതന്ത്ര വാക്കുള്ളതുപോലെ, സ്ത്രീയെ സൂചിപ്പിക്കുവാൻ, ഒരു സ്വതന്ത്രവാക്ക് എന്തുകൊണ്ട് ഉണ്ടാക്കിയില്ല? 'Female'എന്ന വാക്കുപോലും 'Male'എന്ന വാക്കിൽ നിന്നാണ് ഉണ്ടാക്കിയിരിക്കുന്നത്! ഈ പ്രവണതയ്ക്ക് ഉദാഹരണങ്ങൾ അനവധിയാണ്! 'Chairman'എന്നത് മാററി 'Chairpers-on'എന്നുപോലുമാക്കി! ആകയാൽ ആംഗ്ലേയഭാഷയിൽ സ്ത്രീയെ സൂചിപ്പിക്കാൻ 'XX Chromosome'എന്നതിൽ നിന്ന് X–ഉം 'Chromosome' എന്നതിൽ നിന്ന് 'ome'–ഉം എടുത്ത് കൂട്ടിച്ചേർത്ത് 'XOME'എന്ന സ്വതന്ത്രപദം ഞാൻ ഉണ്ടാക്കി! 'XY chromosome'എന്നതിൽ നിന്ന് Y–ഉം 'ome'എടുത്ത് കൂട്ടിച്ചേർത്ത് പുരുഷൻ എന്നതിന് 'YOME'എന്നും ഒരു പുതു പദം ഞാനുണ്ടാക്കി ആംഗ്ലേയ ഭാഷക്ക് സംഭാവന ചെയ്തു! അങ്ങനെ 'സ്ത്രീ എന്നും വഞ്ചിത!' എന്ന നാടകത്തിന്റെ 'ഇംഗ്ലീഷ്' പതിപ്പിന്റെ പേര് 'Xome the ever cheated!' എന്നായി! പക്ഷപാതപരമായ 'ഇംഗ്ലീഷ്' പദങ്ങൾക്കു പകരം ഈ പുതു പദങ്ങൾ, സൗകര്യമുള്ളിത്തൊക്കെ ഉപയോഗിക്കുവാനും, അങ്ങനെ അവയ്ക്ക് ആവുവോളം പ്രചാരം നൽകുവാനും എല്ലാവാരോടും അഭ്യർത്ഥിച്ചുകൊള്ളുന്നു. 'ഡിക്ഷ്ണറി'കളിൽ ഈ വാക്കുകൾ സ്ഥാനം പിടിക്കുന്ന കാലം അതി വിദൂരമല്ല. അവക്ക് നല്ല സ്വീകരണം ലഭിച്ചുകൊണ്ടേയിരിക്കുന്നു! 'Man' എന്ന പദം ഇനിമേൽ 'മനുഷ്യൻ' എന്നത് സൂചിപ്പിക്കുവാൻ മാത്രം ഉപയോഗിക്കുക! സമൂഹത്തിൽ സ്ത്രീ പുഷസമത്വത്തിനുവേണ്ടി വാദിക്കുന്ന ഒരു കൃതിയാണത്! അതിനുവേണ്ടി ഞാൻ എഴുതിയ ഒരു ഗാനമാണ് ഇവിടെ ചേർക്കുന്നത്. എനിക്കത് പ്രയോജനപ്പെടുത്തുവാൻ സാധിച്ചില്ല. ഇതും നഷ്ടപ്പെട്ടുപോകാതിരിക്കുവാനായിട്ടാണ് ഇതിൽ ഉൾപ്പെടുത്തുന്നത്. മററാർക്കെങ്കിലും ഇത് പ്രയോജനപ്പെടുത്തുവാൻ സാധിക്കുമെങ്കിൽ അങ്ങനെ സംഭവിക്കട്ട്.
ഒരുസ്ത്രീ പരിഭവം പറയുന്നമാതിരിയാണ് ഗാനം. ശോകരസം!

*ഓം..........ഓം...........ഓം............*

*ഓങ്കാരമായപൊുൾ, അ...ന്നതങ്ങ്, മൂന്നായ് പിരിഞ്ഞില്ലേ,*
*മൂന്നുമേ പുരുഷന്മാർ, സംരക്ഷകയായ്പോലും സ്ത്രീ... ഇല്ല!*
*പേരിനൊന്നെങ്കിലും, സ്ത്രീ ആകാമായിരുന്നില്ലേ, അല്ലേ ചൊല്ല്......!*

*സ്ത്രീകളെ, ഒന്നാകെ, ഒറ്റയടിക്കാ ദൈവമേ....തഴഞ്ഞില്ലെ!*
*നമ്മെ നന്നാക്കുവാൻ, ദൈവം പ്രവാചകയെ അയച്ചില്ലല്ലെ!*
*നമ്മേ രക്ഷിക്കുവാൻ, ദൈവം, സ്വന്ത മകളെ അയച്ചില്ല, അല്ലെ അല്ലേ.......?*

*സ്ത്രീതൻസൃഷ്ടി, അന്ന്, അതാദ്യമേ ആക്കാമായിരുന്നില്ലെ,*
*പിന്നെ, സ്ത്രീതൻ എല്ലിനാൽ പുരുഷസൃഷ്ടി പോരാരുന്നില്ലെ?*
*അപ്പോൾ, സ്ത്രീയെ ഇന്നുപോൽ തരം താഴ്തിക്കെട്ടാൻ പറ്റില്ല, അല്ലേ.......?*

*കൂലങ്കഷമായ്ചിന്തിക്കുകിൽ ആ പൊരുൾ വ്യക്തമാകുന്നില്ലെ*
*സ്ത്രീസമത്വവിദ്വേഷപുരുഷർ താൻ കർത്താക്കളെന്ന്, അല്ലെ, ചൊല്ല്*
*ഇക്കൃതികൾ തന്നുള്ളടക്കമത് സ്പഷ്ടമായ്വിളിച്ചറിയിക്കുന്നില്ലെ, ചൊല്ല്......!*

*ചിന്തിക്കില്ലെ നിങ്ങളൊന്നായ്, സ്ത്രീസ്ഥാപിതമതമേതുണ്ടുലകിതിൽ,*
*സ്ത്രീനിർമ്മിതമതമേയില്ലുലകിൽ; മതങ്ങൾക്കെല്ലാമൊരേ അല്ലൽ!*
*തുല്യത തെല്ലുമേ സ്ത്രീക്ക് നൽകാതെ വെല്ലണം, വഴി ചൊല്ല്, ചൊല്ലേ......!*

*സ്ത്രീതന്നല്ലലതേയല്ല, എന്നുമേ കൊല്ലാതതുകൊല്ലുന്നില്ലേ,*
*ദൈവം പണ്ടെടുത്തതാം അവതാരങ്ങളിലൊന്നുപോലുമൊരിക്കലും*
*സ്ത്രീയല്ലെന്നതിൽഖേദമില്ലേ, വേണമെല്ലാം എല്ലാം എല്ലാം!*

*സ്ത്രീയും............സ്ത്രീയും............സ്ത്രീയും.............*

വെടിനിർത്തൽ രേഖ നുഴഞ്ഞുകയറി, 'ജമ്മു ആന്റ് കാഷ്മീർ'–ഇൽ പ്രാധന്യ്യമർഹിക്കുന്ന പല സ്ഥലങ്ങളിലും താവളമടിച്ച് നിയന്ത്രണം കൈയ്ക്കലാക്കി പകിസ്സ്ഥാൻ സേന! ഇന്ത്യ തിരിച്ചടിച്ച് നഷ്ടപ്പെട്ട സ്ഥലങ്ങളെല്ലാം തിരികെ പിടിച്ചു!. അത് ഉന്നതഉയരയുദ്ധമായിരുന്നു. പകിസ്ഥാൻ സേനയല്ല അത്, അത് കാഷ്മീർസ്വാതന്ത്ര്യപ്പോരാളികളാണ് എന്ന ഭാവേന, കുറച്ചുനാൾ പകിസ്ഥാൻ പിടിച്ചുനിന്നു, മരിച്ച സ്വന്തം പടയാളികളുടെ ശവശരീരംപോലും കൈപ്പററാതെ! സ്വദേശീയവും അന്താരാഷ്ട്രീയവുമായ വിശാല സമ്മർദ്ദം, തങ്ങൾക്ക് അതിലുള്ള പങ്ക് സമ്മതിക്കുന്നതിനും പിൻവാങ്ങുന്നതിനും പകിസ്ഥാനെ നിർബന്ധിതമാക്കി! 'കാർഗിൽ വാർ' എന്ന് അറിയപ്പെടുന്ന ആ യുദ്ധം അങ്ങനെ അവസാനിച്ചു.

ഒരു 'കമ്പനി'യെക്കൊണ്ട്, ഫ്ളാറ്റിന്റെ മുൻവശത്തേ വാതിലിനും 'ബാൽക്കണി'ക്കും 'ഗ്രിൽ' ഉണ്ടാക്കിച്ച് വപ്പിച്ചു. നാല് തട്ട് മാത്രമുള്ള ഒരു ചെറിയ 'റാക്ക്', 'ബെഡ്സ്റ്റൂം'–ലെ ഭിത്തിയിൽ ഞാൻതന്നെ ഉറപ്പിച്ച് ക്രമപ്പെടുത്തി. 'ഹാൾ'–ഇലെയും 'ബെഡ്സ്റ്റൂം'–ലെയും 'ബെഡ്സ്'–ഇൽ കിടന്നുകൊണ്ടുതന്നെ 'ഫാൻ, ലൈറ്റ്' എന്നിവയുടെ 'സ്വിച്ച്'–ഉകൾ 'ഓൺ'–ഉം, 'ഒഫ്'–ഉം ചെയ്യത്തക്കരീതിയിൽ 'ഇലട്രിക്ക് കണക്ഷൻ' ഞാൻ തന്നെ സജ്ജമാക്കി. 'വാഷ് ബെ

യ്സിൻ' ഇല്ലാതിരുന്ന 'ബാത്ത്റൂം'–ഇൽ അതൊരെണ്ണം സ്ഥാപിച്ചു. അങ്ങനെ ഒരു പുതിയ താമസ്സത്തിനുവേണ്ട അടിസ്ഥാന ഘടകങ്ങൾ ക്രമീകരിച്ചു!

ജയപ്പൂരിൽ ടീച്ചറിന്റെ ഒരു അനുജൻ താമസ്സിച്ചിരുന്നിടത്തേക്ക് ഞങ്ങളെല്ലാവരുംകൂടെ ഒരു സന്ദർശനം നടത്തി എല്ലായിടവും പോയി കണ്ടു! തിരികെ പോന്നപ്പോൾ നാഗപ്പൂരിൽ ഇറങ്ങി ഭാര്യയുടെ അമ്മാവനെയും കുടംബത്തെയും കാണാൻ പോയി. അന്നു രാത്രി അവിടെ ഞങ്ങളിൽ പലർക്കും വല്ലാത്ത ഛർദ്ദി അനുഭവപ്പെട്ടു! പലതും സംശയിച്ചു. ഒടുവിൽ മനസ്സിലായി, തിടീരെന്ന് വലിയ തണുപ്പ് സഹിക്കേണ്ടതായി വന്നതുകൊണ്ടാണെന്ന്!

'ഇസ്രയൽ ഗൗമന്റ് സ്കോളർഷിപ്പ്'–ഓടുകൂടി 'പീഎച്ച്ഡി'യ്ക്ക് പഠിക്കുവാൻ സൂര്യ ഇസ്രയലിന് പോയി. രണ്ടാം വർഷം, മൂന്നുനാല് മാസത്തേക്ക് ഉഷസ്സിനെയും മക്കളെയും അവിടേക്ക് കൊണ്ടുപോയിരുന്നു. ഉഷസ്സ് എം സീ ഏ –യ്ക്ക് ചേർന്നു, 'ഡിസ്റ്റൻസ് എഡ്യൂക്കേഷൻ കോഴ്സ്'–ഇൽ.

എം സി എ–ക്കാരനാണെങ്കിലും യോഗ്യതയ്ക്കു തക്ക ജോലി ആയിരുന്നില്ല മനോജ്ഞ് ചെയ്തുകൊണ്ടിരുന്നത്. ഒരു പ്രത്യേക 'കോഴ്സ്' പഠിച്ചാൽ അമേരിക്കയിൽ ജോലി തീർച്ചയായും വാങ്ങിക്കൊടുക്കും. ആ കോഴ്സിന് ചേരാൻ, ഞങ്ങൾ അമ്മയും അച്ഛനും പലേ ആവർത്തി പറഞ്ഞുനോക്കി മകനോട്! പക്ഷെ മകൻ തീരുമാനമടുത്തില്ല! അമ്മയും അച്ഛനും പണത്തിനു വിഷമിക്കുന്നവരാ! ''50,000 രൂപയും മറ്റും മുടക്കുന്നത് ശരിയല്ല!'' എന്നതായിരുന്നു മകന്റെ വാദം! ഞങ്ങൾ വളരെ അധികം സമ്മർദ്ദം ചെലുത്തിയതിന്റെ ഫലമായി ഒടുവിൽ ആ 'കോഴ്സ്'–സിന് ചേരാൻ സമ്മതിച്ചു! 'കോഴ്സ്'–സിന് ചേർന്നു! 'കോഴ്സ്' തീർന്നപ്പോൾ ഒരു 'ബാച്ച്'–ഇനെ അമേരിക്കക്ക് അയച്ചു. ആദ്യത്തെ ആ 'ബാച്ച്'–ഇൽ മനോജ്ഞിന് 'ചാൻസ്സ്' കിട്ടിയില്ല! രണ്ടാമത്തെ 'ബാച്ച്'–ഇൽ മകനും 'ചാൻസ്സ്' കിട്ടി!
പണത്തിന് ഒരുബുദ്ധിമുട്ടും ഇല്ലാതിരുന്ന ഒരു ടീച്ചറോഡ്, മനോജ്ഞിന് യൂ എസ്സ് ഏ–യിലേക്ക് പോകുവാൻ 50,000 രൂപ കടം ചോദിച്ചിരുന്നു ടീച്ചർ! അത് വാങ്ങുവാനായ് ഞങ്ങൾ കോട്ടയത്ത്, അവരുടെ വീട്ടിൽ പോയി. അവിടുത്തേ അരുവിയിൽ കുളിച്ചപ്പോൾ, വെങ്കുറുഞ്ഞിയിൽ അരുവിയിൽ കുളിച്ചിരുന്ന കാലം ഓർത്തുപോയി ഞാൻ! വെങ്കുറിഞ്ഞി അരുവിലെ വെള്ളത്തിന്റെ നൂറിരട്ടി വെള്ളമെങ്കിലും ഉണ്ടായിരുന്നു അതിൽ! ആ ടീച്ചർ പണം തന്നു. അതുമായി ഞങ്ങൾ ചെന്നയ്ക്കു മടങ്ങി. മകൻ അമേരിക്കക്ക് പോയി ജോലിയിൽ പ്രവേശിച്ചു. കോഴ്സ് നടത്തിയവർ മകന് സമ്മാനിച്ച കറുത്ത കരടിയുടെ ഒരു ബൊമ്മ, ഇന്നും ഞാൻ ഭദ്രമായി സൂക്ഷിച്ചുവച്ചിട്ടുണ്ട്!

രാജ്യത്തെ എല്ലാ ഭാഷകൾക്കും കൂടി ഒരു പൊതു ലിപി(കോമൺ സ്ക്യ്രിപ്റ്റ്) എന്ന ആശയം മുൻപ്രസിഡന്റായിരുന്ന ശ്രീ വെങ്കിട്ടരാമനാണ് ആദ്യമായി മുന്നോട്ടു വച്ചത്! ശ്രീ ചവാൻ അതിനേ പ്രശംശിച്ച് സംസാരിക്കുക ഉണ്ടായി! എനിക്കും ആ ആശയത്തോട് ഒരു ആവേശം തോന്നി! എല്ലാ ഇന്ത്യൻ ഭാഷകളുടേയും 'ലേൺ യുവേഴ്സെൽഫ്..........'ബുക്കുകൾ വാങ്ങി 'ഗ്രാമർ' പഠിച്ചു! രണ്ടു വർഷശ്രമഫലമായി 'ഭാരതി' എന്ന പേരിൽ ഒരു പുതിയ ലിപി ഞാൻ നിർമ്മിച്ചു. അക്കാലത്ത് 'യൂണിവേഴ്സിറ്റി ഒഫ് കേരള്'–യിൽ 'ഡിപ്പാർട്ട്മെന്റ് ഒഫ് ലിംഗ്വിസ്റ്റിക്സ്'–ഇൽ 'പ്രൊഫസ്സർ' ആയിരുന്ന ഡോക്ടർ ജീ കെ പണിക്കർ, ഞാൻ കണ്ടുപിടിച്ച ലിപിയേക്കുറിച്ച് വാനോളം പുകഴ്ത്തി നിരൂപണം എഴുതിയിരുന്നു! (ചിന്നമ്മക്കുഞ്ഞമ്മയുടെ മൂത്തമകൻ പ്രൊഫസർ ആണ്

# Chavan commends plan for common script

From Our Special Correspondent

MADRAS, April 14.

Mr. S. B. Chavan, Union Home Minister, today commended a suggestion for a common script for all languages in the country. Being a

It may not be appropriate to construe that Hindi in its role as official language of the Union was in conflict with any other regional language or vice versa; it was appropriate that the State administrations use their own respective official languages and Hindi, he said.

# Common script suggested for all Indian languages

From Our Staff Reporter

MADRAS, Feb. 24.

Acceptance of a common script for all the Indian languages over a period of time can help people gain proficiency in various languages,

added. In his Presidential address, Dr. B. D. Jatti, former Vice President, said South Indians should be favourably disposed towards Hindi. The country's unity and integrity would be kept alive only through the compromises made by its citizens. The history of the Hindi Prachar Sabha

അതിന് കാരണക്കാരൻ.) എല്ലാംകൂടി കേന്ദ്രസർക്കാരിന് അച്ചുകൊടുത്തിരുന്നു. ലിപിയുടെ ചില പ്രധാന പ്രത്യേകതകൾ മാത്രം ചൂണ്ടിക്കാണിച്ചുകൊള്ളുന്നു! സ്വരാക്ഷരങ്ങൾക്കെല്ലാം ഒരേ തലയാണ്! വാല് മാറുന്നതിനനുസരിച്ച് സ്വരാക്ഷരങ്ങൾ ഉരുത്തിരിയുന്നു! അതേ വാലുകൾ തന്നെയാണ് വ്യഞ്ജനാക്ഷരങ്ങൾക്ക് അതാതു സ്വരരൂപം നൽകുന്നത്! ഒരക്ഷരം ഇരട്ടിപ്പിക്കുന്നതിന് ആ അക്ഷരത്തോടുചേർത്ത് അതിനായി പ്രത്യേകമുള്ള ഛിന്നം ഇട്ടാൽ മതി! ഒരക്ഷരം തന്നെ തിരിച്ചും മറിച്ചും മറ്റും ഇടുമ്പോൾ ആ കൂട്ടത്തിലെ മറ്റക്ഷരങ്ങൾ ലഭിക്കുന്നു!

HOW TO WRITE THE LETTERS OF BHARATHI

compounding

doubling

**ഭാരതി ലിപി (അക്ഷരമെഴുതേണ്ടവിധം 'ആരോ മാർക്ക്' സൂചിപ്പിക്കുന്നു)**

(ഇതും മറ്റ് അഞ്ചാറ് 'ചാർട്ട്'–ഉകളും വരച്ചുണ്ടാക്കുവാൻ നന്നേ കഷ്ടപ്പെട്ടു!)
<u>തുടർച്ചയായി എഴുതുന്ന രീതിയാണ് താഴെ കൊടുത്തിരിക്കുന്നത്.</u>

ഒരു വാക്കിലെ അക്ഷരങ്ങൾ എല്ലാം കൂട്ടിച്ചേർത്ത് കൂട്ടിച്ചേർത്ത് എളുപ്പം എഴുതത്തക്കരീതിയിലാണ് അക്ഷരങ്ങളുടെ ഘടന, രൂപം, അധവാ വടിവ്! ഇതിൽ 'ഭ', 'ര', 'ത'എന്ന അക്ഷരങ്ങൾ ഇന്ത്യയുടെ അതിർത്തികളെ അനുസ്മരിപ്പിക്കുന്നു! മറ്റ് ഇന്ത്യൻ ഭാഷകൾക്കോ, എന്തിന് ലോകഭാഷക ൾക്കുപോലും ഇല്ലത്ത ഒട്ടനവധി ഇപ്രകാരമുള്ള പ്രത്യേകതകൾ ഭാരതിക്കുണ്ട്! മുൻ 'പ്രസിഡന്റ്' വെങ്കട്ടരാമൻ പൊതുലിപിതല്പരനായിരുന്നകാരണം, അദ്ദേഹ ത്തിനും 'ഭാരതി'യുടെ ഒരു 'കോപ്പി' കൊടുത്ത് സംസാരിച്ചിരുന്നു! അദ്ദേഹം അദ്ദേഹത്തിന്റെ നിസ്സഹായത വെളിപ്പെടുത്തി! എന്റെ സംരംഭത്തിന് എന്നെ അനുമോദിച്ചു! 'സ്ക്രിപ്റ്റ്' കേദ്രസർക്കാരിനേക്കൊണ്ട് എടുപ്പിക്കുവാൻ കഴി യാതെ പോയത് ഒരു ദുരന്തമായി കണക്കാക്കുന്നില്ല! 'ഭാരതി'യുടെ 'സ്ക്രി പ്റ്റ്' ഏതായാലും നശിച്ചുപോകാതിരിക്കുവാൻ ഒരു ചെറുപുസ്തകമായി 'ഇന്റർനെറ്റ്'–ഇൽ ഇന്ന് സൂക്ഷിച്ചുപോരുന്നു! ഭാവിയിൽ എന്നെങ്കിലും ഏതെ ങ്കിലും ലിപി ഇല്ലാത്ത ഭാഷ, അത് അവയുടെ ലിപിയായി സ്വീകരിക്കുന്നു എങ്കിൽ സ്വീകരിച്ചുകൊള്ളട്ടെ! പൊതുലിപി സാക്ഷാൽക്കരണം വെറും മിഥ്യ!

എന്റെ ഭാര്യയുടെ അനുജൻ മുൻപ് പറഞ്ഞ പുരയിടത്തിന്റെ വിലയായിട്ട് 50,000 രൂപ ചേച്ചിക്ക് കൊടുത്തു. എന്റെ കുഞ്ഞമ്മയുടെ മകൻ നാണുവിന് വീട് വയ്ക്കുവാനായി 50,000 രൂപ കൊടുക്കുന്നതിനേക്കുറിച്ച് കൂട്ടുകാരി ആലോചിച്ചു. എന്നോട് ചോദിച്ചു. ഞാൻ അഭിപ്രായമൊന്നും പറഞ്ഞില്ല. എന്നോട് അവൻ കാണിച്ചിട്ടുള്ള സാമ്പത്തികനെറികേടിന് ന്യയമായും കൊടുക്കണ്ട എന്ന് ഞാൻ പറയേണ്ടതാണ്! ഒരു കുടുംബത്തിന് കിടപ്പാടം ഉണ്ടാകുന്നകാര്യമാകയാൽ, വേണ്ട എന്ന് ഞാൻ പറഞ്ഞില്ല. എന്റെ ഭാര്യ നാണുവിന് പണം കൊടുത്തു. (ഭർത്താവിന്റെ കുഞ്ഞമ്മയുടെ മകന് 50,000 രൂപ ലോകത്ത് ഏത് ഭാര്യ ഇങ്ങനെ വെറുതേ കൊടുത്തിട്ടുണ്ടാകും! ഒരു നിമിഷം ഞാൻ ചിന്തിച്ചുപോയി!) അവൻ വീട് വച്ചു.

ഉഷസ്സ് 'എം സീ എ പാസ്സ്' ആയി. 'പീഎച്ച് ഡി' എടുത്തശേഷം സൂര്യ പഴയ കോളജിൽതന്നെ 'പ്രൊഫസർ' ആയി. സ്നേഹിതട്ടീച്ചറോഡ് വാങ്ങിയ രൂപ, അമേരിക്കയിൽ നിന്ന് മനോജ്ഞ്, ആ ടീച്ചറിന് അയച്ചുകൊടുത്തു.

സ്വയം തയ്യൽ പഠിക്കാനുള്ള ഒരു പുസ്തകം ഞാൻ വാങ്ങി. ഷർട്ടിന്റെ 'പോ പ്ലിൻ' തുണി, കുറേ നാളുകളായി അലമാരിയിലിരുന്നത് എടുത്ത് പുസ്തക ത്തിൽ കാണിച്ചിരിക്കുന്നതുപോലെ വരച്ച് വെട്ടി തൈച്ചു! ജീവിതത്തിലെ ആ ദ്യസംരംഭം തന്നെ യാതൊരു ന്യൂനതയുമില്ലാത്ത ഒരൊന്നാന്തരം ഷർട്ടിന് രൂപം നൽകി! ഇതും ലോകത്തിലാദ്യമായിരിക്കണം, തയ്യൽ പഠിച്ചില്ലാത്ത ഒരാ ൾ ആദ്യമേതന്നെ പുതുതുണി വെട്ടിത്തൈച്ച് നല്ല ഷർട്ടാക്കുന്നത്! അതിൽ നിർത്തിയില്ല! പാന്റിന്റെ തുണിയിരുന്നതും എടുത്ത് വെട്ടിത്തൈച്ച് ഒന്നാന്തരം ഒരു പാന്റ് ഉണ്ടാക്കി, ലോകത്തിലെ മറ്റൊരു പ്രാഥമികസംരംഭമായി! അതിനു ശേഷം എന്റെ ഷർട്ടുകളും പാന്റുകളുമെല്ലാം ഞാൻതന്നെയാണ് തൈച്ചുപോ ന്നത്!

ഒരു 'പെട്രോളിയം കമ്പനി'യുടെ ഗവേഷണവിഭാഗത്തിൽ സൂര്യയ്ക്ക് ജോലി ലഭിക്കയാൽ, 'പ്രൊഫസർ' ഉദ്യോഗം രാജിവച്ചു. 'കമ്പനി'യുടെ 'ഓഫീസ്സ്' ബാൻഗ്ലൂറിലായതിനാൽ സൂര്യയും കുടുംബവും അങ്ങോട്ട് താമസ്സം മാറി. അധികം താമസ്സിയാതെ അവിടെ 'ഫ്ളാറ്റ്' വാങ്ങി താമസ്സം ഉറപ്പിച്ചു.

മാസം തോറും ദൂരെയുള്ള 'ബോർഡ്സ് ഓഫീസ്സ്'-ഇൽ പോയി ഫ്ളാറ്റിന്റെ മാസത്തവണകൾ അടയ്ക്കുന്നത് ഒരു വലിയ ബുദ്ധിമുട്ടായി തോന്നുകയാൽ, മൊത്തമായി ഫ്ളാറ്റിന് എന്തു തുക കൂടി അടയ്ക്കണമെന്ന് അറിയിക്കുവാൻ ബോർഡ്സിന് എഴുതി. അവർ കണക്ക് തയ്യാറാക്കി ഇത്ര ലക്ഷം രൂപാകൂടി അടയ്ക്കണമെന്ന് അറിയിച്ചു. കുളത്തൂറിൽ ഭാര്യ മുൻപ് വാങ്ങിയ സ്ഥലം വിറ്റ് ആ തുക അടച്ചു. ഫ്ളാറ്റ് കൂട്ടുകാരിയുടെ പേരിൽ ആക്കിക്കൊണ്ട് പ്രമാണം 'റജിസ്റ്റർ' ചെയ്ത് തന്നു 'ബോർഡ്സ്'.

ഉയരം കുറഞ്ഞ ഒരു 'സ്റ്റൂൾ'-ന്റെ അഭാവം പല ബദ്ധപ്പാടുകൾക്കും ഇട നൽകുകയാൽ അതൊന്ന് പണിയുവാൻ തീരുമാനിച്ചു. തടിക്കഷണങ്ങൾ 'ബാൽക്കണി'യിലോട്ടുള്ള ജാലകത്തിന്റെ വേണ്ടാത്ത 'ഷെയിഡ്'-ഇന് മുകളിലായിരുന്നു സൂക്ഷിച്ചിരുന്നത്. വലിയ 'സ്റ്റൂൾ ബാൽക്കണി'യിൽ ഇട്ട് അതിനുമുകളിൽ കയറിനിന്ന് നോക്കിയപ്പോൾ കണ്ട കാഴ്ച എന്നെ അമ്പരപ്പിച്ചു! ഭിത്തിയിൽ രണ്ടുമൂന്ന് ഇഷ്ടികയുടെ ഒരു പൊള്ളയായ സ്ഥലം! ഇഷ്ടികകൾ തടിക്കഷണങ്ങൾക്ക് മുകളിൽ കിടക്കുന്നു! 'ഏസി ഫിറ്റ്' ചെയ്തവർ കാണിച്ച പണി ആയിരുന്നു അത്! മുറിക്കകത്ത് ഒരു ചെറിയ ദ്വാരമേ കാണുവാനുണ്ടായിരുന്നുള്ളു! ആരുടെ കണ്ണിലും പെടാത്ത സ്ഥലമായതുകൊണ്ട് അത് ശരിപ്പെടുത്താതെ അങ്ങനേ ഇട്ടിട്ടുപോയി അവർ! ആവശ്യത്തിന് തടി എടുത്തുവച്ചു.
പിന്നെ പോയി ഇരുപത് രൂപയ്ക്ക് 'സിമെന്റ്' വാങ്ങിച്ചു. ('ഹാർഡ്സ്വെയർ' കടക്കാർ ചില്ലറയായി 'സിമെന്റ്' പത്തു രൂപയ്ക്കു മുതൽ ഇവിടെ വിറ്റുവരുന്നു.) കുറച്ച് മണലും സംഘടിപ്പിച്ചു. അടുക്കളയിൽ ഉപയോഗശൂന്യമായിക്കിടന്ന, ചോറ് വിളമ്പുവാനുള്ള അലൂമിനിയത്തവി, അല്പം വളച്ച് ഒരു കുമ്മായക്കരണ്ടി ഉണ്ടാക്കി. കുഴഞ്ഞിരിക്കത്തക്കരീതിയിൽ ആവശ്യത്തിന് വെള്ളം ചേർത്ത് മണലും സിമന്റും കൂടികൂട്ടിക്കുഴച്ച്, അതുപയോഗിച്ച് ഇഷ്ടികകൾ അതാതുസ്ഥാനത്ത് വച്ച് ഉറപ്പിച്ചു. ഭിത്തിക്ക് കുറുകെ ഒരു 'പീ വീ സി'കുഴൽ കഷ്ണം വച്ച് ഭിത്തി തുരക്കുകയും അടയ്ക്കുകയും ചെയ്യുന്ന ജോലിക്ക് എന്നെന്നത്തേക്കുമായി മോചനം നൽകി! അങ്ങനെ കല്ലാശാരി(മേസൊൺ)യുടെപണിയും ഉപ്പുനോക്കി! (കെട്ടിടം പണിയുമ്പോഴേ എന്തുകൊണ്ട് നിർമ്മാതാക്കൾ ഇങ്ങനൊരു ദ്വാരം ഭിത്തിയിൽ ഇടുന്നില്ല എന്ന് ഒരു നിമിഷം ചിന്തിച്ചുപോയി ഞാൻ!)



കല്ലാശാരിപ്പണി കഴിഞ്ഞ ഉടൻതന്നെ തടിആശാരിയുടെ പണിതുടങ്ങി. മുൻപ് പണിത ഉയരം കൂടിയ സ്റ്റൂളാണ് താഴെ കൊടുത്തിരിക്കുന്ന ചിത്രത്തിൽ പിന്നിൽ കാണുന്നത്. മുന്നിൽ കാണുന്നത് ഇപ്പോൾ പണിത സ്റ്റൂൾ. ഇപ്പോൾ പണിത സ്റ്റൂളിന് സാധാരണ സ്റ്റൂളുകളെ അപേക്ഷിച്ച് ഒരു പ്രത്യേകതയുണ്ട്! ഒരു വശത്ത് താഴെ കുറുകെ തടി വച്ചിട്ടില്ല! കുറേ മുകളിലേക്ക് ഉയർത്തിയാണ് അത് ഉറപ്പിച്ചിരിക്കുന്നത്. സ്റ്റൂളിന്റെ അടിയിൽ എന്തെങ്കിലും സാധനം സൗകര്യമായി വയ്ക്കുന്നതിനുവേണ്ടിയാണ് അങ്ങനെ



പണിതിരിക്കുന്നത്! രണ്ടു സ്റ്റൂളിന്റെയും മുകൾ വശം ‘ലാമിനെയിറ്റ്’ ഒട്ടിച്ചതാണ്.

കൂട്ടുകാരിയുടെ വീട്ടിൽ നിന്ന് കൊണ്ടു വന്ന ഒരു ‘ഈസീ ചെയർ’, ഞാനൊന്ന് പരിഷ്ക്കരിച്ചു. കസേര യ്ക്ക് രണ്ട് കൈ ഉണ്ട്, മനുഷ്യന് കാല് രണ്ടും പൊക്കി വച്ച് മലർന്ന് ‘ഈസി’യായി കിടന്ന് ക്ഷീണം തീർക്കു വാൻ! കാല് പൊക്കിവയ്ക്കുവാനുള്ള കൈ ആയിരുന്ന കാരണം, അത് സ്ഥാപിച്ചിരുന്നത് വളരെ താഴ്ത്തി ആയിരുന്നു. കസേരയുടെ കൈമേൽ ഒരു പലക വച്ച്,



അതിന്മേൽ പേപ്പർ വച്ച് സൗകര്യ മായി ഇരുന്ന് എഴുതത്തക്കരീതി യിൽ കുറെ ഉയരത്തിലാക്കി, കൈകളുടെ സ്ഥാനം! ക്ഷീണം തോന്നുമ്പോൾ പുറകോട്ട് കിട ക്കുകയും ചെയ്യാം! എന്റെ എഴു ത്തുകളെല്ലാം അതിന്മേലിരുന്നായി രുന്നു!

‘പെയിന്റ്’–ഉം ‘ബ്രഷ്’–ഉം വാങ്ങി വാതിൽ ‘ഗ്രില്ല്’–ഇനും, ‘ബാൽക്കണി’ ഗ്രില്ലിനും ഞാൻ തന്നെ ‘പെയിന്റ്’ അടിച്ചു!

അമേരിക്കയിൽ സാമ്പത്തിക മാന്ദ്യം അനുഭവപ്പെട്ടു. മനോജ്ഞിന് ജോലി നഷ്ടപ്പെട്ടു. തിരിച്ചുപോരുവാൻ ഞങ്ങൾ മകനോട് ആവശ്യപ്പെട്ടു. മകൻ മടങ്ങി വന്നു. ചെന്നയിൽ ജോലിക്ക് ശ്രമിച്ചു. ഒന്നുരണ്ട് കമ്പനിയിൽ ഏതാനും മാസം ജോലി നോക്കി. അതൊന്നും നല്ല കമ്പനികൾ അല്ലായിരുന്ന കാര ണം അതൊക്കെ വിട്ടു. ഒടുവിൽ ഒരു നല്ല കമ്പനിയിൽ ജോലി ലഭിച്ചു. ചെന്നയിൽ തന്നെ സ്ഥിരതാസ്സമാക്കിയ ഒരു കുടുംബത്തിലെ പെൺകുട്ടിയെ മകൻ പെണ്ണുകണ്ടു. ഇഷ്ടപ്പെട്ടു. പെൺകുട്ടിക്ക് ഒരു കമ്പനിയിൽ ജോലി ഉണ്ട്. വിവാഹത്തിന് തീയതി നിശ്ചയിച്ചു. വേണ്ടപ്പെട്ട എല്ലാവരെയും ക്ഷണിച്ചു.

(രണ്ടുമൂന്ന് ദിവസംകൊണ്ട് വാതിലിനും ജനാലക്കുമൊക്കെ ഞാൻതന്നെ



‘പെയിന്റ്’ അടിച്ച് വൃത്തിയക്കി. പിന്നെ ഏതാനും ദിവസം കൊണ്ട് മുറികളെല്ലാം ‘വയിറ്റ്വഷ്’–ഉം ചെയ്തു. ചിത്രത്തിൽ ഇടത്തേ അറ്റത്തു കാണുന്നത് ഞാൻ നിർമ്മിച്ച കുമ്മായക്കരണ്ടിയാണ്.)

കേരളം, കൽക്കട്ട, ജയപ്പൂർ, നാഗപ്പൂർ എന്നിവി ടങ്ങളിൽ നിന്ന് എല്ലാവരും വന്നു. വിവാഹം മംഗളമായി നടന്നു.

മകന്റെ ഭാര്യയുടെ അമ്മയുടെ ഫ്ളാറ്റിന്റെ അതേ ‘ഫ്ളോർ’–ഇൽതന്നെ ഒരു ഫ്ളാറ്റ് വിലയ്ക്കു വാങ്ങി, മകനും ഭാര്യയും, താമസ്സം അവിടാക്കി. ഞങ്ങളുടെ ക്ഷേമാന്വേഷണത്തിന്, അവധിദിവസങ്ങളിൽ മകൻ വന്നുകൊണ്ടേയിരുന്നു.

ആദ്യത്തെ 'ഹാർട്ട് അറ്റാക്ക്'-നു ശേഷം ഇടയ്ക്കിടെ ഞാൻ ആശുപത്രിയിൽ 'അഡ്മിറ്റ്' ആയിക്കൊണ്ടേയിരുന്നു! മിക്കവാറും ഒരു പുതുരോഗവുമായിട്ടായിരുന്നു അധികം പ്രാവശ്യവും!
എഴുത്തും കംപ്യൂട്ടറിൽ ടൈപ്പിങ്ങും മറ്റുമായി കാലം കടന്നുപൊയ്കൊണ്ടേയിരുന്നു!
കംപ്യൂട്ടറിന്റെ 'കീ ബോർഡ് വയ്ക്കുവാനായി, വെളിയിലേക്ക് വലിക്കുകയും, അകത്തേക്ക് തള്ളിവയ്ക്കുകയും ചെയ്യത്തക്കവിധത്തിൽ, ഒരു തട്ട് ഞാൻതന്നെ ഉണ്ടാക്കി ക്രമപ്പെടുത്തി!
'സിസേറിയൻ ഓപ്പറേഷൻ'-ഇൽ കൂടി, മകന്റെ ഭാര്യ ഒുരു പെൺകുഞ്ഞിന് ജന്മം നൽകി. മനോജ്ഞും അങ്ങനെ ഒരു അച്ഛൻ ആയി മാറി. കുഞ്ഞിന് 'മജ്ഞുഷ' എന്ന് അവർ പേരിട്ടു! ആ പേരും എങ്ങനെയോ ജാതിയെയും, മതത്തെയും ഒന്നും സൂചിപ്പിക്കാത്തതായി പരിണമിച്ചു! വീട്ടിൽ വിളിക്കുവാൻ 'ചിന്നു' എന്ന പേര് നൽകി.

എനിക്ക് മൂത്രം പോകാതെയായി ആശുപത്രിയിൽ 'അഡ്മിറ്റ്' ആയി. 'ഓപ്പറേഷൻ' നടത്തി അസുഖം ഭേദമായി. അഞ്ചാം ദിവസം 'ഡിസ്ചാർജ്ജ്' ചെയ്തു. നുപ്പതാമത് ദുരന്തം അങ്ങനെ ഒതുങ്ങിക്കൂടി! പക്ഷേ നാലു മാസത്തിനുള്ളിൽ കൂടിയ ദുരന്തം ആഗതമായി. നെഞ്ചുവേദന! 'കൊറോണറി അംഗിയോഗ്രാഫി' എടുത്തുനോക്കി. എത്രയും പെട്ടന്ന് 'ഹാർട്ട് ഓപ്പറേഷൻ' നടത്തണമെന്ന് ഡോക്ടർ ആവശ്യപ്പെട്ടു! 'ഹാർട്ട് ഒപ്പറേഷൻ' നടത്തുന്ന ഡോക്ടറുടെ സൗകര്യം അനുസരിച്ച് തീയതി നിശ്ചയിച്ചു. ഒരു 'സെക്കന്റ് ഒപ്പിനിയൻ' അറിയാൻ മകൻ എന്നെ മറ്റൊരു വലിയ ഡോക്ടറുടെ അടുത്ത് കൂട്ടിക്കൊണ്ടുപോയി. 'അംഗിയോഗ്രാഫി'യുടെ എല്ലാ രേഖകളും പരിശോദിച്ചശേഷം അദ്ദേഹവും 'ഓപ്പറേഷൻ റെക്കമെന്റ്' ചെയ്തു. മുപ്പത്തിഒന്നാം ദുരന്തം സ്ഥിരീകരിക്കപ്പെട്ടു! 'ഓപ്പറേഷൻ'തീയതിക്ക് രണ്ടുദിവസം മുൻപ് ആശുപത്രിയിൽ 'അഡ്മിറ്റ്' ആയി വേണ്ട ടെസ്റ്റുകളെല്ലാം നടത്തി. എല്ലാം തൃപ്തികരമായിരുന്നു. ശസ്ത്രക്രിയദിവസം 'ബെഡിൽ' കിടത്തി എന്നെ 'ഓപ്പറേഷൻ തീയേറ്റർ'-ഇലേക്ക് കൊണ്ടുപോയി. എനിക്ക് ഭയം ഒന്നും തോന്നിയില്ല! വിശേഷിച്ച് ഒരു വികാരവും തോന്നിയില്ല! 'ഓപ്പറേഷൻ'-നെ കുറിച്ചുപോലും ചിന്തിച്ചില്ല! മൊത്തം പന്ത്രണ്ട് ദിവസം ആശുപത്രിയിൽ കിടന്നു. സംഭവരഹിതമായിരുന്നു രോഗശമനം! 'ഡിസ്ചാർജ്ജ്' ചെയ്ത് ഫ്ളാറ്റിൽ എത്തി. നാലാം നിലയിലേക്ക് പടികൾ കയറുവാൻ വലിയ ബുദ്ധിമുട്ടൊന്നും തോന്നിയില്ല!

ആറേഴുകൊല്ലം അങ്ങനെ കടന്നുപോയി! എല്ലാ അവധി ദിവസങ്ങളിലും മകൻ വന്ന് സുഖാന്വേഷണങ്ങൾ നടത്തിയിരുന്നു. ഇടയ്ക്കിടയ്ക്ക് സൂര്യയും കുടുംബവും ബാംഗ്ലൂറിൽ നിന്നും വരാറുണ്ടായിരുന്നു. അതിനിടയിൽ രണ്ടുമൂന്ന് പ്രാവശ്യം ആശുപത്രിയിൽ 'അഡ്മിറ്റ്' ആകേണ്ടിവന്നു, പുതു രോഗങ്ങളുമായി. ഭാര്യക്ക് പടി കയറുവാൻ ബുദ്ധിമുട്ട് അനുഭവപ്പെടുകയാൽ, സ്വന്ത ഫ്ളാറ്റ് വാടകക്ക് ആർക്കെങ്കിലും കൊടുക്കുവാനും, ഒരു 'ഗ്രൗണ്ട് ഫ്ളോർ' വാടകക്ക് എടുത്ത് താമസ്സം അങ്ങോട്ട് മാറുവാനും തീരുമാനിച്ചു. മാറുന്നത് കഴിവതും മകൻ താമസ്സിക്കുന്നതിന് അടുത്തായിരിക്കണമെന്നും നിശ്ചയിച്ചു. മകൻ താസ്സിക്കുന്ന തെരുവിന് തൊട്ടടുത്ത തെരുവിൽ ഒരു ഫ്ളാറ്റ് താഴെത്തന്നെ കിട്ടി. ഞങ്ങൾ അവിടേയ്ക്ക് താമസ്സം മാറി.
പുതിയ താമസ്സസ്ഥലത്ത് 'റ്റീ വി'-യും 'സെറ്റ് ടോപ്പ് ബോക്സ്'-ഉം വയ്ക്കുവാൻ സൗകര്യം ഇല്ലായിരുന്ന കാരണം, അവശേഷിച്ച തടിക്കഷണങ്ങൾ എല്ലാം കൂടി ഉപയോഗിച്ച് ഒരു മേശ പണിഞ്ഞു. അതിന്റെ കാലുകൾക്ക് ഉപ

യോഗിച്ച തടിക്കഷണങ്ങൾക്ക് വേണ്ടത്ര കനം ഇല്ലാത്തതിനാൽ മേശക്ക് ചെറിയ ആട്ടം ഉണ്ട്. എങ്കിലും ആവശ്യത്തിന് അത് ഉതകുന്നുണ്ട്!
ക്ഷേമാന്വേണത്തിന് മകൻ എല്ലാ ദിവസവും വരാൻ തുടങ്ങി. ഫ്ളാറ്റിന് തൊട്ടടുത്ത തെരുവിൽ ഗതാഗതം അപൂർവ്വമായിരുന്നതിനാൽ ഞങ്ങളുടെ പ്രഭാതത്തിലെ നടപ്പിന് അത് സൗകര്യമായി. വലതുകൈയ്ക്ക് വിറയൽ ആയി. എഴുതാൻ വയ്യാതെ വന്ന കാരണം പണിയെല്ലാം കംപ്യൂട്ടറിൽ കൂടി ആയി. മുൻപ് എഴുതിയ ബുക്കുകൾ ഒന്നൊന്നായി 'ഡിജിറ്റൽ' രൂപത്തിലാക്കി 'ഈ ബുക്ക്'–ആയി പബ്ളിഷ് ചെയ്തുകൊണ്ടേയിരുന്നു. മലയാളം 'ഹിറ്റ് സോങ്ങ്'–ഉകൾക്ക് 'ലിറിക്ക്സ്'–ഇന്റെ അർത്ഥമനുസരിച്ച് 'വിഷ്വൽസ്സ്' നൽകുന്ന ഒരു സമ്പ്രദായം ആവിഷ്ക്കരിച്ച്, അതിൻ പ്രകാരം 'വീഡിയൊ' നിർമ്മിച്ച് 'യൂ ട്യൂബ് ചാനൽ'–ന് അയച്ചുകൊണ്ടേയിരുന്നു.
ഒരു കൊല്ലമോ മറ്റോ മാത്രമേ നടപ്പ് തുടരുവാൻ സാധിച്ചുള്ളു! അത് കഴിഞ്ഞ് ഒട്ടും നടക്കുവാൻ വയ്യാതായി! വീടിനുള്ളിൽ നടക്കുന്ന അത്രയും ദൂരത്തിൽ കൂടുതൽ ദൂരം നടക്കുക പ്രയാസമായി. നടക്കുവാൻ പ്രയാസം ഉണ്ടായിരുന്നെങ്കിലും, ആശുപത്രിയിൽ 'അഡ്മിറ്റ്' ചെയ്യേണ്ട ആവശ്യമില്ലാതെ ആരോഗ്യവാനായി മൂന്നുകൊല്ലം തള്ളിവിട്ടു! അടുത്ത വർഷം രണ്ടുപ്രാവശ്യം ആശുപത്രിയിൽ കിടക്കേണ്ടതായി വന്നു!

നാട്ടിൽ ഒരു കല്യാണത്തിന് പോകണമായിരുന്നു. 'റയിൽവേ പ്ലാറ്റ്ഫോം'–ലെ നടപ്പൊഴുവാക്കുവാൻ, എനിക്കായി മകൻ ഒരു 'വീൽ ചെയർ' വാങ്ങിക്കൊണ്ടുവന്നു. വാങ്ങിക്കൊണ്ടുവന്ന ശേഷമാണ് ഞാനറിയുന്നതുതന്നെ. 'വീൽ ചെയർ'–ഉമായി നാട്ടിൽ പോയി കല്യാണത്തിൽ പങ്കുകൊണ്ടു! രണ്ടാം നിലയിലായിരുന്നു വിവാഹസ്ഥലം. പടികൾ കയറാതെ അവിടെ ചെല്ലുവാൻ, ചെറിയ ചരിവോടു കൂടി കെട്ടിടത്തെ ചുറ്റി പാത ഉണ്ടായിരുന്നു. അതുമുഴുവനും ഉന്തിക്കയറ്റി, മകൻ എന്നെ കല്യാണസ്ഥലത്ത് എത്തിച്ചു! കല്യാണം കഴിഞ്ഞ് തിരികെയും! 'സ്റ്റേഷൻ പ്ലാററ്ഫോം'–ഇലെ തള്ളലിനു പുറമേ അതു കൂടി ചെയ്യേണ്ടതായിവന്നു. പിന്നൊരിക്കൽ ബാംഗ്ലൂറിന് അതു കൊണ്ടുപോയി. ആശുപത്രിയിൽ 'ചെക്കപ്പ്'–ഇന് പോകുമ്പോഴും അത് കൊണ്ടുപോയിരുന്നു.

നാല്പതിനായിരം രൂപ കിട്ടിയില്ലെങ്കിൽ, എന്റെ കുടുംബം ആത്മഹത്യചെയ്യുകയല്ലാതെ മറ്റു മാർഗ്ഗമില്ലെന്നു കാണിച്ച്, കുഞ്ഞമ്മയുടെ മകൻ നാണു, മകന് കത്ത് എഴുതി, മകിനിൽ നിന്നും ആ തുക തട്ടിയെടുത്തു, തിരികെക്കൊടുക്കാമെന്നും പറഞ്ഞ്! ഞാനിതൊന്നും അറിഞ്ഞില്ല! മകൻ എന്നോട് ചോദിച്ചതുമില്ല. (നേരത്തെ വീടുവെയ്ക്കുവാൻ പത്നി അമ്പതിനായിരം രൂപാ കൊടുത്തിരുന്നത് തിരിച്ചുകിട്ടാൻവേണ്ടിക്കൊടുത്തത് അല്ലായിരുന്നു.) തിരകെക്കൊടുക്കുവാൻ സൗകര്യം ഉണ്ടായിട്ടും തിരികെ കൊടുത്തില്ല! പണമല്ലെ, കൈയിൽ വന്നപ്പോൾ തിരികെക്കൊടുക്കുവൻ മനസ്സ് വന്നില്ല! പണ്ട്, വല്ലപ്പോഴും എഴുത്തയക്കുമായിരുന്നു. അത് നിർത്തി! പുതിയ വീടിന്റെ മേൽവിലാസവും അറിയിക്കാതെ അങ്ങനെ മിടുക്കനായി വിഹരിക്കുന്നു അവൻ! എന്റെ ജീവിതത്തിൽ രണ്ടു പേരാണ് എന്നെ അറിഞ്ഞുകൊണ്ട് ദ്രോഹിച്ചിട്ടുള്ളത്! ഒന്ന് ചലച്ചിത്രനിർമ്മാണത്തിൽ എന്റെ 'പാർട്ട്ണർ' ആയിരുന്ന രാമകൃഷ്ണൻ, രണ്ടാമത്തെ ആൾ, അനുജൻ നാണു! ഈ സംഭവവും ഒരു ദുരന്തമായി കണക്കാക്കുന്നു! ദുരന്തം 32!
ജാതി–മത–ലിംഗ–പ്രായ–നിറ–ധനിക–ദരിദ്ര–ബാഹ്യരൂപ–വിദ്യാഭ്യാസ ഭേദമെന്നിയേ എല്ലാ നല്ല മനുഷ്യരെയും സ്നേഹിക്കുക, സഹായം അർഹിക്കുമവരെ

സഹായിക്കുക, ജീവികളെയും സസ്യങ്ങളെയും സംരക്ഷിക്കുക, വൈറസുകളെയും ചീത്ത ബാക്റ്റീരിയകളെയും നശിപ്പിക്കുക, എന്നതാണ് എന്റെ ദാർശനികവീക്ഷണം! ആർക്കും ഇഷ്ടപ്പെടാത്ത ഒരു കാര്യമാണ് ഞാനിവിടെ അവതരിപ്പിക്കുന്നത്! ലോകത്ത് ഇന്നുവരെ ആരും ഉന്നയിച്ചിട്ടില്ലാത്ത ഒരു നവീന തത്വജ്ഞാനപരചിന്താഗതിക്ക് ബീജവാപം കുറിക്കുന്നു അത്! ശിശുവും ഒരു സ്വതന്ത്ര ജീവിയാണ്. മറ്റൊരു പൂർണ്ണ വ്യക്തിയാണ്. മാതാപിതാക്കളുടെ വ്യാമോഹങ്ങൾക്കും, ചപലചിന്തകൾക്കും അനുയോജ്യമായി തങ്ങളുടെ ഇഷ്ടാനിഷ്ടം, ഇട്ട് പന്താടുവാനുള്ള പന്തല്ല, ശിശു എന്ന വ്യക്തി! ശിശു എന്ന വ്യക്തിയുടെ വ്യക്തിത്വത്തെ ബഹുമാനിക്കുവാൻ മനുഷ്യൻ എന്ന് തയ്യാറാകുന്നുവോ, അന്നേ ഈ ലോകം നന്നാവുകയുള്ളു! നിച്ഛയം! ജനിക്കുന്നതുവരെ മാത്രമേ അത് മാതാപിതാക്കളുടെ ഭാഗമായിരുന്നിട്ടുള്ളു! പ്രസവത്തിൽ, പൊക്കിൾക്കൊടി(നാഭീനാളം)(ഉംബിലിയ്ക്കൽ കോർഡ്) വിച്ഛേദിക്കപ്പെടുന്നതോടുകൂടി രക്തബന്ധം അറ്റുപോകുന്നു! സന്തതികളുടെ 'ബ്ലഡ്ഡ്ഗ്രൂപ്പ്' അച്ഛനമ്മമാരുടേതല്ലാതെയും വളരെയധികം കാണപ്പെടുന്നതിൽ നിന്ന് ഈ കാര്യം സംശയലേശമെന്നിയേ വ്യക്തമാകുന്നില്ലേ?! 'എബി'യും 'ഒ'യും 'ബ്ലഡ്ഡ് ടൈപ്പ്' ഉള്ള മാതാപിതാക്കൾക്ക് 'എ ടൈപ്പ്'–ഒ, 'ബി ടൈപ്പ്'–ഒ ഉള്ള സന്തതികളുണ്ടാകാം! ഈ രണ്ട് 'ടൈപ്പ്'–കളും അച്ഛനമ്മമാരുടെ 'ബ്ലഡ്ഡ് ടൈപ്പ്'–ഇൽ നിന്ന് ഉറപ്പായി വ്യത്യസ്തമാണ്! മാതാപിതാക്കളുടെ വിശ്വാസങ്ങളും അന്ധവിശ്വാസളും പിഞ്ചുഹൃദയങ്ങളിൽ കുത്തിവയ്ക്കുവാൻ മാതാപിതാക്കൾക്ക് അവകാശമില്ല എന്നതാണ് എന്റെ വാദഗതി, എന്റെ സിദ്ധാന്തം! അത് സ്പടികംപോൽ സ്പഷ്ടമാക്കും ഈ ചിത്രങ്ങൾ!



ഈ പിഞ്ചുപൈതങ്ങളുടെ ഭാവി ഇങ്ങനെ കരിഞ്ഞുപോകണം, എന്ന് മുൻകൂട്ടി നിശ്ചയിക്കുവാൻ മാതാപിതാക്കന്മാക്ക് എന്തവകാശം ആണ് ഉള്ളത്!? <u>ഇവരെ ഇങ്ങനെ നശിപ്പിച്ചുകളയാതെ, വളരുവാൻ, വികസിക്കുവാൻ അനുവദിച്ചിരുന്നു എങ്കിൽ, വൻ വിപ്ലവകാരികൾ, തത്വജ്ഞന്മാർ, വിജ്ഞാനികളെന്നത</u>

ന്ത്രജ്ഞന്മാർ, വിവേകമതികളായ ന്യായാധിപതിമാർ, വിദഗ്ദ്ധ ഭിഷഗ്വരന്മാർ അങ്ങനൊക്കെ ആയിത്തീരുമായിരുന്നില്ല ഇവരിൽ പലരും, എന്ന് സമർത്ഥിക്കുവാനാകുമോ, തന്തമാരേ തള്ളമാരേ നിങ്ങൾക്ക്!? ആ സൗഭാഗ്യം മാനവരാശിക്ക് ഒന്നടങ്കം നിഷേധിക്കുകയല്ലേ ഈ വിവരദോഷികൾ ചെയ്യുന്നത്! ‘‘മനുഷ്യരെല്ലാവരും തുല്യാവകാശങ്ങളോടും അന്തസ്സോടുംകൂടി ജനിച്ചിട്ടുള്ളവരാണ്. അന്യോന്യം ഭ്രാതൃഭാവത്തോടെ പെരുമാറുവാനാണ് മനുഷ്യന് വിവേകബുദ്ധിയും മനസ്സാക്ഷിയും സിദ്ധമായിരിക്കുന്നത്.’’ ഉദ്ധരണി, അജ്ഞാതൻ! ഞാൻ ഭംഗിവാക്കുകൾ പറയുകയല്ല. ഈ തത്വം ജീവിതത്തിൽ പ്രായോഗികമാക്കിയവരാണ് ഞങ്ങൾ. വീട്ടിൽ ഞങ്ങൾ ആരെയും ആരാധിച്ചിരുന്നില്ല. യാതൊരു മതചടങ്ങുകളും നടത്തിയിരുന്നില്ല. ദൈവം ഉണ്ടെന്നോ ഇല്ലെന്നോ ഒന്നും നിഷ്കളങ്കഹൃദയത്തിൽ കുത്തിവെച്ചില്ല. പക്ഷേ ഞങ്ങൾക്ക് ഒരു ചെറിയ ഗ്രന്ഥശാല(‘ലൈബ്രറി’) ഉണ്ടായിരുന്നു. അതിൽ ഖുർആൻ, ബൈബിൾ, രാമായണം, ഭാഗവതം, ഗീത മുതലായവ ഉൾപ്പെടുന്നു. ആർക്ക്, എപ്പോൾ വേണമെങ്കിലും ഏത് ബുക്കും എടുത്ത് വയിക്കുവാൻ, സൗകര്യമുണ്ടായിരുന്നു. ക്ലാസ്സിലെ പാഠങ്ങൾ പഠിക്കാൻ മക്കളെ നിർബന്ധിക്കാതിരുന്ന ഞങ്ങളുണ്ടോ മറ്റുബുക്കുകൾ പഠിക്കുവാൻ നിർബന്ധിക്കുന്നു!(പുസ്തകശേഖരണത്തിൽ, മലയാളം, ഹിന്ദി, ഇംഗ്ലീഷ് എന്നീ മൂന്നു ഭാഷകളിലെ ബുക്കുകൾ ഇടം പിടിച്ചിരുന്നു. എല്ലാ വിഭാഗത്തിലും പെട്ടവ. ഏഴെട്ട് ‘ഡിക്ഷ്ണറികൾ, ജീവചരിത്രം, നോവലുകൾ, കഥകൾ, പദ്യസമാഹാരങ്ങൾ, നാടകങ്ങൾ, ‘ലേൺ യുവർ ഇംഗ്ലീഷ് സീരീസ്’ മുഴുവൻ, അനവധി ‘ഇലക്ട്രോണിക്ക്സ്’ ബുക്കുകൾ, ചലച്ചിത്രസംബന്ധമായ ബുക്കുകൾ, സർവ്വവിജ്ഞാനകോശങ്ങൾ മുതലായവ! ഞങ്ങൾക്കൊരാവേശമായിരുന്നു ബുക്കുശേഖരണം! കേരളസർക്കാർ സർവ്വവിജ്ഞാനകോശത്തിന്റെ വാല്യങ്ങളോരോന്നോരോന്നായി പ്രസിദ്ധീകരിച്ചിരുന്നു! അതിന് പല ഗഡിവുകളായി(‘ഇസ്റ്റാൾമെന്റ്സ്) പണം അടച്ചാൽ മതിയായിരുന്നു. അതിൽ ചേർന്നിരുന്നു. പന്ത്രണ്ടാമത് വാല്യം വരെ വാങ്ങിയെന്നാണോർമ്മ. ഭാര്യവീട്ടിൽ പോയിരുന്നപ്പോൾ, ഒരുവാല്യം വാങ്ങാനായി മാത്രം തിരുവനന്തപുരത്തിന് ഞങ്ങൾ പോയതായി ഓർക്കുന്നു! ഒരു പ്രസിദ്ധീകരണം തുടങ്ങുവാൻ സാധിച്ചാൽ അതിനും ഉപകാരപ്പെടുമല്ലോ എന്നും എന്റെ മനസ്സിലുണ്ടായിരുന്നു.) ഒരു ദിവസം കക്കൂസിൽ ഒരു മതപുസ്തകം ഇരിക്കുന്നത് ഞാൻ കണ്ടു! അവിടുത്തെ ഗ്രന്ധശേഖരത്തിൽ പെട്ട ബുക്കല്ലായിരുന്നു അത്! എല്ലാം എനിക്ക് മനസ്സിലായി. പ്രായപൂർത്തിയായവരല്ലെ! അവരുടെ ഇഷ്ടം! ഞാനതറിഞ്ഞതായേ ഭാവിച്ചില്ല!

സന്താനങ്ങളെ ഒരു മതവും പഠിപ്പിക്കാതിരിക്കുക! അഥവാ പഠിപ്പിച്ചേ അടങ്ങു എങ്കിൽ എല്ലാ മതങ്ങളും, നാസ്തികവാദത്തിന്റെ കാര്യകാരണങ്ങളും അവരെ പഠിപ്പിക്കുക! വളർന്ന് സ്വയം ചിന്തിച്ച് ഒരു തീരുമാനം എടുക്കുവാൻ അവർക്ക് കഴിവുണ്ടാകുന്നകാലത്ത് അവർ തിരഞ്ഞെടുത്തുകൊള്ളട്ട് അവർക്കുവേണ്ടത് എന്തെന്നുവച്ചാൽ! സ്വന്തം മതം സന്താനങ്ങളിൽ അടിച്ചേല്പിക്കുവാൻ മാതാപിതാക്കൾ കാണിക്കുന്ന വ്യഗ്രത, അവരെ ശാസ്ത്രം അഭ്യസിപ്പിക്കുന്നതിൽ കാണിച്ചിരുന്നെങ്കിൽ, എന്നേ ഈ ലോകം നന്നായിപ്പോയേനേം! മുലപ്പാലിനൊപ്പം അന്ധവിശ്വാസങ്ങൾ അടിച്ചുകയറ്റി, കുത്തിത്തിരുകി നശിപ്പിച്ചുകളയുകയല്ലെ ഭാവിതലമുറയെ!



ഞങ്ങളുടെ തത്വങ്ങളോട് യോജിക്കുവാൻ, ഈലോകത്ത് ഇന്ന് ആരുമില്ലങ്കിലും, ഏതാനും തലമുറകൾ കഴിയുമ്പോളെങ്കിലും കുറച്ച് ആളുകൾ ഉണ്ടാകുമെന്നതിന് സംശയമില്ല! കാലങ്ങൾ കഴിയുന്തോറും, അവരുടെ എണ്ണം വർദ്ധിച്ചുവർദ്ധിച്ചുകൊണ്ടേയിരിക്കും! ഇപ്പോൾ ഇത് ദഹിക്കില്ല ലോകത്താർക്കും തന്നെ! തസ്ക്കരർ തന്റെ മക്കൾ പ്രശസ്ത തസ്ക്കരരാകാനോ, വ്യഭിചരിക്കുന്ന

വർ തന്റെ മക്കളെയും ഉത്തമ വ്യഭിചാരികളാക്കാനോ ശ്രമിക്കുന്നെങ്കിൽ, അതിൽ നിന്നൊട്ടും വ്യത്യസ്തമല്ല, ഇന്ന് ലോകത്ത് നിലനിൽക്കുന്ന സന്താനവളർത്തൽ സമ്പ്രദായം! മതവിശ്വാസികൾക്ക് മഹാ പൈശാചിക ബഹുഭൂരിപക്ഷം ഉണ്ടെന്നുവച്ച്, അവർ പറയുന്നത് ശരിയാകണമെന്നില്ല! ഈ ഭൂമുഖത്ത് എന്റെ ചിന്താഗതിയുള്ളത് ഞാൻ ഒരാൾ മാത്രമാണെങ്കിലും എന്റെ ചിന്താഗതി തെറ്റാകണമെന്നുമില്ല! ഭൂരിപക്ഷം നോക്കി തീരുമാനിക്കപ്പെടാവുന്ന ഒന്നല്ല ഏത് വിശ്വാസമാണ് ശരി എന്നത്!

അമേരിക്കക്കാരനായ 'സോളാർ അസ്റ്റ്രോഫിസിസ്സിറ്റ്' 'പാർക്കർ', ആദ്യമായി വിപുലീകരിച്ച് 'സൂപ്പർ സോളാർ വിൻഡ്' പരികല്പനചെയ്തതിനുശേഷം, വൻതോതിൽ നമുക്ക് സൂര്യനേക്കുറിച്ച് അറിവ് ലഭിച്ചിട്ടുണ്ടെങ്കിലും, ഉത്തരം ലഭിക്കാതെ ഇന്നും പലതും അവശേഷിക്കുന്നു!
സൂര്യനിലേക്ക് യാത്രചെയ്യുവാൻ, ലോകത്തിന്റെ നാനാഭാഗങ്ങളിലെ പൊതുജനങ്ങളാൽ സമർപ്പിക്കപ്പെട്ട പേരുകൾ ഉല്ലിഖിതപ്പെട്ട 'മെമ്മറി കാർഡ്സ്', 'പാർക്കർ സോളാർ പ്രോബ്'-ഇൽ 2018 മേ 18-ാം നു, പ്രതിഷ്ഠിക്കപ്പെട്ടു! അതിലെന്റെ പേരും ഉൾക്കൊള്ളിച്ചുകൊണ്ട് 'നാസ്സ' എനിക്ക് നൽകിയ 'വീ ഐ പി പാസ്സ്' ആണ് ചിത്രത്തിൽ കാണിച്ചിരിക്കുന്നത്! 2018 ആഗസ്റ്റ് 12-ാം നു 3.31 'ഏ എം ഈഡീറ്റി (ഈസ്റ്റേൺ ഡേ ലൈറ്റ് ടൈം) -ക്ക്, ചരിത്രപ്രസിദ്ധമായ ദൗത്യത്തിന് തുടക്കം കുറിച്ചുകൊണ്ട്, ബഹിരാകാശവാഹനം, 'ഫ്ളോറിഡ' വിക്ഷേപണകേന്ദ്രത്തിൽ നിന്ന് കുതിച്ച് ഉയർന്നു! സൂര്യോപരിതലത്തിൽ മുൻപ് ഒരിക്കലും അന്വേഷണാർത്ഥം സഞ്ചരിച്ചിട്ടില്ലാത്ത ഭാഗങ്ങളിൽകൂടി അത് ഇന്നും വിവരങ്ങൾ ശേഖരിച്ചുകൊണ്ട്, അതിന്റെ പ്രയാണം തുടർന്നുകൊണ്ടേയിരിക്കുന്നു! ചിത്രത്തിന് താഴെ കൊടുത്തിരിക്കുന്ന 'യൂ ആർ എൽ' ആ 'വീഡിയോ' നൽകും!








https://youtu.be/1dm4WUx7z1A

അനുജൻ നാണുവിനെക്കുറിച്ച് മറ്റൊരു സംഭവം ഓർമ്മവന്നത് ഇവിടെ കുറിക്കുന്നു. നാണുവിനെ 'ഹാർട്ട് പ്രോബ്ലം'-ഉമായി ആശുപത്രിയിൽ പ്രവേശിപ്പിച്ചിരിക്കുന്നു എന്ന് കാണിച്ച് എനിക്ക് ഒരു 'ടെലഗ്രാം' വന്നു. എങ്ങനൊക്കെയോ ഞാൻ അവിടെ എത്തിച്ചേർന്നു! ''തുപ്പുമ്പോൾ ചോര വരുന്നു!''

എന്ന് കുഞ്ഞമ്മ ഒത്താശക്കും! ഡോക്ടറുമായി സംസാരിച്ചപ്പോൾ ഡോക്ടർ എന്നോട് രഹസ്യമായി പറഞ്ഞു ''ഹീ ഈസ്സ് ഹാവിങ്ങ് നോ പ്രോബ്ലം അറ്റ് ആൾ! ഹീ ഈസ്സ് ഹൺഡ്രഡ്സ് പെർസന്റ് ഓകെ! ഐ ഡോൺണ്ട് നൊ വൈ ഹീ ഈസ്സ് ഡൂയിങ്ങ് ദിസ്സ്!'' ആശുപത്രിയിലടക്കേണ്ട തുക ഒക്കെ അടച്ച് അവരെ വീട്ടിൽ ആക്കിയിട്ട് ഞാൻ തിരികെ പോന്നു! എന്തിന് അവർ ഈ നാടകം നടമാടി എന്നത് ഇന്നും അജ്ഞാതമായിത്തന്നെ തുടരുന്നു! ഞാൻ ഒന്നും അറിഞ്ഞതായി ഭാവിച്ചില്ല! ഡോക്ടർ പറഞ്ഞ വിവരം ഒന്നും ഞാൻ അവരോട് പറഞ്ഞതുമില്ല! എന്നായിരുന്നു ഈ സംഭവം നടന്നത് എന്ന് ഒട്ടും ഓർമ്മ വരുന്നില്ല!

സ്വന്തം ഫ്ളാറ്റിൽ താമസിക്കുമ്പോൾ നടന്ന ചില സംഭവങ്ങൾ വിട്ടുപോയത് ഇവിടെ ചേർക്കുന്നു!
(എനിക്കൊരു ചിന്നമ്മക്കുഞ്ഞമ്മയുണ്ടായിരുന്നു. കുഞ്ഞമ്മയ്ക്ക് രണ്ട് ആൺ മക്കൾ ഉണ്ട്. രണ്ടുപേരും 'പീഎച്ച്ഡി'ക്കാർ. മൂത്ത ആൾ കോളജ് പ്രോഫസർ. 'കേരള യൂണിവേഴ്സിറ്റി'–ഇൽ ആയിരുന്ന് 'പെൻഷൻ' പറ്റി. സ്ഥിര താമസം തിരുവനന്തപുരത്ത്. രണ്ടാമത്തെ ആൾ പോലീസ്സിൽ ആയിരുന്ന് 'പെൻഷൻ' പറ്റി. ഇപ്പോൾ സ്ഥിരതാമസം ഹരിപ്പാട്ട്.
'സതേൺ സ്റ്റെയിറ്റ്സ്'–ഇന് എല്ലാം കൂടി വെല്ലൂരിൽ ഒരു സ്ഥാപനമുണ്ട്, ദുർ ഗുണപരിഹാരപാഠശാലയിൽ പഠിപ്പിക്കുന്ന അദ്ധ്യാപകരെ പഠിപ്പിക്കുന്നതിനായി.) അനുജൻ അവിടെ 'ഡയറയ്ക്ക്റ്റർ' ആയി ജോലിനോക്കിക്കൊണ്ടിരുന്ന കാലത്തായിരുന്നു ഞങ്ങൾ ജാഫർഘാൻപേട്ട് താമസിച്ചിരുന്നത്. അനുജൻ ചെന്നയിൽ വരുമ്പോഴെല്ലാം ഞങ്ങളെ വന്ന് കണ്ടിരുന്നു. ഒന്നുരണ്ട് പ്രാവശ്യം ഞങ്ങൾ വെല്ലൂരിനും പോയിട്ടുണ്ട്. മുൻകൂട്ടി നിഛയിച്ചിരുന്ന പ്രകാരം, അനുജൻ കുടുംബസഹിതം ഒരു വാനിൽ ചെന്നയിൽ വന്ന് ഞങ്ങളെ എല്ലാവരെയും കൂട്ടി തിരുപ്പതി ക്ഷേത്രത്തിൽ കൊണ്ടുപോയി. തിരുപ്പതിപ്പോലീസ്സിനെ അനുജൻ നേരത്തേ അറിയിച്ചിരുന്നകാണം, ഞങ്ങൾക്ക് അവിടെ 'വീഐപീ ട്രീട്ട്മെന്റ്' കിട്ടി. യാതൊരു ബദ്ധപ്പാടും കൂടാതെ അടുത്തുനിന്ന് ദർശനം ലഭിച്ചു. തിരികെ ഞങ്ങളെ ചെന്നയിലാക്കിയിട്ട് അനുജനും കുടുംബവും വെല്ലൂരിന് മടങ്ങി.

ഒരു ദിവസം ഒരു സംഭവം ഉണ്ടായി. ഒരു വലിയ വെടിശബ്ദം കേട്ടു! ഞാൻ അടുക്കളയിലേക്ക് പാഞ്ഞെത്തി! 'പ്രഷർ കുക്കർ'–ന്റ അടപ്പ് താഴെക്കിടക്കുന്നു! മുകളിലേക്ക് നോക്കിയപ്പോൾ അവിടെ ഒരു പാട് കാണാനുണ്ട്! 'പ്രഷർ' അത്രകണ്ട് കൂടിയിരിക്കുന്നു! 'സേഫ്റ്റി വാൾവ്' ഉരുകാഞ്ഞകാരണം, അതിസമ്മർദ്ദത്താൽ അടപ്പ് തെറിച്ച് മുകളിൽ പോയി ശക്തമായി തട്ടിയശേഷം നിലം പതിച്ചിരിക്കുന്നു! ഭാഗ്യത്തിന് ആ സമയം അടുക്കളയിൽ ആരും ഇല്ലായിരുന്നു! അടപ്പിന്റെ വക്കെല്ലാം വളഞ്ഞുപുളഞ്ഞ് വികൃതമായിരുന്നു!

***വർത്തമാനകാലത്തിലേക്ക് മടങ്ങുന്നു.***

വീട്ടുടമസ്ഥ വീട് ക്രയവിക്രയം ചെയ്കയാൽ ഫ്ളാറ്റ് ഒഴിഞ്ഞുകൊടുക്കേണ്ടതായി വന്നു. ഭാഗ്യത്തിന് മകന്റെ സ്വന്തം ഫ്ളാറ്റുള്ള അതേ 'ബ്ലോക്ക്'–ൽ തന്നെ ഒരു ഫ്ളാറ്റ് കിട്ടി! അവിടെ 'പെയിന്റിങ്ങ്, വൈറ്റ് വാഷിങ്ങ്, റിപ്പെയർ' മുതലായ ജോലികൾ നടക്കയായിരുന്നു. ഞാൻ 'ക്ലീനിങ്ങ് ആന്റ് പായ്ക്കിങ്ങ്' ആരംഭിച്ചു. അതിശയമെന്നുപറയട്ടെ, സാധാരണഗതിയിൽ അഞ്ചോ പത്തോ

മിന്നിട്ട് നേരം എന്തെങ്കിലും ജോലി ചെയ്താൽ പെട്ടന്ന് ക്ഷീണിച്ചുകൊണ്ടിരുന്ന ഞാൻ, ഒരു ദിവസം മുഴുവൻ ജോലി ചെയ്തിട്ടും ക്ഷീണിതനായില്ല! ആരോഗ്യപരമായി എന്നിൽ എന്തോ നല്ല മാറ്റങ്ങൾ സംഭവിച്ചുകൊണ്ടേയിരുന്നു! മകനും ഭാര്യയും പലവട്ടം എന്നെ തടഞ്ഞെങ്കിലും എനിക്കെന്തോ ഒരു ആത്മവിശ്വാസം തോന്നി! എന്നേക്കൊണ്ട് ആകുമെന്ന്! തുടർന്ന് ജോലി ചെയ്തുകൊണ്ടേയിരുന്നു! ഒരാഴ്ച തുടർച്ചയായി ജോലി ചെയ്തിട്ടും കുഴപ്പമൊന്നും സംഭിച്ചില്ല! ഭാര്യയും ഞാനും കൂടി ഒരാഴ്ചകൊണ്ട് 'പായ്ക്കിങ്ങ്' മിക്കവാറും പൂർത്തിയാക്കി! ബാംഗ്ലൂറിൽ നിന്ന് ഉഷസ്സും ദയയും ഞങ്ങളുടെ സഹായത്തിന് സമയത്തിന് എത്തിയിരുന്നു, ഫ്ളാറ്റ് മാറുന്നിനുമുൻപും, മാറുമ്പോഴും, മാറിക്കഴിഞ്ഞ് എല്ലാം പുതിയ ഫ്ളാറ്റിൽക്രമീകരിക്കുന്നതിനും! രണ്ടു മൂന്നു കാര്യങ്ങൾ, വളരെ മനഃക്ലേശമുണ്ടാക്കി!
പുതിയ ഫ്ളാറ്റിൽ, അടുക്കള ഉൾപ്പെടെ എല്ലാ മുറികളിലും ആവശ്യത്തിന് മൂടിവയ്ക്കാവുന്ന ഭിത്തിഅലമാരകൾ ഉണ്ട്. ഞാൻ അങ്ങേയറ്റം സ്നേഹിച്ചിരുന്ന, ഞാൻതന്നെ നിർമ്മിച്ച, രണ്ട് അലമാകൾ, ഗ്ലാസ്സിട്ടതും ഇടാത്തതും, പുതു ഫ്ളാറ്റിൽ വയ്ക്കുവാനിടമില്ല! മനസ്സില്ലാമനസ്സോടെ ഗ്ലാസ്സിട്ട അലമാര വെറുതേ ഒരു സംഭാവനയായി വീട്ടുജോലിക്കാർക്ക് കൊടുത്തു, 7000 രൂപയോളം ചിലവുവന്ന അത്! (അതിന്റെ പടം മുൻപ് ഇതിൽ കൊടുത്തിട്ടുണ്ട്. അത് അവർക്ക് കൊടുത്തശേഷം, എന്റെ ആവശ്യപ്രകാരം അവർ എടുത്ത് അയച്ചുതന്നതാണ് ആ പടം! അതിനുള്ളിൽ കാണുന്ന വസ്തുക്കളെല്ലാം അവരുടെ വകയാണ്!) ഗ്ലാസ്സിടാത്ത അലമാരയും റാക്കുകളം ആർക്കൊക്കെയോ വെറുതേ കൊടുത്തു. വളരെക്ലേശപ്പെട്ട് സമ്പാദിച്ച ബുക്കുകളെല്ലാം വളരെ വേദനയോടുകൂടി, ഒരു സ്കൂളിനും ഒരു വായനശാലയ്ക്കുമായി പങ്കുവച്ച് സംഭാവനയായി കൊടുക്കേണ്ടതായി വന്നത് മറ്റൊന്ന്!
ഞാൻ ഒത്തിരി സ്നേഹിച്ചിരുന്ന തയ്യൽമെഷീൻ, എനിക്ക് 'ഇഞ്ചെങ്ങ്ഷൻ' എടുത്തുകൊണ്ടിരുന്ന 'നേഴ്ഷ്'–ഇന് സംഭാവനയായി നൽകിയത്!
''സ്വന്തം ഫ്ളാറ്റ് അല്ലായിരിക്കുന്നിടത്തോളം കാലം ഏതു നിമിഷവും ഫ്ളാറ്റൊഴിഞ്ഞുകൊടുക്കേണ്ടതായി വരാം! പിന്നെക്കിട്ടുന്ന ഫ്ളാറ്റിൽ ആവശ്യത്തിന് ഭിത്തിഅലമാരകളില്ലാതെ വന്നാൽ, ഈ സാധനങ്ങളൊക്കെ എവിടെ വയക്കും!? ഇതൊക്കെ വേണ്ടെന്നു വയ്ക്കുന്നത് ബുദ്ധിയാണോ!''എന്ന ഒരു ചിന്ത അല്പസമയത്തേക്കെങ്കിലും എന്റെ ഉള്ളിൽക്കൂടെ കടന്നുപോകാതിരുന്നില്ല! ''മാറേണ്ടതായി വരുകയില്ല എന്നപ്രത്യാശയോടുകൂടിക്കഴിയാം!''

താമസ്സം മാറുന്നത് അടുത്ത തെരുവിലേക്കാകയാൽ ലോറിയുടെ ആവശ്യം വേണ്ടിവന്നില്ല. വീട്ടുസാമാനങ്ങളെല്ലാം പുതുഫ്ളാറ്റിൽ എത്തിക്കുവാൻ വേണ്ട ഏർപ്പാടുകളെല്ലാം മകൻ ചെയ്തിരുന്നു. ഞങ്ങൾ അച്ഛൻ അമ്മമാരെ മുൻകൂട്ടി പുതുഫ്ളാറ്റിൽ എത്തിച്ചു. കുറേപ്പേർ വന്ന് സാധനങ്ങളെല്ലാം പുതുഫ്ളാറ്റിലേക്ക് മാറ്റി. കൊണ്ടുവന്ന സാധനങ്ങളെല്ലാം അപ്പപ്പോൾതന്നെ അവ വയ്ക്കേണ്ടിടത്തു അവരേക്കൊണ്ടുതന്നെ വയ്പ്പിച്ചു. കുറെ ചില്ലറ സാധനങ്ങൾ ബാക്കി വന്നത്, പലപ്പോഴായി മകൻ കാറിന്റെ 'ഡിക്കി'യിൽ വച്ച് കൊണ്ടുവന്നു. അന്നു രാത്രി എനിക്ക് ശരിക്ക് ഉറങ്ങുവാൻ കഴിഞ്ഞില്ല! എന്തുകൊണ്ടെന്നറിഞ്ഞുകൂടാ! അതിമനോവ്യഥയായിരുന്നു, മകൻകൂടവിടെ കിടന്നെങ്കിലും! പിറ്റേ ദിവസം, എല്ലാം അതാതുസ്ഥാനത്ത് അവിടവിടെ വേണ്ടത് തിരഞ്ഞുപിടിച്ച് എടുത്ത് വയ്ക്കലായിരുന്നു! ദയയും ഉഷസ്സും ഭാര്യയും കൂടി അടുക്കള സജ്ജമാക്കി! ആഹാരം പാചകം ചെയ്തു. അങ്ങനെ കുറയശെക്കുറയശെ ഓരോ ദിവസവും ചെയ്തു! വലിയ ബെഡ്സ്റ്റൂമിൽ ഇടുന്ന വലിയ കട്ടിൽ പഴയ ഫ്ളാറ്റിൽ വച്ച് അഴിച്ചതും, പുതിയ ഫ്ളാറ്റിൽ വച്ച് 'അസ്സംബിൾ' ചെയ്

തതും മകൻ തന്നത്താനായിരുന്നു. ശനിയും ഞായറും ദിവസ്സങ്ങളിൽ മാത്രമാണ് കുറച്ചുസമയം മകന് അതിനൊക്കെ കിട്ടുമായിരുന്നത്.
ചെറിയ 'ബെഡ്സ്റ്റ് റും' അടുക്കും ചിട്ടയുമൊന്നമില്ലാത്ത ഒരു 'ഗോഡൗൺ'–ന്റെ ദൃശ്യമാണ് കാഴ്ചവച്ചത്! കട്ടിൽ, ദിവാന, ഈസ്സിചെയർ, മേശ, കംപ്യൂട്ടറും അതിന്റെ മറ്റു സാധനങ്ങളും, എന്റെ പണിയായുധങ്ങളെല്ലാം, മെത്തകൾ, ആർക്കും കൊടുക്കാതെ പ്രത്യേകം മാറ്റിസൂക്ഷിച്ചിരുന്ന പുസ്തകങ്ങൾ.......അങ്ങനെ നീണ്ടുനീണ്ട് പോകുന്നു ആ പട്ടിക! എല്ലാം കൂടെ ഒരു കൂമ്പാരം! എന്നേക്കൊണ്ട് അത് ശരിയായി ക്രമപ്പെടുത്താൻ പറ്റുമെന്ന് ഒരു ആത്മവിശ്വാസം തോന്നി! ഒട്ടും താമസ്സിച്ചില്ല! പണിയിൽ ഏർപ്പെട്ടു! ആദ്യം എല്ലാ സാധങ്ങളും വെളിയിലെടുത്ത് മുറി ശുചീകരിച്ചു. പിന്നെ ഡബിൾകോട്ട് ശരിയാക്കി. അങ്ങനോരോന്നും ക്രമപ്പെടുത്തി. ഒരു ദിവസം മുഴുവൻ ജോലി ചെയ്തിട്ടും പകുതിപ്പണിയേ തീർന്നുള്ളു. എനിക്ക് യാതൊരു ക്ഷീണവും തോന്നിയില്ല എന്ന യാഥാർത്ഥ്യം എടുത്തുകാണിക്കുവാൻ വേണ്ടിയാണ് ഇത്രയും നീട്ടി വിസ്തരിച്ചത്! ഞാൻ ആരോഗ്യവാനായി മാറിക്കൊണ്ടിരിക്കയാണെന്നത് സംശയലേശമെന്ന്യേ എനിക്ക് ബോദ്ധ്യപ്പെട്ടു! അടുത്ത ഒരു ദിവസംകൊണ്ട് പണികൾ എല്ലാം പൂർത്തിയാക്കി! കംപ്യൂട്ടറും 'അസംബിൾ' ചെയ്തു. 'ഇന്റർനെറ്റ്' ആവശ്യമില്ലാത്ത പണികൾ ഒക്കെ ചെയ്തുകൊണ്ടേയിരുന്നു.

പുതിയ താമസ്സസ്ഥലത്ത്, 'എ' മുതൽ 'ജേ' വരെ 'ബ്ളോക്ക്'–ഉകൾ ഉണ്ട്. എല്ലാം 'ലിഫ്റ്റ്' ഉള്ളവ. എല്ലാം നാലുനിലക്കെട്ടിടങ്ങൾ. ഒരോ 'ഫ്ളോർ'–ഇലും എട്ട് 'ഫ്ളാറ്റ്'–ഉകൾ വീതം. എല്ലാം കൂടെ ഒരു വലിയ 'കോംപവുണ്ട്'–ഇൽ! ഒരു ദിവസം എനിക്ക് തോന്നി ഒന്ന് നടന്ന് നോക്കണമെന്ന്! രാവിലെ എഴുനേറ്റ് മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു! ഒത്തിരി പ്രാവശ്യം നടന്നായിരുന്നു! വയ്യാഴിക തോന്നിയില്ല! വിശ്വാസയോഗ്യമാക്കുവാൻ വേണ്ടി, അടുത്ത ദിവസവും രാവിലെ നടന്നുനോക്കി! എണ്ണിക്കൊണ്ട് നടന്നു, എത്ര പ്രാവശ്യം നടക്കുവാൻ പറ്റുന്നു എന്നറിയുവാൻ! ''പത്ത്, ഇരുപത്, മുപ്പത്, നാല്പത്!'' ഒരു ബുദ്ധിട്ടും അനുഭവപ്പെട്ടില്ല! എല്ലാ 'ബ്ളോക്ക്'–ഉകളേയും കൂടെ ചുറ്റി വിശാലമായ പാതയുണ്ട് വാഹനങ്ങൾക്ക് പോകുവാനും, മനുഷ്യർക്ക് നടക്കുവാനുമായി. ഞാൻ മകനോട് പറഞ്ഞു, ''നാളെ രാവിലെ, ഞാൻ ഈ 'കോംമ്പൗണ്ട്'–ഇന് ചുറ്റും നടക്കുവാൻ പോകുകയാ! നീ എന്റെ കൂടെ ഒന്ന് വരണം!'' മകൻ അമ്പരന്നു പോയി! ''നാലഞ്ചുകൊല്ലമായി നടക്കുവാൻ വയ്യാതിരുന്ന ഞാൻ 'കോമ്പൗണ്ട്' ചുറ്റി നടക്കുവാനോ!?'' മകൻ ചിന്തിച്ചിരിക്കാം! വിശ്വാസമായില്ല, എങ്കിലും വരാമെന്ന് സമ്മതിച്ചു! പിറ്റേ ദിവസം രാവിലെ മകൻ വന്നു. 'വീൽ ചെയർ' എടുത്തു, എന്നോടൊപ്പം കൂടെ കൊണ്ടുപോകുവാൻ! വേണ്ട എന്ന് ഞാൻ പറഞ്ഞിട്ട്, അത് കേൾക്കാൻ തയ്യാറായില്ല! ഞാനും ഭാര്യയും, മകൻ 'വീൽ ചെയർ'–ഉന്തിക്കൊണ്ടും, നടക്കുവാൻ പോയി! നടക്കുന്നതിന് ഇടയിൽ എനിക്ക് വയ്യാഴിക വല്ലതും വന്നാൽ ഒന്നിരിക്കുവാൻ ഒരു കരുതൽ നടപടി ആയിരുന്നു മകൻ സ്വീകരിച്ചത്! ഒരു പ്രശ്നവും കൂടാതെ ഒരു ചുറ്റ് നടന്നു! പാവം മകൻ കഷ്ടപ്പെട്ട് ഒരു ചുറ്റ് ഉന്തിക്കൊണ്ട് നടന്നു ആ 'വീൽ ചെയർ! അന്നത്തെ നടപ്പ് ഒരു പ്രാവശ്യം ചുറ്റി നടന്നതോടെ നിർത്തി. പിറ്റേ ദിവസം ഞാനും ഭ്യയും കൂടി നടക്കാൻ പോയി. രണ്ട് 'റൗണ്ട്' നടന്നു കഴിഞ്ഞ് ഞാൻ നിർത്തി. ക്ഷീണം തോന്നിയിട്ടുമൊന്നുമല്ല. കൂട്ടുകാരി എന്നെ ഫ്ളാറ്റിൽ കൊണ്ടാക്കിയിട്ട്, നടക്കുവാനായി വീണ്ടും പോയി. ഓരോ ദിവസവും നടക്കുന്ന 'റൗണ്ട്'–കളുടെ എണ്ണം വർദ്ധിപ്പിച്ച് എട്ട് 'റൗണ്ട്' വരെ നടന്നു, പിന്നെ വേണമെങ്കിലും നടക്കാമായിരുന്നു! പക്ഷേ വേണ്ടെന്നുവച്ചു! കൂടുതൽ

നടക്കാമോ എന്നൊരു പരീക്ഷണം നടത്തിനോക്കിയെന്നേയുള്ളു! പിന്നെ മുതൽ അഞ്ച് 'റൗണ്ട്' ആക്കി ദിവസവും നടക്കുന്നത്!
മറ്റു പല അതിശയങ്ങളും സംഭവിച്ചു! എന്റെ വലതു കൈ, എന്റെ അറിവോ സമ്മതമോ ഒന്നും കൂടാതെ തനിയെ എപ്പോഴും വിറച്ചുകൊണ്ടിരിക്കുമായിരുന്നു! ആ വിറയൽ, നിന്നിരിക്കുന്നു ഇപ്പോൾ! വിറയലിന്റെ കാര്യം പറഞ്ഞപ്പോൾ, അതുമായി ബന്ധപ്പെട്ട വേറേ ആകസ്മിക സംഭവങ്ങൾ കൂടെ ഓർമ്മ വരുന്നു. അതിന് മുഖവുരയായി ചിലത് പറഞ്ഞുകൊള്ളട്ടെ. പ്രധാനമായും എന്നെ ചികിത്സിക്കുന്നത് രണ്ട് ഡോക്ക്ടറന്മാരാണ്. ഒന്ന് ഹൃദയസംബന്ധമായവയ്ക്ക് ഒരു 'കാർഡിയോളജിസ്റ്റ്', രണ്ട് 'ക്രോണിക്ക് ബ്രോങ്കറ്റിസ്സ്'–ഇന് ഒരു 'ചെസ്റ്റ് സ്പെഷ്യലിസ്റ്റ്'. ഇരുവരും ആവശ്യപ്പെട്ടു, ഞാൻ കൈ വിറയലിന്, 'ന്യൂറോളജിസ്റ്റ്'–ഇനേ കാണാൻ. 'ഇന്റർനെറ്റ്' നോക്കി നേരത്തേതന്നെ മനസ്സിലാക്കിയിരുന്നു, ഞാനുപയോഗിക്കുന്ന ചില മരുന്നുകളുടെ 'സൈഡ് എഫക്റ്റ്' ആണ് കൈവിറയലെന്ന്! അകയാൽ ഞാനാരെയും കാണാതിരിക്കയായിരുന്നു, വീണ്ടും കുറേ മരുന്നുകൾ കൂടി കഴിക്കുന്നത് ഒഴുവാക്കുന്നതിനുവേണ്ടി! 'ചെസ്റ്റ് സ്പെഷ്യലിസ്റ്റ്' ഒടുവിൽ ഒരു കത്തുതന്നെ എഴുതിത്തന്നു, ഒരു 'ന്യൂറോളജിസ്റ്റിന്! ഗത്യന്തരമില്ലാതെ 'ന്യൂറോളജിസ്റ്റ്'–ഇനെ കണ്ട് കത്ത് കൊടുത്തു! എന്നിട്ട് ഞാൻ കഴിക്കുന്ന മരുന്നുകൾ ഏതെല്ലാമാണെന്ന് വിവരിച്ച് പറഞ്ഞുകൊടുത്തു! ''ഇപ്പോൾതന്നെ 'ഡയബെറ്റസ്സ്'–ന് ചികിത്സിക്കുന്ന ഡോക്ക്ട്ടറുടേതുൾപ്പടെ മൂന്നുപേരുടെ സംഭാനയായി പത്തിരുപത് മരുന്നുകൾ കഴിക്കുന്നുണ്ട്! ഒരു നാല് മരുന്നു കൂടെങ്കിലും കഴിക്കുവാൻ ഇദ്ദേഹവും വിധിക്കും,'' എന്ന സംഭ്രാന്തിയിൽ ഇരുന്നൂ ഞാൻ! പക്ഷെ ഡോക്ടറുടെ വിധി കേട്ട് അമ്പരന്നുപോയി മകനും, ഭാര്യയും ഞാനും! ''ലോകത്ത് ഇങ്ങനെയും ഡോക്ടറന്മാരുണ്ടോ!'' ഡോക്ടർ പറയുകയാ, ''ഇതിന് മരുന്നൊന്നും കഴിക്കണ്ട!'' എന്ന്! അർത്ഥവത്തായിരുന്നില്ലേ അദ്ദേഹത്തിന്റെ തീരുമാനം!? ഇന്നിതാ എന്റെ കൈ വിറയ്ക്കുന്നില്ല, ഒരു മരുന്നും കഴിക്കാതെതന്നെ! അസഹനീയമായ ശ്വസംമുട്ടൽ, തലചുറ്റൽ, ദേഹമാസകലം 'മസ്സിൽ'–ഇന് വേദന, കണ്ണ് 'ഔട്ട് ഒഫ് ഫോക്കസ്സ്' ആകൽ, ദേഹത്ത് അവിടെയും ഇവിടെയും ഒക്കെ ചൊറിഞ്ഞ് പൊട്ടൽ, വയറുവേദന, തലവേദന.......അങ്ങനങ്ങനെ നീണ്ടുനീണ്ടുപോകുന്നു ഞാൻ അനുഭവിച്ച 'സൈഡ് എഫക്റ്റ്സ്'! ഇന്നിപ്പോൾ അവയിൽ ഏകദേശം എല്ലത്തിൽ നിന്നും എനിക്ക് മോചനം ലഭിച്ചിരിക്കുന്നു എന്നുതന്നെ പറയാം! ഒന്നെനിക്ക് തോന്നുന്നു മരുന്നുകളുടെ 'സൈഡ് എഫക്റ്റ്സ്', കുറച്ചുകാലം കഴിയുമ്പോൾ തനിയേമാറിക്കൊള്ളുമെന്ന്! എന്റെ അനുഭവത്തിൽ നിന്ന് എനിക്ക് നൽകുവാനുള്ള സന്ദേശം, രോഗത്തിന് മരുന്ന് തന്നാൽ, 'സൈഡ് എഫക്റ്റ്സ്' ഭയന്ന് അത് കഴിക്കാതിരിക്കരുത് എന്നതാണ്! കുറേക്കാലം പാർശ്വഫലം സഹിക്കുക! മറ്റൊന്ന് എനിക്ക് അനുഭവപ്പെട്ടത്, 'ബ്രോങ്കറ്റിസ്' വരാതിരിക്കുവാൻ 'ഇൻ ഹെയ്‌ലർ' ഉപയോഗിച്ചതുകൊണ്ടോ മരുന്നുകൾ കഴിച്ചതുകൊണ്ടോ ഒന്നും യാതൊരു പ്രയോജനവും ഇല്ലെന്നുള്ളതാണ്!

ഈ ഓർമ്മക്കുറിപ്പുകൾ എഴുതുന്നതിനുവേണ്ടി എന്റെ ആശുപത്രിരേഖകൾ ഞാനൊന്ന് പരിശോധിച്ചു! നല്ല തടിച്ച രണ്ട് 'ഫയൽ'–ഉകൾ! ഇവ 'കാർഡിയോളജിസ്റ്റ്'–ഇന്റെ തന്നെ! മറ്റൊരു തടിച്ച 'ഫയൽ' ഉണ്ട് 'ചെസ്റ്റ് സ്പെഷ്യലിസ്റ്റ്'–ഇന്റെ! 1999 മുതൽ ഇന്നുവരെ 23 പ്രാവശ്യം ആശുപത്രിയിൽ 'അഡ്മിറ്റ്' ആയിട്ടുണ്ട്! അതിൽ രണ്ടെണ്ണം ഓപ്പറേഷൻ വേണ്ടിവന്നത്, മുൻ കണക്കിൽ വന്നുപോയിട്ടുണ്ട്. അത് കുറച്ച്ബാക്കിയുള്ള 21 കൂടി, ദുരന്തങ്ങളടെ എണ്ണത്തിൽ ചേർക്കുമ്പോൾ മൊത്തം ഞാൻ അനുഭവിച്ച ദുരന്തങ്ങളുടെ എണ്ണം, 52 ആകുന്നു!

രോഗങ്ങളുടെ പേരുകൾ ഞാനൊന്ന് വായിച്ചുനോക്കി! എല്ലാ പേരുകളും എനിക്ക് നന്നേ ഇഷ്ടപ്പെട്ടു! പ്രപഞ്ചത്തെ പ്രകമ്പനം കൊള്ളിക്കുന്ന പേരുകൾ! ഇത്രയും ഉഗ്രൻ നാമധേയങ്ങൾ ഉള്ള രോഗങ്ങൾ ഒത്തിരി ഒരാളിൽത്തന്നെ കുടിയിരിത്തുന്നതിനുള്ള അപാര ഭാഗ്യം എനിക്കല്ലാതെ ലോകത്ത് മറ്റാർക്കും ലഭ്യമായിരുന്നിരിക്കുവാൻ സാദ്ധ്യത വിരളം തന്നെ! ഈ, വൻ സമ്പത്തിന്റെ ഉടമയായതിൽ ഇത്തിരി അഹങ്കാരം തന്നെ എനിക്ക് തോന്നാതിരുന്നില്ല! 'കൊറോണറി ആർട്ടറി ഡിസ്സീസ്, സിസ്റ്റെമിക്ക് ഹൈപ്പെർറ്റെൺഷൻ, ഹൈപ്പോനത്രേമിയ, ഹൈപ്പെർകലേമിയ, ക്രോണിക്ക് ഒബ്സ്റ്റ്രക്ക്റ്റീവ് പൾമൊണറി ഡിസീസ്സ്.....' നിർത്തി, ഒരു മേമ്പൊടിക്കായി ഇത്രയും ഇവിടെ ചേർത്തു എന്നേയുള്ളു! എല്ലാ പേരുകളും കേൾക്കുവാൻ സാധിക്കാത്തതിൽ നിങ്ങൾ അസംതൃപ്തരാണെന്ന് എനിക്കറിയാം! ക്ഷമിക്കണം!! എല്ലാം പൂർണ്ണമാക്കണമെങ്കിൽ അതിനായിത്തന്നെ 'പേജുകൾ'എടുക്കേണ്ടതായി വരും! ഇത്രയും അധികം രൂക്ഷരോഗങ്ങളോടി എൺപതിനുമേലും ലോകത്തിൽ ജീവിച്ചിരിക്കുന്ന ഏകവ്യക്തി എന്ന്, 'ഗിന്നസ്സ് വേൾഡ്സ് റെക്കോർഡ്സ്'-ഇൽ ഇടം പിടിക്കുവാനുള്ള ഒരു ശ്രമം നടത്താതിരുന്നില്ല ഞാൻ! പക്ഷേ അങ്ങനൊരു 'ഐറ്റം' ഇല്ലപോലും! പുതിയ ഒരു ഇനം തുടങ്ങണമെങ്കിൽ അതിന് എത്രയോ ഡോളർ അവരുടെ പേരിൽ അടയ്ക്കണമത്രെ! ശ്രമം അതോടെ നിർത്തി പിൻവാങ്ങി!

ലോകത്ത് എല്ലാ ജീവജാലങ്ങളിലും പരിണാമം സംഭവിച്ചുകൊണ്ടിരിക്കുകയാണ്! ഡിസംബർ 2019-ൽ, ചൈനയിൽ, വുഹാൻ എന്ന സ്ഥലത്ത്, അന്നുവരെ ലോകത്ത് അറിയപ്പെട്ടിട്ടില്ലാത്ത ഒരു പുതു പകർച്ചവ്യാധി രൂപം പ്രാപിച്ചു! വളരെ വേഗം അത് പടർന്നുപിടിച്ചുകൊണ്ടേയിരുന്നു! ചൈനയിലെ 'വുഹാൻ യൂണിവേഴ്സിറ്റി'-യിൽ നിന്നും, അവധിക്ക്, കേരളത്തിൽ ത്രിശൂർ എന്ന സ്ഥലത്ത് എത്തിയ ഒരു വിദ്യാർത്ഥിക്ക് ആ രോഗം പിടിപെട്ടിരുന്നു! ചൈനയിൽ ഉടലെടുത്ത ആ കൊറോണവൈറസ്സ് രോഗത്തിന് 'വേൾഡ്സ് ഹെൽത്ത് ഓർഗനൈസേഷൻ(ഡബ്ള്യൂ എച്ച് ഓ)', 'സീഓവിഐഡി 19' എന്ന് നാമകരണം ചെയ്തു. ലോകമാസകലം അത് പടർന്നുപിടിച്ചു! കൂടുതൽ പടർന്നുപിടിക്കാതിരിക്കുവാൻ, ഇന്ത്യ 'ലോക്ക് ഡൗൺ' പ്രഖ്യാപിച്ചു! ഫ്ളാറ്റിനു വെളിയിൽ ഇറങ്ങാതായി രാവിലത്തെ നടപ്പ് നിന്നു! ഞാൻ ഉപയോഗിക്കാത്തതിന്റെ വിഷമാധിക്യത്താൽ 'വീൽ ചെയർ' കണ്ണുനീർ പൊഴിക്കുകയാണെന്നുതോന്നുന്നു! ദിവസവും അതിന്റെ 'ടയർ' ചെറുതും വലുതുമായ കഷണങ്ങളാക്കി അത് പൊഴിച്ചുകൊണ്ടേയിരിക്കുന്നു!

കൊറോണ സിഒവിഐഡി-19 വൈറസ്ഭീതിയിൽ പള്ളികളിലും, മോസ്ക്കുകളിലും, ക്ഷേത്രങ്ങളിലും, മററുമതആരാധനാലയങ്ങളിലും, മതപരമായ എല്ലാ ചടങ്ങുകളും നിർത്തിവച്ചതുകൊണ്ട്, മനുഷ്യർ അവിടേയ്ക്ക് പോകാതായി, സമ്പർക്കം മൂലം രോഗം പടർന്നുപിടിക്കുന്നതിന്റെ വേഗതകുറക്കുന്നത്, മനുഷ്യസമുദായത്തെ രക്ഷപെടുത്തുന്നതിന് ഉപകരിക്കുമെന്നല്ലാതെ ദൈവകോപത്താൽ നശിച്ചുപോകുവാനിടയാക്കുകയല്ല ചെയ്യുന്നത്! മനുഷ്യന്റെ ആരോഗ്യവും ആയുസ്സും അന്തരിക്കാതിരിക്കാൻ ആരാധനാലയങ്ങളെക്കൊണ്ടൊന്നും ചെയ്യാനാകുകില്ലെന്നിപ്പോൾ സ്പഷ്ടമായിരിക്കുന്നു! ഇന്ന് യാഥാർത്ഥ്യം വ്യക്തമായിരിക്കുന്നു! രോഗങ്ങൾ ഭേദമാക്കപ്പെടുന്നത് ഒരു മതത്തിന്റെയും ദൈവങ്ങളാലല്ല; രോഗങ്ങൾ ഭേദമാക്കപ്പെടുന്നത് ശാസ്ത്രജ്ഞന്മാരാലാണ്! മനുഷജീവി രക്ഷിക്കപ്പെടുന്നത് അമാനുഷികത ശക്തികളാലൊന്നുമല്ല, നേരേമറിച്ച് മറ്റ് മനുഷ്യജീവികളാലാണ്! മതവിശ്വാസികൾപോലും അവരുടേ

തായ ദൈവങ്ങളിൽ നിന്നും ഉദാരമനസ്കതക്കായി ഒട്ടും കൂടുതൽ സമയം കാത്തുനിൽക്കുന്നില്ല; അവർ ഒരു 'വാക്സിൻ'–ന് വേണ്ടിയാണ് കാത്തിരിക്കുന്നത്! എന്നിട്ടും പഠിക്കില്ലീകൂട്ടർ! അതേക്കുറിച്ച് ഒരു കൊറോണാകാല കവിത!

## *സ്ഫുരിക്കും യാഥാർത്ഥ്യം!*

*(കവിത!)      റ്റി കെ രാംചന്ദ്*

*ആരാധനാലയങ്ങൾ അനാവശ്യം*
*ആതുരാലയങ്ങൾ ആണാവശ്യം*
*സത്യമത് സ്പഷ്ടമായില്ലേ സുഹൃത്തേ!*

*വിദ്യാലയങ്ങൾ ആകാം, അവ അറിവേകും,*
*അടിയന്തിരാവസ്ഥയിൽ അഭയകേന്ദ്രവുമാകും!*
*ആദരണീയം അനാഥാലയങ്ങൾ, ആശ്രിതർക്ക്*
*ആലംബനമേകും, ആകയാൽ അനുവദനീയം!*

*പ്രയോജനം മനുഷ്യനിന്നെന്തുണ്ട്*
*ഈ ആരാധനാലയങ്ങൾ കൊണ്ട്?*
*നിർത്തൂ ഇനിയെങ്കിലും ആരാധനാലയ*
*നിർമ്മിതികൾ; പകരമവിടെ വിടരട്ട്,*
*ആതുരാലയങ്ങൾ, വിദ്യാലയങ്ങൾ!*

*വൈറസിനെ വകവരുത്തി വരുംനേരം*
*ദൈവവ്യാപാരികളുയർത്തും മതവികാരം*
*പൈശാചികമവർതൻ മുതലെടുപ്പുവിചാരം!*
*മടയൻ മനുഷ്യാ മറക്കൂ മയക്കും മതത്തിൻ*
*മന്ത്രം, മദ്യമൊരുലഹരി, മതമതിലുമുഗ്രലഹരി!*
*രണ്ടും തലയ്ക്കുപിടിക്കുകിൽ വെളിവൊടുങ്ങും,*
*ഗതിമുടങ്ങും, കൊലതുടങ്ങും, ജീവനൊടുങ്ങും!*

*ഇഷ്ട–സൃഷ്ടി–നഷ്ടം, സ്പഷ്ടം! കഷ്ടം ശിഷ്ടം!*
*എവിടാചൂഷകർ, എവിടെപ്പോയ്മറഞ്ഞിന്നീമാന്ത്രികർ?*

*ദൈവനാമധേയത്തണലിൽ വരുമാനം ഊറ്റുവോർക്കും,*
*സ്ഥാനമാനങ്ങൾ നേടുവോർക്കുമല്ലാതാർക്കുണ്ടീലോകേ*
*പ്രയോജനം, മനുഷ്യനേ മയക്കുമാരാധനാലയങ്ങൾ കൊണ്ട്!?*

*ഉണരൂ ഇനിയെങ്കിലും, തെളിഞ്ഞില്ലേ പ്രാർത്ഥന*
*ഫലമേകുകില്ലെന്ന്! പുണരൂ സ്ഫുരിക്കും യാഥാർത്ഥ്യം!*

(((((o)))))





കോവിഡ്സ്റ്റിനെക്കുറിച്ച് മറ്റൊരു ലഘുകൃതി, എന്റെ മറ്റൊരു തൂലികാനാമത്തിൽ:

# മൂന്നേ മൂന്നു വരികൾ!

ചിന്തകൻ



**പൂജനീയനായ സർവ്വശക്തനേ, അങ്ങിപ്പോൾ എവിടെ!!!**
**ഭയപൂരിത ആപത്തിൽ ഞങ്ങളെ കൈവെടിഞ്ഞ് പാടെ!!**
**നരനുപയോഗശൂന്യം ആരാധനാലയങ്ങൾ, സ്പഷ്ടമിവിടെ!**



'സീഓവിഐഡി–19'–നെക്കുറിച്ച് 80 വരികൾ ഉള്ള ഒരു കവിത മലയാളത്തിലും, ഇഗ്ലീഷിലും 'ഈ ബുക്ക്' ആയി 'പബ്ളിഷ്' ചെയ്തിട്ടുണ്ട്.
കോവിഡ് പഠിപ്പിച്ച പാഠത്തേക്കുറിച്ചേതാനും വരികൾ താഴെ ചേർക്കുന്നു:

## ഏതാനും ആളുകളെങ്കിലും പഠിച്ച പാഠം!

മാരകമാം മദ്യം ഒരു ലഹരി! മതം അതിലും ഉഗ്ര ലഹരി!
മദ്യമില്ലാതെയും ജീവിക്കുവാനാകും മദ്യപാനിക്കെന്ന്
പഠിപ്പിച്ചില്ലേ നിസംശയം, സിഓവീഐഡി പത്തൊൻപതത്!?
മതമില്ലാതെയും ജീവിക്കുവാനാകും മനുഷ്യനെന്നും
തെളിയിച്ചില്ലേ നിസംശയം, സിഓവിഐഡി പത്തൊൻപതത്!?

ക്ഷേത്രങ്ങൾ, മോസ്ക്കുകൾ, പള്ളികൾ, പഗോഡകൾ
ആദി ആരാധനാലയങ്ങൾ, മനുഷ്യന് പ്രയോജനരഹിതം,
സത്യമതും നിസംശയം വ്യക്തമാക്കിയില്ലേ കോവിഡ് അത്!?
അച്ചന്മാർ, ബിഷപ്പന്മാർ, തന്ത്രിമാർ, അമ്മമാർ, മെത്രാന്മാർ, സന്ന്യാസിമാർ, പോപ്പ്, ഇമാം, ഖാദിമഫ്റ്റി, മുല്ലാ, അയതൊള്ള, റാബ്ബി, ഹസ്സാൻ, സിസ്റ്ററുകൾ, ആദി ഇടനിലക്കാർ ആവശ്യമേ ഇല്ലീഭൂവിൽ ദൈവത്തേ ഭജിക്കേണ്ടവർക്ക് ദൈവത്തേഭജിക്കുവാനെന്നും സ്പഷ്ടമാക്കിയില്ലേ കോവിഡ് പത്തൊൻപതത്!?

ലഡ്ഡു ഭക്ഷിക്കാഞ്ഞോ, പായസം കുടിക്കാഞ്ഞോ, ഉണ്ണയപ്പം തിന്നാഞ്ഞോ,
ഏതെങ്കിലും ഒരു ദൈവത്തിന് എന്തെങ്കിലും അസുഖം ബാധിച്ചതായ്
വാർത്തയേ ഇല്ലീഭൂവിൽ!
മനുഷ്യൻതൻ നെറ്റി തറയിൽ തൊടാത്തതിൽ, ഏതെങ്കിലും ഒരു ദൈവം,
അസംതൃപ്തി പ്രകടിപ്പിച്ചതായ്, വിവരമേ ഇല്ലീഭൂവിൽ!
എണ്ണവിളക്കുകൾ എരിയാഞ്ഞോ, മെഴുകുതിരികൾ കത്താഞ്ഞോ,
ഏതെങ്കിലും ഒരു ദൈവം, പരിഭവം പറഞ്ഞതായ്, പ്രവാദമേ ഇല്ലീഭൂവിൽ!
വഴിപാട്-വെടിശബ്ദം കേൾക്കുവാൻ കഴിയാഞ്ഞ്, ഉറക്കം വരാതിരുന്നതായ്,
ഏതെങ്കിലും ഒരു ദേവി, പരാതി പറഞ്ഞതായ്, അറിവേ ഇല്ലീഭൂവിൽ!

പുഷ്പങ്ങൾ നുള്ളി നശിപ്പിക്കലില്ലാതിരുക്കുകിൽ പ്രകൃതിശോഭ നിഛയം പതിന്മടങ്ങ് വർദ്ധിച്ചിടും!
ആഴി കൂട്ടുവത് പാടേ നിർത്തുകിൽ അന്തരീക്ഷവായു കൂടുതൽ മലിന വിമുക്തി നേടിടും!
നദീജലമെന്നല്ല എല്ലാജലവും മലീമസമാക്കുവത് മണ്ടൻ മനുഷ്യൻ മന്ത്രം.
അന്ധവിശ്വാസങ്ങൾക്കന്ത്യമുണ്ടാകുകിൽ, ജലമെല്ലാം കൂടുതൽ പരിശുദ്ധി ആർജ്ജിച്ചിടും!

മത അന്ധവിശ്വാസികളും, മതത്തിന്റെ പേരിൽ ഉപജീവനത്തിനുള്ള വരുമാനം കണ്ടെത്തുന്നവരും, മതത്തിന്റെ മറവിൽ രാഷ്ട്രീയം കളിച്ച് സ്ഥാനമാനങ്ങൾ കൈവരിക്കുന്നവരും, ആവുന്നതെന്തും ചെയ്യും, ശാസ്ത്രം വളരാതിരിക്കുവാൻ! അന്ധവിശ്വാസികളെ എന്നെന്നും അന്ധവിശ്വാസികളായിത്തന്നെ നിലനിർത്തുന്നതിനുതകുമാറ് ആക്കിത്തീർക്കും, സ്കൂൾ പാഠപുസ്തകങ്ങൾ!
ലോകത്ത് 4,300 മതങ്ങൾ ഇന്ന് നിലവിലുണ്ട്! എന്നുപറഞ്ഞാൽ കുറഞ്ഞത് 4,300 ദൈവങ്ങൾ! പക്ഷേ ചില മതങ്ങൾക്ക് മക്കളും മരുമക്കളും കൊച്ചുമക്കളും സ്നേഹിതന്മാരും അവരുടെ ബന്ധുക്കളും മറ്റുമൊക്കെയായി ദൈവങ്ങൾ ഒട്ടനവധിയുണ്ട്! എല്ലാ മതങ്ങളും അവകാശപ്പെടും അവരുടെ ദൈവമാണ് ശരിയായ ദൈവമെന്ന്! വിശ്വാസികളിൽ കണ്ടുവരുന്ന സവിശേഷത എന്തെന്നുവച്ചാൽ അവരെല്ലാം ചിന്തിക്കുവാൻ വിസമ്മതിക്കുന്നു എന്നതാണ്!
മതങ്ങളും, ജനിക്കുകയും മരിക്കുകയും ചെയ്യും! മരിച്ച പത്ത് മതങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ മാത്രമേ ചരിത്രത്തിന് രേഖപ്പെത്തുവാൻ കഴിഞ്ഞിട്ടുള്ളു! മതങ്ങൾ മരിച്ചതോടുകൂടി ആ മതങ്ങളുടെ ദൈവങ്ങളും മരിച്ചുപോയതിൽ അതിശയിക്കുവാനൊന്നുമില്ല!

ഇന്ന് 'ഇറാൻ' എന്ന് അറിയപ്പെടുന്ന പ്രദേശത്തുനിന്ന്, ഏകദേശം 1500 ബീസി

ഇ–ൽ ഇന്ത്യയിൽ പ്രവേശിച്ച പ്രാചീന 'ഇൻഡോ–യൂറോപ്യൻ' ഭാഷ സംസാരിക്കുന്നവരുടെ മതമായിരുന്നു 'വേദിസം' അഥവാ വേദമതം! വേദങ്ങളിൽ അധിഷ്ഠിതമായിരുന്നു ആ മതം! അതിൽ ആരാധിക്കപ്പെട്ടിരുന്ന പ്രധാന ദൈവം 'ഇന്ദ്രൻ' ആയിരുന്നു! ആ മതം മരിച്ചുപോയപ്പോൾ, പുതുതായി ഉടലെടുത്തു കൊണ്ടിരുന്ന 'ഹിന്ദുമതം' വേദങ്ങളെല്ലാം കൈയ്ക്കലാക്കി! ഇന്ദ്രനും ഒരു സ്ഥാനം നൽകി! (രണ്ട് ഒന്നാകുമ്പോൾ ഒരു പുതിയ തസ്തിക വേണ്ടിവരുന്നു. ഉപ പ്രധാനമന്ത്രി, ഉപ മുഖ്യമന്ത്രി എന്നൊക്കെ! എന്തിന് പറയുന്നു 'രാജപ്രമുഖ്' എന്നുവരെ സ്ഥാനങ്ങൾ കണ്ടുപിടിച്ചവരാണ് നാം!) ദേവേന്ദ്രൻ എന്നൊരു ഉഗ്രൻ പേര് നൽകി, അവിടിരുത്തി! പ്രാർത്ഥിക്കപ്പെടാത്ത ഒരു ദൈവത്തിന്റെ സ്ഥാനവുമായി! മോസ്ക്കുകളിലും, പള്ളികളിലും, ദേവാലയങ്ങളിലും, പഗോഡകളിലുമൊക്കെ പോയിട്ടുണ്ട്! സ്വന്തമായി ചിന്തിക്കുവാൻ തുടങ്ങിയശേഷം തൊഴാനോ, പ്രാർത്ഥിക്കാനോ ആയി ഞാൻ ആരാധനാലയങ്ങളിലൊന്നും പോയിട്ടില്ല! പിന്നെ വളരെ വളരെ വർഷങ്ങൾ കടന്നുപോയ ശേഷം പത്രദ്വാരായാണ്, ലോകത്തിൽ ജനിച്ചിട്ടുള്ളതിൽ വച്ച് ഏറ്റവും ബുദ്ധിമാൻ എന്ന് വിശേഷിപ്പിക്കപ്പെടുന്ന മഹാൻ, ശാസ്ത്രജ്ഞൻ എയിൻസ്റ്റിൻ തന്റെ സുഹൃത്ത് തത്വജ്ഞാനിക്ക് അയച്ച കത്തിൽ ''എനിക്ക് ദൈവമെന്ന പദം മനുഷ്യ–വികാരപ്രകടനത്തിന്റെയും മനുഷ്യ–മനഃദൗർബല്യത്തിന്റെയം വെറും സന്തതി മാത്രം!'' എന്ന് എഴുതി എന്ന് അറിയുന്നത്! പിന്നെയും അനവധി വർഷങ്ങൾക്കുശേഷം അറിയുന്നു ശാശ്ത്രജ്ഞൻ സ്റ്റീഫൻ ഹൗക്കിങ്ങ് തന്റെ 'ദി ഗ്രാൻഡ്സ് ഡിസൈൻ' എന്ന ഗ്രന്ഥത്തിൽ ''ദൈവം പ്രപഞ്ചം സൃഷ്ടിച്ചില്ല......''എന്ന് രേഖപ്പെടുത്തിയതായി!

Think of it: One of the most famous people in the world is panning religion. "The word God is for me nothing but the expression of and product of human weaknesses, the Bible a collection of venerable but still rather primitive legends," the message reads. "No interpretation, no matter how subtle, can (for me) change anything about this."

HAWKING'S GRAND DESIGN

03/09/10

## God did not create the universe: Hawking

"Big Bang" was an inevitable consequence of the laws of physics.

**LONDON:** God did not create the universe and the "Big Bang" was an inevitable consequence of the laws of physics, the eminent British theoretical physicist Stephen Hawking argues in a new book.

In *The Grand Design*, co-authored with U.S. physicist Leonard Mlodinow, Mr. Hawking says a new series of theories made a creator of the universe redundant, according to the *Times* newspaper which published extracts on Thursday.

"Because there is a law such as gravity, the universe can and will create itself from nothing. Spontaneous creation is the reason there is something rather than nothing, why the universe exists, why we exist," Mr. Hawking writes.

"It is not necessary to invoke God to light the blue touch paper and set the universe going."

STEPHEN HAWKING and LEONARD MLODINOW THE GRAND DESIGN

Mr. Hawking, 68, who won global recognition with his 1988 book *A Brief History of Time*, an account of the origins of the universe, is renowned for his work on black holes, cosmology and quantum gravity.

Since 1974, the scientist has worked on marrying the two cornerstones of modern physics — Albert Einstein's General Theory of Relativity, which concerns gravity and large-scale phenomena, and quantum theory, which covers subatomic particles.

His latest comments suggest he has broken away from previous views he has expressed on religion. Earlier, he wrote that the laws of physics meant it was simply not necessary to believe that God had intervened in the Big Bang.

He wrote in *A Brief History* ... "If we discover a complete theory, it would be the ultimate triumph of human reason — for, then, we should know the mind of God."

In his latest book, Mr. Hawking said the 1992 discovery of a planet orbiting another star other than the Sun helped deconstruct the view of the father of physics, Isaac Newton, that the universe could not have arisen out of chaos but was created by God.

*The Grand Design* is due to go on sale next week. — Reuters



ഐൻസ്റ്റിൻ



ഹൗക്കിങ്ങ്

എന്റെ ദുരന്തങ്ങൾക്ക്, മറ്റാരെയും ഞാൻ കുറ്റപ്പെടുത്തുന്നില്ല! എന്റെ നേട്ടങ്ങ ൾക്ക് (നേട്ടങ്ങളെന്തെങ്കിലും ഉണ്ടെങ്കിൽ), അതെന്റെ കഴിവുകൊണ്ട് നേടിയതാ ണെന്നും ഞാൻ വിചാരിക്കുന്നില്ല! എല്ലാം യാദൃച്ഛികം, ഒന്നും മുൻകൂട്ടിനിശ്ച യിക്കപ്പെടുന്നില്ല!

**''ജീവിതം പ്രവചിക്കുവാൻ സാധിക്കുമായിരുന്നെങ്കിൽ, അത് ജീവിതമേ അല്ലാ തായിത്തീരും, സ്വാദിഷ്ഠവുമില്ലാത്തതായിരിക്കും.''–*എലീനൊർ റൂസ്സ്‌വെൽറ്റ്***

**''ജീവിക്കുന്നതിൽ മഹത്തായ യശസ്സ്, ഒരിക്കലും പരാജയപ്പെടാതിരിക്കുക എന്നതിലല്ല, നേരേമറിച്ച് പരാജയപ്പെടുന്ന ഒരോ അവസരത്തിലും ഉയർത്തെ ഴുന്നേൽക്കുക എന്നതിലാണ്.''–*നെൽസൺ മൻഡേല***

1976 ഒക്ടോബർ 12–ാം തീയതിയിലെ ആ ദുരന്തം, (റാണീചന്ദ്രയുടെ മരണം) എന്നിലെ സംവിധായകന്റെ പതിനാറടിയന്തിരം കൂടിയായിരുന്നെന്ന് തെല്ലും, ഞാനറിഞ്ഞിരുന്നില്ല! എന്റെ കഴിവുകൾ പ്രയോഗികമാക്കുവാൻ ശരിക്ക് അവസരം ലഭിക്കാതെ പോയതുകൊണ്ട്, 'ലഹരി' പോലെയുള്ള ഏതാനും നല്ല സാമൂഹിക സാംസ്കാരിക ചലച്ചിത്രങ്ങൾ രാഷ്ട്രത്തിന് നഷ്ടപ്പെട്ടു എന്ന് താഴ്മയോടെ പ്രസ്താവിക്കാതിരിക്കുവാൻ സാധ്യമാകുന്നില്ല!
ഭാര്യയേ ഞാൻ 'എടീ' എന്നുപോലും വിളിച്ചിട്ടില്ല! മകളെ'എടീ'ന്നോ, മകനെ 'എടാ' എന്നോ സംബോധന ചെയ്തിട്ടില്ല.
ഭാര്യയോടുപോലും ഞാൻ ആവശ്യപ്പെട്ടിട്ടില്ല, ഇന്നത് ചെയ്യണം, അല്ലെങ്കിൽ ഇന്നത് ചെയ്യരുത് എന്ന്! ഞങ്ങളുടെയോ മക്കളുടെയോ പിറന്നാളുകൾ പോ ലും ഞങ്ങൾ കൊണ്ടാടിയിരുന്നില്ല! ഓണം കൊണ്ടാടിയിരുന്നു! അതൊരു വിളവെടുപ്പുത്സവമായി!
എന്റെ ആശയങ്ങൾ എന്റെ ഭാര്യയും സ്വീകരിക്കണമെന്ന് ഒരിക്കലും ഞാൻ ആവശ്യപ്പെട്ടിട്ടില്ല.

മനുഷ്യൻ പല രീതിയിലാണ്! അവർക്ക് അവരുടെ സ്വഭാവത്തിൽ മാറ്റം വരു ത്തുക എന്നത് അപ്രായോഗികമായ ഒരു സംഗതിയാണ്!
എന്റെ ദൗർബല്യങ്ങൾ ഞാൻ ശരിക്കും മനസ്സിലാക്കുന്നു!
ഭംഗിവാക്കുകൾ പറയുവാൻ എനിക്ക് അറിഞ്ഞുകൂടാ, ശീലിച്ചിട്ടില്ല!
ഉള്ളിലുള്ള സ്നേഹം, മറ്റുള്ളവർക്ക് മനസ്സിലാകത്തക്കരീതിയിൽ, ബാഹ്യപ്രക ടനരൂപേണ തുറന്നുകാട്ടി പ്രശോഭിപ്പിക്കുവാൻ എനിക്ക് കഴിവില്ല!
അത്യാവശ്യത്തിന് മാത്രം സംസാരിക്കുന്ന സ്വഭാവക്കാരനായിപ്പോയത് എന്റെ മറ്റൊരു പരാജയമാണ്!
എപ്പൊഴും എന്തെങ്കിലുമൊക്കെ ചിന്തിച്ചുകൊണ്ടേയിരിക്കുന്ന സ്വഭാവക്കാരനാ യിപ്പോയതുകൊണ്ട്, ചിരിക്കുന്ന കാര്യത്തിൽ ഞാൻ വളരെ പിന്നോക്കം തന്നാ യിപ്പോയി.
എന്റെ ജീവിതത്തിൽ എപ്പോഴെങ്കിലം, എനിക്ക് ദേഷ്യം വന്നിട്ടുള്ളതായി ഓർ ക്കുന്നതേയില്ല! ഉണ്ടെങ്കിൽ തന്നെയും, അത് വളരെ വളരെ വിരളമാണ്!

'ലഹരി'യുടെ അഞ്ച് പ്രിന്റെടുക്കാൻ പണമില്ലാഞ്ഞതുകൊണ്ട് ഭാവി നഷ്ടപ്പെട്ടവനാണ് ഞാൻ! എന്റെ ജീവിതത്തിൽ ഞാൻ പണത്തിനുവേണ്ടി കഷ്ടപ്പെട്ടതുപോലെ എന്റെ മക്കൾ കഷ്ടപ്പെടുവാൻ ഇടയാകരുത് എന്ന എന്റെ വലിയ ആഗ്രഹം, ആരുടെ മിടുക്കുകൊണ്ടായാലും അത് അങ്ങനെതന്നെ സംഭവിച്ചതിൽ എനിക്ക് വളരെ സന്തോഷമുണ്ട്. എന്റെ മിടുക്കുകൊണ്ടാണ് അത് അങ്ങനെ സംഭവിച്ചത് എന്ന് ഞാൻ അവകാശപ്പെടുന്നില്ല. ഒരു 'പെട്രോളിയം കമ്പനി'യുടെ, 'നോവെൽ കറ്റലൈറ്റിക്ക് മെറ്റീരിയൽസ് പ്രോജക്സ് ആന്റ് ടെക്നോളജി'-യുടെ 'ജനറൽ മാനേജർ' ആയി മരുമകൻ ജോലി ചെയ്യുന്നു. ഒരു 'ഐ റ്റി കമ്പനി'-യിൽ 'ഡെവലപ്പ്മെന്റ് മാനേജർ'-ആയി ജോലി ചെയ്യുന്നു മകൻ. ഒരു സ്ഥാപനത്തിൽ 'അസോസിയേറ്റ് വയിസ്സ്പ്രസിഡന്റ്'-ആയി ജോലി ചെയ്യുന്നു മരുമകൾ. ഭാര്യ പെൻഷൻ പററി വീട്ടുജോലിയിൽ വ്യാപൃതയായിരിക്കുന്നു. ഒരു ഘടികാരം അടുക്കളയലേ സൂക്ഷിക്കുന്നു എനിക്ക് സമയത്തിന് ആഹാരം നൽകുന്നതിനായി!

ആഗ്രഹങ്ങൾ അധികവും സാധിതപ്രായമായില്ലെങ്കിൽകൂടി, ഞാൻ ഇന്ന് വളരെ അധികം സംതൃപ്തനാണ്.

എന്നെ സ്നേഹിക്കുകയും, മനസ്സിലാക്കുകയും, അതനുസരിച്ച് വേണ്ടരീതിയിലെല്ലാം ഔചിത്യത്തോടുകൂടി സ്വയം പെരുമാറുകയും ചെയ്യുന്ന ഒരു സഹധർമ്മിണിയെ കിട്ടിയതിൽ ഞാൻ അതീവസംതൃപ്തനാണ്! (പക്ഷേ സഹധർമ്മിണിയുടെ സങ്കല്പങ്ങൾക്കൊപ്പം ഉയരുവാൻ എന്റെ സാഹചര്യങ്ങൾ എന്നെ അനുവദിച്ചിരുന്നില്ല എന്നത് വേറേ കാര്യം!) ഞാൻ ഇന്നും ജീവിച്ചിരിക്കുന്നെങ്കിൽ അത് എന്റെ ഭാര്യയുടെ ഉത്തമ ശുശ്രൂഷ ഒന്നുകൊണ്ട് മാത്രമാണ്. അമ്മയേയും അച്ഛനേയും അങ്ങേയറ്റം സ്നേഹിക്കുന്ന രണ്ട് മക്കളെ കിട്ടിയതിൽ ഞങ്ങൾ സന്തുഷ്ടരാണ്, ഭാഗ്യം ഉള്ളവരാണ്! അതിലുമുപരി, ഞങ്ങളെ സ്നേഹിക്കുന്ന നല്ല രണ്ട് മരുമക്കളെ കിട്ടിയത് ഞങ്ങൾക്ക് താങ്ങും തണലു ആയി പരിണമിച്ചു!



എന്റെ ഒരു ഭയങ്കര കണ്ടുപിടിത്തംകൂടെ വിവരിച്ചില്ലെങ്കിൽ ഈ കൃതി പൂർണ്ണമാകുകയില്ല! അതിന്റെ പേര് 'പുറം ചൊറിയിങ്ങ് മെഷിൻ' എന്നാണ്! ചിത്രത്തിൽ ഏറ്റവും താഴെയായി കാണുന്നത്, മുളകൊണ്ടുള്ള മെഷിൻ, നടുക്ക് കാണുന്നത് 'പ്ളാസ്റ്റിക്കും സസ്റ്റെയിൻലെസ് സ്റ്റീൽ'-ഉം കൊണ്ടുള്ളത്! ഏറ്റവും മുകളിൽ കാണുന്നത്, ഞാൻ വളരെ ചിന്തിച്ച്, വലിയ ഗവേഷണങ്ങളൊക്കെ കഷ്ടപ്പെട്ട് നടത്തി, മാനവനന്മക്കുവേണ്ടി കണ്ടുപിടിച്ച യന്ത്രം! ഇത് നിർമ്മിക്കുന്നതിന് ചകരികൊണ്ടുള്ള കയറോ 'നെയ്ലോൺ' ചരടോ ഉപയോഗിക്കാം! ആവശ്യത്തിന് നീളത്തിൽ കയർ എടുത്ത് അതിന്റെ നടുക്ക് അടുത്തടുത്ത് കുറേ കെട്ടുകൾ ഇടുക! കയറിന്റെ രണ്ട് അറ്റത്തും ഓരോ വളയങ്ങൾ ഉണ്ടാക്കുക! മെഷീൻ ഉണ്ടായിക്കഴിഞ്ഞു! എന്റെ മെഷീൻ ഉപയോഗിക്കേണ്ട വിധം, എല്ലാവർക്കുമായി ഒന്ന് വിവരിക്കുന്നു! മെഷിൻ പുറകിലായി പിടിക്കുക. മെഷീന്റെ രണ്ട് അറ്റത്തും കാണുന്ന 'ലൂപ്പ്'-ഉകൾ രണ്ടു കൈകളിലെയും തള്ളവിരലുകളിൽ ഇടുക! (ചുമ്മാ രണ്ടുകൈകളും കൊണ്ട് പിടിച്ചു വേണമെങ്കിലും ഇത് ഉപയോഗിക്കാം!) ഇനി, ഇടത്തോട്ടും വലത്തോട്ടുമോ, മേലോട്ടും താഴോട്ടുമോ, എങ്ങനൊക്കെ വേണമെങ്കിലും തൊലിപ്പുറത്ത് മുട്ടിച്ച് ആവശ്യാനുസരണം അമർത്തി വലിച്ച് സായൂജ്യമടയുക! മറ്റ് മെഷീനുകളെ അപേക്ഷിച്ച് എന്റെ മെഷീന്റെ മേന്മകൾ വിലയിരുത്തുക! മറ്റ് മെഷീനുകൾ

ഉപയോഗിച്ച് മൂന്ന് വിരൾ ഇടയേ, ഒരു സമയം ചൊറിയുവാൻ പറ്റുകയുള്ളു എങ്കിൽ, എന്റെ മെഷീനുപയോഗിച്ച് വളരെക്കൂടുതൽ സ്ഥലം ഒരേ സമയം ചൊറിയാം! ചൊറിയുന്ന ദിശ, എന്റെ മെഷീനുപയോഗിച്ച് എളുപ്പം മാറ്റാവുന്നതാണ്! തുച്ഛമായ തുക മുടക്കി മെച്ചമായ യന്ത്രം, അതാണ് തന്ത്രം! ആർക്കെങ്കിലുമൊക്കെ ഈ ഉപകരണം പ്രയോജനപ്പെടാതിരിക്കില്ല! നിശ്ചയം!

'കൊറോണാലോക്കൗട്ട്' എന്നെ മറ്റൊരുകാര്യം പഠിപ്പിച്ചു! 'ടൂത്ത്പെയിസ്റ്റ്'തീർന്നുപോയി! തീർന്നാൽ, 'ട്യൂബ്' എടുത്ത് കളയുകയായിരുന്നു പതിവ്! പതിവിന് വിപരീതമായി ഞാനൊരു കാര്യം ചെയ്തു! 'ട്യൂബ്' കളഞ്ഞില്ല! ഒരു കത്രിക കൊണ്ട് അതൊന്ന് 'ഓപ്പറേറ്റ്' ചെയ്തു! മൂന്നുവശം മുറിച്ച് അതൊന്ന് പിളർന്നു! അതിനകത്ത് ആവശ്യത്തിന് 'പെയിസ്റ്റ്'! എനിക്ക് അത് പതിനഞ്ച് ദിവസത്തേക്കുണ്ടായിരുന്നു! രണ്ടാം ദിവസം 'പെയിസ്റ്റ്' ഉണങ്ങിയിരിക്കുന്നതായി കണ്ടു! 'ബ്രഷ്' വെള്ളത്തിൽ മുക്കി അതിൽ അല്പസമയം ഉരച്ച് അന്നത്തേടം സാധിച്ചു! പിറ്റേ ദിവസം, പല്ല് തേക്കുന്നതിന് അല്പം മുൻപേ, കീറിയ 'ട്യൂബ്' വെള്ളം നനച്ചുവച്ച് ആ പ്രശ്നം പരിഹരിച്ചു! ഇനി മേൽ 'ടൂത്ത് പെയിസ്റ്റ്' തീർന്നാൽ എടുത്തുകളയാതെ അത് അറത്തുകീറി അതിനകത്തുള്ളത് മുഴുവനും ഉപയോഗിക്കുവാൻ തീരുമാനിച്ചു! ആരും, അവരുടെ അന്തസ്സിന് അതൊരു പോരായ്മയായി കണക്കാക്കരുത്! കഴിവതും 'വെയിസ്റ്റ്' ഒഴിവാക്കുന്നത് എന്തുകൊണ്ടും നല്ലതാണ്! 'ടൂത്ത് പെയിസ്റ്റ്'-കാരുടെ പരസ്യങ്ങൾ ഒർത്തുപോകുന്നു! പല്ല് തേയ്ക്കുവാൻ 'പെയിസ്റ്റ്', 'ബ്രഷ് ഫൈബർ'-ന്റെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ എടുക്കുന്നതായി! പല്ല് വൃത്തിയാകുവാൻ അതിന്റെ ആറിലൊന്നുപോലും ആവശ്യമില്ലെന്നിരിക്കെ!

ബന്ധുക്കളായി ഏഴ് കുടുംബങ്ങൾ കൊൽകടയിൽ വസിക്കുന്നു! അതിൽ ആരെങ്കിലുമൊക്കെ ഏപ്രിൽ, മേ അവധിക്കാലങ്ങളിൽ കേരളത്തിലേക്ക് പോകുമായിരുന്നു. അങ്ങനെ പോകുന്നവർ ചെന്നയിൽ ഞങ്ങളെ സന്നർശിച്ചിരുന്നു, കേരളത്തിലേക്ക് പോകുമ്പോഴോ, തിരികെ പോകുമ്പോഴോ എപ്പോഴെങ്കിലും. ഈ വർഷം 'ലോക്ക് ഡൗൺ' കാരണം, അത് സംഭവിക്കാഞ്ഞതിൽ അതിയായ ഖേദമുണ്ട്.

കൊറോണാകാലത്ത് ഞാനെഴുതിയ ഒരു ലേഖനം ചുവടെ ചേർക്കുന്നു:

## { പുല്ല്(തൃണം)

**ഒരു ശുദ്ധീകരണം! റ്റീ കെ രാംചന്ദ്**



'പുല്ല്, തൃണം' എന്ന വാക്കുകൾക്ക് മലയാളഭാഷയിൽ കല്പിച്ചിരിക്കുന്ന ഒരു അർത്ഥം 'നിസ്സാര വസ്തു', എന്നാണ്! ഈ അർത്ഥം മലയാളഭാഷക്ക് അപമാനകരമാണ്! ഈ അർത്ഥം മാറ്റണം എന്ന് ഒരു എളിയ അപേക്ഷ ഭാഷാപ്രേമികൾക്ക് മുൻപാകെ സമർപ്പിക്കുയാണ് ഈ എളിയവൻ.
'പുല്ലുപോലെ, തൃണവല്ക്കരിക്കുക' എന്ന വാക്കുകളും മലയാളഭാഷയിൽ നിന്നേ പറിച്ച് കളയണം.

'പുല്ല്' ഒരു നിസ്സാര വസ്തു അല്ല! ഭാരതത്തിൽ കറുകപ്പുല്ല് പവിത്രമായ ഒരു വസ്തു ആയിട്ടാണ് കണക്കാക്കപ്പെടുന്നത്! ദർഭപ്പുല്ലുകൊണ്ട് ഗണപതിഭഗവാനെ (ഗണേശനെ) ആരാധിക്കുകയാൽ, ഹിന്ദുക്കൾക്ക് അത് മതപരമായ ഒന്നാണ്! ശേഷക്രിയ ചെയ്യുവാൻ അത് ഉപയോഗിക്കപ്പെടുന്നു! മനുഷ്യന് ആഹാരമാകുന്ന നെല്ല്, ഗോതമ്പ് മുതലായവ നിസ്സാര വസ്തുക്കളാണോ? നാല് കാലുകളുള്ള അനവധി ജാതി മൃഗങ്ങൾക്ക് ആഹാരമാണ് പുല്ല്! ആയുർവേദമരുന്നുകളിൽ ഒരു പാരമ്പര്യഔഷധിയായി പണ്ടുമുതലേ അത് ഉപയോഗിച്ചു പോരുന്നത്, അതിന്റെ ഔഷധിപരമായതും, ചികിത്സാവിധി സംബന്ധമായതും ആയ ഗുണവിശേഷൾ കൊണ്ടാണ്!

വൈവിധ്യമാർന്ന സ്വഭാവവും ഗുണവിശേഷങ്ങളുമുള്ള പുല്ലുകൾ 12,000–ഇനങ്ങൾക്കുമേൽ ഉണ്ടെന്നാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്! അവയിൽ ഏറ്റവും പ്രാധാന്യം, ദർഭ എന്ന് അറിയപ്പെടുന്ന പുല്ലിനാണ്. കറുക, സൈനൊഡൊൺ ഡാക്ക്റ്റിലൊൺ, അറുഗംപുൽ, ബഹമാ ഗ്രാസ്സ്, ബെർമുഡ ഗ്രാസ്സ്, കൗച്ച് ഗ്രാസ്സ്, ദുർവ്വ ഗ്രാസ്സ്, ദൂബ് എന്നതെല്ലാം ദർഭപ്പുല്ലിന്റെതന്നെ മറ്റു ചില പേരുകളാണ്.
ദർഭപ്പുല്ലിൽ പോഷക ഗുണമുള്ള പലതും അടങ്ങിയിരിക്കുന്നു; 'അസെറ്റിക്ക് ആസിഡ്സ്, ആൽക്കലോയ്ഡ്സ്, അരുൺഡൊയിൻ, കാർബൊഹൈഡ്രേറ്റ്, ഫാറ്റ്, ഫെറുലിക്ക് ആസിഡ്സ്, കുമറിക്ക് ആസിഡ്സ്, ഫൈബർ, ഫ്ളെവോൺസ്, ഗ്ലൂക്കൊസൈഡ്സ്, ഹൈഡ്രോകാർബൺസ്, ലിഗ്നിൻ, മെഗ്നീഷിയം, പാൽമിറ്റിക്ക് ആസിഡ്സ്, പൊട്ടാഷ്യം, പ്രോട്ടിൻ, സെലെനിയം, സോഡിയം, ട്രൈറ്റെർപെനോയ്ഡ്സ്, വാനല്ലിക്ക് ആിഡ്സ്, വൈറ്റമിൻ ഏ, വൈറ്റമിൻ സീ' മുതലായവ!

'അസിഡിറ്റി' ചികിത്സക്ക് നല്ലതാണ്, രോഗപ്രതിരോധശക്തി വർദ്ധിപ്പിക്കുന്നു, രക്തത്തിൽ പഞ്ചാരയുടെ അളവ് നിയന്ത്രിക്കുന്നു, മലബന്ധം ഭേദപ്പെടുത്തുന്നു, അമിതവണ്ണം കുറയ്ക്കുന്നു, രക്തം ശുദ്ധിചെയ്യുന്നു, മോണയിലെയും മൂക്കിലെയും ചോര ഒലിപ്പ് നിർത്തി ഭേദപ്പെടുത്തുന്നു, നേത്രസാംക്രമികരോഗബാധ സുഖപ്പെടുത്തുന്നു, അർശ്ശസ്സ് രോഗികൾക്ക് ആശ്വാസമേകുന്നു, നീണ്ടുപോകുന്ന ആർത്തവകാലത്തെ നിയന്ത്രിക്കുവതിന് ഫലപ്രദമാണ്, മൂത്രാശയസംബന്ധമായ ഭാഗങ്ങളിലെ രോഗബാധചികിത്സക്ക് നല്ലതാണ്, പുരുഷ 'ഹാർമോൺ'–ന്റെ അളവ്, സാധരണയിൽ കവിഞ്ഞ് സ്ത്രീകളിൽ ഉല്പാദിപ്പിക്കപ്പെടുന്ന അവസ്ഥയുടെ ചികിത്സക്ക് ഉത്തമമാണ്, അങ്ങനെ പോകുന്നു ഒരു ഔഷധം എന്ന നിലയിൽ ദർഭപ്പുല്ലിന്റെ ഗുണവിശേഷങ്ങൾ!
കണക്കിൽ കൂടുതൽ കഴിക്കാതിരുന്നാൽ അത് പാർശ്വഫലങ്ങൾ ഒന്നും ഉളവാക്കുന്നില്ല!

മനുഷ്യന്റെ ആഹാരമായ പഞ്ഞപ്പുല്ല്(റാഗി), വളരെ പോഷകഗുണമുള്ളതാണ്! പ്രമേഹരോഗികൾക്ക് ഉത്തമമായ ആഹാരപദാർത്ഥമാണത്! മനുഷ്യന്റെ

ഭക്ഷ്യവസ്തുവായി ഒരു നല്ല പങ്ക് വഹിക്കുന്ന ചോളങ്ങളെല്ലാം, പുൽകുഡുംബത്തിൽ പെട്ടവയാണ്. അങ്ങനെ, പുല്ല് പല ഇനം നാൽക്കാലികൾക്ക് മാത്രമല്ല, മനുഷ്യനും വിശപ്പ് അടക്കുവാൻ ഉപകരിക്കുന്നു!
പുൽതൈലത്തിന്റെ ഗുണവിശേഷങ്ങൾ നിങ്ങൾക്കെല്ലാം അറിയാവുന്നതാണ്.

പുല്ല് മണ്ണൊലിപ്പിനെ തടയുന്നു, കളിസ്ഥലങ്ങൾ ചെളിസ്ഥലങ്ങളാകാതെ കാത്തുസൂക്ഷിക്കുന്നു, ഭൂതലത്തിന് കുളിർമ ഏകുന്നു!
ഇനി നിങ്ങൾതന്നെ വിലയിരുത്തൂ, പുല്ല് ഒരു നിസ്സാര വസ്തു ആണോ എന്ന്!

പന്ത്രണ്ടാം ശതകത്തിലേ ഉടലെടുത്ത ഒരു ഭാഷയാണ് മലയാളഭാഷയെങ്കിലും, മലയാളഭാഷയ്ക്ക് കളങ്കം ചാർത്തുന്ന അപമാനകരമായ 'നിസ്സാര വസ്തു' എന്ന അർത്ഥം; മതപരമായും, ആഹാരപരമായും, രോഗനിവാരണപരമായും, ഭൂപ്രകൃതിപരമായും മറ്റും ശ്രേഷ്ഠമായ 'പുല്ല്' അധവാ 'തൃണം' എന്ന വസ്തുവിന് നൽകിയതിൽ, ഇന്നുവരെ ആരും പ്രതിഷേധം രേഖപ്പെടുത്താതിരുന്നത് അത്ഭുതകരം തന്നെ!

മലയാളഭാഷ രൂപംകൊണ്ട കാലത്ത്, പുല്ലിന്റെ മാഹാത്മ്യത്തെക്കുറിച്ച് അറിവില്ലായിരുന്നു എന്ന് വയ്ക്കാം. എല്ലായിടത്തും സുലഭമായിരുന്നതിനാൽ നിസ്സാര വസ്തു ആയി കരുതിയിരിക്കാം! പക്ഷേ ഈ ഇരുപത്തി ഒന്നാം നൂറ്റാണ്ടിലും അത് അങ്ങനെതന്നെ തുടരുന്നത് കഷ്ടമാണ്!

ഉണരൂ, ഇനിയെങ്കിലും! മാറ്റൂ, നിഘണ്ടുക്കളിൽ നിന്ന് ആ അർത്ഥം!

((((((o)))))) }

ഏതാണ്ട് നാല് വർഷമായി, ആഴ്ചയിൽ ഒരു പ്രാവശ്യം വീതം ഞാൻ എടുത്തുകൊണ്ടിരിക്കുന്ന ഒരു 'ഇൻജക്ഷൻ' ആണ്, ഇന്നും എന്റെ ജീവൻ നില നിർത്തുന്നത്. ((എനിക്ക്, എന്റെ രക്തത്തിൽ, 'ഓക്സിജൻ' ദേഹമാസകലം എത്തിക്കുന്ന ശ്വേതാണുക്കളുടെ('റെഡ്ഡ് ബ്ലെഡ്ഡ് കോപ്പസ്‌ൽസ്') എണ്ണം വളരെ കുറവാണ്. 'അനീമിയ' എന്ന രോഗം. കൂടുതൽ അലോപ്പതി മരുന്നുകൾ കഴിക്കുന്നവർക്ക് ഈ രോഗം പിടിപെടാം!)) ഈ 'ഇൻജക്ഷ്ൺ' എടുക്കുമ്പോൾ ആ മരുന്ന്, ശ്വേതാണുക്കളെ നിർമ്മിക്കുന്ന എല്ലിനുള്ളിലെ മജ്ജയെ, കൂടുതൽ ശ്വേതാണുക്കളെ(അരുണാണുക്കളെ) നിർമ്മിക്കുന്നതിന് ഉത്തേജനം നൽകി ഉൽപാദിപ്പിക്കുന്നു. അങ്ങനെ ജീവൻ നിലനിർത്തുന്നു.

ആഴ്ചതോറും ഒരു മലയാളി 'സിസ്റ്റർ' (ഫ്ളാറ്റ് മാറിയപ്പോൾ, തയ്യൽ മെഷിൻ ഒരു 'സിസ്റ്റർ'-ന് വെറുതേ കൊടുത്തതായി മുൻപ് പറഞ്ഞില്ലേ, ആ 'സിസ്റ്റർ'.) ഫ്ളാറ്റിൽ വന്ന് 'ഇൻജക്ഷൻ' തരുകയായിരുന്നു പതിവ്. പക്ഷേ 'കൊറോണ' കാരണം 'ലോക്ക് ഡൗൺ' ആകയാൽ വെളിയിൽ നിന്ന് ആരെയും ഈ 'കോംമ്പൗണ്ട്'-ഇലേക്ക് കടക്കാൻ അനുവദിക്കുവാൻ പാടില്ലെന്നായി. 'ഇൻജക്ഷൻ' നിർത്തുവാനും പറ്റുകയില്ല! 'സീഓവിഐഡി-19' ശീഘ്രം വ്യാപിക്കുന്ന കാലമാകയാൽ, ആഴ്ചതോറും അതിനായി ആശുപത്രി സന്ദർശിക്കുന്നത് പന്തിയല്ലതാനും. തല പുകഞ്ഞ് നന്നേ ആലോചിച്ചു. ഒരു മാർഗ്ഗം കണ്ടെത്തിയേതീരു. കണ്ടെത്തി!

മകൻ മനോജ്ഞിനെക്കൊണ്ട് 'ഇൻജക്ഷൻ' ചെയ്യിപ്പിക്കുക! മകനോട് തിരക്കി. മകൻ സമ്മതം മൂളി. 'ഇൻജക്ഷൻ' തരുന്നതിൽ പ്രധാനമായി ശ്രദ്ധിക്കേണ്ട

കര്യങ്ങൾ എനിക്കറിയാവുന്നതെല്ലാം വിശദീകരിച്ചുകൊടുത്തു. ഇന്റർനെറ്റ് നോക്കിയും മകൻ പഠിച്ചു. ഭാഗ്യവശാൽ ('ഇൻജക്ഷൻ ഇൻട്രാവെനസ്') നേരിട്ട് രക്തസിര(രക്തധമനി)യിലേക്കുള്ളതായിരുന്നില്ല. നേരേമറിച്ച് തൊലിക്കടിയിലേക്കുള്ളതാണ്. സിരയിലേക്ക് ചെയ്യേണ്ടതായിരുന്നെങ്കിൽ ആശുപത്രിൽ പോകേണ്ടതായി വന്നുപോയേനേം. വളരെ ഗുണമായി പരിണമിച്ച മറ്റൊരു സംഗതി എന്തെന്നുവച്ചാൽ, മരുന്ന് കുപ്പിയിൽ നിന്ന് എടുക്കേണ്ടതായ ആവശ്യം വരുന്നില്ല എന്നതാണ്. മരുന്ന് 'പ്രീഫിൽഡ്' ആണ്. (അതായത്, സൂചിയോടുകൂടിയ ഒരു 'സ്യ്രിൻജ്'-ഇനകത്ത് ശരിയായ അളവിന് മരുന്ന് നിറച്ച്, അങ്ങനെയാണ് അത് വിപണിയിൽ വില്പനയ്ക്കായി വരുന്നത് എന്ന്.) 'ഇൻജക്ഷൻ' കഴിഞ്ഞ്, അങ്ങനേ അത് വേണ്ടരീതിയിൽ ഒഴിവാക്കുകയേ വേണ്ടു.

പ്രധാനമായി ശ്രദ്ധിക്കേണ്ട ഒരു കാര്യം, മരുന്ന് നിറച്ച 'സ്യ്രിൻജ്'-ഇന്റെ സൂചിമുന മുകളിലേക്ക് ഇരിക്കത്തക്കരീതിയിൽ അത് പിടിച്ചുകൊണ്ട് അതിന്റെ അച്ചുകോൽ('പിസ്റ്റൺ') ഉള്ളിലേക്ക് മെല്ലെ തള്ളി, അല്പം മരുന്ന് വെളിയിലേക്ക് വരുത്തുക എന്നതാണ്. വായു ഒട്ടും അകത്തില്ല എന്ന് ബോദ്ധ്യം വരുത്തുന്നതിനുവേണ്ടിയാണ് ഇങ്ങനെ ചെയ്യുന്നത്. അല്ലെങ്കിൽ 'ഇൻജക്ഷൻ' ചെയ്യുമ്പോൾ അല്പം വായുകൂടി ഉള്ളിൽ ചെന്നെന്നിരിക്കും. (ഇത് ഏറ്റവും കൂടുതൽ സൂക്ഷിക്കേണ്ടത് ധമനിക്കുള്ളിലേക്കുള്ള 'ഇൻജക്ഷൻ'-നാണ്. അതിനുള്ളിൽ വായൂകുമിള കടന്നാൽ ഹൃദയാഘാതം വരെ ഉണ്ടാകുവാൻ സാദ്ധ്യതയുണ്ട്.) ഇപ്പോൾ പത്തുമാസമായി മകനാണ് എനിക്ക് 'ഇൻജക്ഷൻ' തന്നുകൊണ്ടിരിക്കുന്നത്. യാതൊരു പ്രശ്നവും ഇല്ലാതെ മംഗളമായി അത് നടന്നുകൊണ്ടേയിരിക്കുന്നു. ഒരു അറപ്പും കൂടാതെ മകൻ അത് നിർവഹിക്കുന്നു. അങ്ങനെ ഒരു ബുദ്ധി അന്ന് എനിക്ക് തോന്നിയില്ലായിരുന്നു എങ്കിൽ, എല്ലാവരും വളരെ കഷ്ടപ്പെട്ടുപോയേനേം.
വല്യച്ഛൻ, പേരമ്മ, മറ്റേമ്മ, കുഞ്ഞമ്മമാർ, അമ്മാവന്മാർ, പാച്ചുക്കൊച്ചാട്ടനും ചേട്ടത്തിയും, ഭാസ്ക്കൻകൊച്ചാനും ചേട്ടത്തിയും, രാഘവൻ കൊച്ചാട്ടനും ചേട്ടത്തിയും, ചേട്ടൻകൊച്ചാട്ടനും ഗൗരിക്കുട്ടിച്ചേച്ചിയും, ജാനമ്മച്ചേച്ചി, അനുജൻ പ്രസന്നൻ, ഭാര്യയുടെ അമ്മയും അച്ഛനും, അപ്പച്ചിയും ജീവിച്ചിരിപ്പില്ല. അപ്പച്ചി 99-ാം വയസ്സിലാണ് മരിച്ചത്, മക്കൾ പലരുടെയും മരണം കണ്ട ശേഷം. അപ്പച്ചി, വടക്കൻ പുകയില കൂട്ടി, ദിവസം ആറേഴു പ്രാവശ്യം വെറ്റിലമുറുക്കുമായിരുന്നു. എങ്കിലും, അപ്പച്ചിക്ക് ഒരു 'ക്യാൻസർ'-ഉം പിടിപെട്ടില്ല. ഒർമ്മക്കുറിപ്പിൽ, മുൻപ് പലരുടേയും കാര്യം പറഞ്ഞു പോയിട്ടുണ്ട്, മരിച്ചുപോയതായി. അവ ഇവിടെ ആവർത്തിക്കുന്നില്ല. പ്രസന്നൻ മരിക്കുന്നതിനു മുൻപ് ഞാൻ നാട്ടിൽ ചെന്നപ്പോൾ, എന്നേ കാണാൻ വന്നിരുന്ന അവസരത്തിൽ, പ്രസന്നൻ പറഞ്ഞ വാചകം ഞാൻ ഓർക്കുന്നു. ''ഇനി വരുമ്പോൾ കാണാൻ ഒത്തില്ലെങ്കിലോ എന്ന് വിചാരിച്ച് വന്നതാ!'' അത് അങ്ങനെതന്നെ സംഭവിച്ചു! പിന്നത്തെ പ്രാവശ്യം ചെല്ലുന്നതിന് മുൻപായി പ്രസന്നൻ മരിച്ചു! പട്ടാളത്തിൽ നിന്ന് ഒളിച്ചോടിയ അനുജന്റെ യാതൊരു വിവരവും ഇല്ല.

<u>എന്റെ എളിയ മനസ്സിൽ ഉദയംപൂണ്ട ചില ചിന്തകൾ, താഴെ കൊടുക്കുന്നു:</u>

ഒരുവന് അവൻതന്നെ ആയിരിക്കണം, അവന്റെ മനസ്സാക്ഷിയുടെ സൂക്ഷിപ്പുകാരനും, അവന്റ ആത്മവിശ്വാസത്തിന്റെ യജമാനനും, അവന്റെ വികാരങ്ങളുടെ നിയന്താവും, അവന്റെ കർമ്മങ്ങളുടെ നിർവാഹകനും! (ഒരുവൾക്ക് അവൾതന്നായിരിക്കണം, അവളുടെ മനസാക്ഷിയുടെ

സൂക്ഷിപ്പുകാരിയും, അവളുടെ ആത്മവിശ്വാസത്തിന്റെ യജമാനത്തിയും, അവളുടെ വികാരങ്ങളുടെ നിയന്ത്രിയും, അവളുടെ കർമ്മങ്ങളുടെ നിർവാഹകയും!)

ആഗ്രഹിക്കുന്നതിന് മുതൽ മുടക്കേ ആവശ്യമില്ലല്ലൊ! അനുവാദവും ആരുടെയും ആവശ്യമില്ല! ചുമ്മാ ആഗ്രഹിച്ചോളൂ! പക്ഷേ, സഫലമായില്ല ആഗ്രഹമെങ്കിൽ, ആത്മഹത്യയിൽ അന്ത്യമെത്തുവാൻ അനുവദിക്കരുതൊരിക്കലും!

യാതൊന്നിനും ശ്രമിക്കാതിരിക്കുന്നവർക്ക് പരാജയമേ ഉണ്ടാകുകയില്ല! പരാജയം ഒഴിവാക്കുവാൻ വേണ്ടി, യാതൊന്നിനും ശ്രമിക്കാതേയിരിക്കുന്നത് അഭികാമ്യം അല്ല താനും!

ജ്ഞാനവിശ്വാസികളായാലും അന്ധവിശ്വാസികളായാലും, മനദൗർബ്ബല്യമുള്ളവർ, അവരുടെ വിശ്വസങ്ങളിൽ മാറ്റം വരുത്തുവാൻ ശ്രമിക്കുന്നത് സൂക്ഷിച്ചു വേണം. അല്ലെങ്കിൽ ഭ്രാന്തിലേക്കുപോലും അത് അവരെ എത്തിച്ചെന്നുവരാം!

വിജയിക്കുമോ ഇല്ലിയോ എന്ന സന്ദേഹസഹിതം യാതൊന്നിനും ഇറങ്ങിത്തിരിക്കാതിരിക്കുക. ശുഭാപ്തിവിശ്വാസം അവശ്യം ആവശ്യം!

ജാതി-മത-ലിംഗ-പ്രായ-നിറ-ധനിക-ദരിദ്ര-ബാഹ്യരൂപ-വിദ്യാഭ്യാസ ഭേദമെന്നിയേ എല്ലാ നല്ല മനുഷ്യരെയും സ്നേഹിക്കുക!
മഹാരാഷ്ട്രയിൽ കെൽവാസഗരി പോലീസ്സ് സ്റ്റേഷൻ രൂപകല്പന ചെയ്ത് സ്ഥാപിച്ചിരിക്കുന്ന പരസ്യപ്പലക വളരെ ശ്രദ്ധേയമാണ്!




ഒരിക്കൽ ഒരു അതിതീക്ഷ്ണ ദൈവവിശ്വാസി എന്നോടുപറഞ്ഞു: ''നിങ്ങളുടെ ദുരന്തങ്ങൾക്കൊക്കെ കാരണം നിങ്ങൾ അവിശ്വാസി എന്നതാണ്.''

(അന്ധവിശ്വാസത്തിന്റെ അടിമകൾ അതും അതിനപ്പുറവും അരുളും!)
ഞാൻ അതിന് മറുപടി കൊടുത്തു: ‘‘എന്റെ ഏറ്റവും വലിയ ദുരന്തം എന്റെ അമ്മയുടെ മരണമാണ്. അത് സംഭവിച്ചത് ഞാൻ വിശ്വാസി ആയിരുന്ന കാലത്താണ്. പിന്നത്തെ ഏറ്റവും വലിയ ദുരന്തം, റാണിചന്ദ്രയുടെ മരണമാണ്. എന്നെ ഒരാളെ, മര്യാദ പഠിപ്പിക്കുവാൻ വേണ്ടി, തൊണ്ണൂറ്റിഅഞ്ച് നിഷ്കളങ്കരെ ക്രൂരമായി ഒരു വിമാനാപകടത്തിൽ കൂടി കൊല ചെയ്യുവാൻ മടിയില്ലാത്ത ഒരു ദൈവത്തിന്റെ കോള് എനിക്കാവശ്യമില്ല.’’എന്ന്.

കൊറോണ, അതിന്റെ ആക്രമണങ്ങൾ തുടർന്നുകൊണ്ടേയിരിക്കുന്നു! ഞാൻ, എന്റെയും പ്രവർത്തനങ്ങൾ വിശ്രമരഹിതം തുടർന്നുകൊണ്ടേയിരിക്കുന്നു. ഇതിനോടകം ഞാൻ ചെയ്തവ എന്തെല്ലാമെന്ന് ഒന്ന് വിവരിച്ചുകൊള്ളട്ടേ! അഖിലേന്ത്യാടിസ്ഥാനത്തിൽ ഉപയോഗിക്കുന്നതിന് ഒരു പുതുലിപി, 1994–ൽ ഞാൻ കണ്ടുപിടിച്ച വിവരം മുൻപ് പ്രസ്താവിച്ചിട്ടുള്ളത് ഓർക്കുമല്ലൊ. അത് ഈ ഭൂവിൽനിന്ന് എന്നെന്നേക്കുമായി അപ്രത്യക്ഷമാകാതിരിക്കുവാുള്ള വഴികൾ ആരാഞ്ഞുകൊണ്ടേയിരുന്നു എൻമനമെന്നും. കംപ്യൂട്ടർ, ലോകം ഭരിക്കുന്ന ഇക്കാലത്ത്, പേപ്പറും പെൻസിലുമായിരുന്ന്, ഒരു ലിപി, ഒരു വിനോദവൃത്തിയായിപ്പോലും അഭ്യസിക്കുവാനുള്ള മനവൈകാരികത മനുഷ്യനിൽ മൃതമായിപ്പോകുക തികച്ചും സ്വാഭാവികം മാത്രമാണ്, അല്ലേ!? വെറും അഭ്യൂഹം മാത്രമല്ല, യാഥാർത്ഥ്യം തന്നെയാണ്, ഇന്ന് ലോകഭരണം കയ്യടിക്കിവച്ചിരിക്കുന്ന ഈ ഭീകരന്റെ വിജയരഹസ്യം, പലകാര്യങ്ങളിലും, മനുഷ്യനാൽ അസാധ്യമായ അതിവേഗതയിൽ, അതിന് പ്രവർത്തിക്കുവാൻ സാധിക്കുന്നു എന്നതുതന്നെയാണ്! ഒച്ചിന്റെ ഓട്ടം മുതൽ ഓടുന്ന ഓരോന്നും ഒന്നിനൊന്ന് വേഗത ത്വരിതപ്പെടുത്തി പായുന്നു, അല്ലെങ്കിൽ കുതിച്ചുയരുന്നു! പ്രകാശവേഗതയ്ക്കൊപ്പം വേഗതയാണ് റേഡിയോതരംഗങ്ങൾക്കും! ഇന്ന് സർവ്വസാധാരണമായിരിക്കുന്ന ‘മൊബൈൽ ഫോൺ’ മറ്റൊന്നുല്ല കംപ്യൂട്ടർ തന്നെയാണ്! (കാട് കയറിപ്പോയി! പറഞ്ഞുവന്നകാര്യത്തിൽ നിന്ന് അല്പം വ്യതിചലിച്ചുപോയെന്നുതോന്നുന്നു!) പുതുലിപി പഠിക്കുവാൻ മിനക്കെടാൻ മനസ്സില്ല, സമയവുമില്ല മനുഷ്യനിന്ന്! ഈ സ്ഥിതിവിശേഷത്തിന് ഒരു പരിഹാരം കണ്ടെത്തുവാൻ വെമ്പൽകൊള്ളുകയായിരുന്നു എന്റെ മാനസം. ഭാരതിലിപിക്ക് ഏതുവിധേനയും ഒരു ‘ഫോണ്ട്’ നിർമ്മിക്കുവാൻ പ്രേരിതമായി എന്റെ അന്തരംഗം! ഹരിശ്രീ മുതൽ പഠിച്ചൂ ഞാൻ. മറ്റെല്ലാ പ്രവർത്തനങ്ങളും നിർത്തിവെച്ച്, ഈ കൃതിയുടെ രചന പോലും നിർത്തിവച്ച്, അതിൽതന്നെ ഏകാഗ്രതയോടെ വ്യാപൃതനായി ഞാൻ. എന്തൊക്കെയോ ഞാൻ കാട്ടിക്കൂട്ടി! മാസങ്ങൾ കടന്നുപോയെങ്കിലും ശ്രമം വിജയലക്ഷ്യം കണ്ടെത്തുകതന്നെ ചെയ്തു!!

‘സ്കെയിൽ’ എടുക്കാതെയും, ഉപകരണസഹായരഹിതമായും, പേന മാത്രം ഉപയോഗിച്ച്, വെറും കൈ കൊണ്ട് വിരചിച്ചതാകയാൽ, ഒരു നേർരേഖപോൽ രൂപം പ്രാപിക്കേണ്ട അക്ഷരസംയോജനശൃംഗലാകാരത്തിൽ, അതിസൂക്ഷ്മത ചെലുത്താത്ത സാധാരണ മനുഷ്യദൃഷ്ടികൾക്ക് അഗോരചമായിട്ടാണെങ്കിൽ പോലും, അല്പം വിഭ്രംശം സംഭവിച്ചുപോയിട്ടുണ്ടെന്നതൊഴിച്ചാൽ, മറ്റെല്ലാ വിധത്തിലും, ലോകത്തിന്ന് നിലവിലുള്ള മികച്ച ഫോണ്ടുകളുമായി കിടപിടിക്കത്തക്കരീതിയിൽ വടിവും, ഐക്യരൂപവും, പൊരുത്തവും, ഭംഗിയും ഉള്ള ഒരു ഒന്നാന്തരം ഫോണ്ട്, ഫോണ്ട് നിർമ്മിതിയുമായി യാതൊരു മുൻപരിചയവും ഇല്ലാത്ത എന്നാൽ സൃഷ്ടിക്കപ്പെടുവാൻ സാധിച്ചു എന്നതിൽ

അതീവ സന്തുഷ്ടനാണിന്നു ഞാൻ! എല്ലാവർക്കും സൗജന്യമായി 'ഭാരതി രാംചന്ദ്!' എന്ന 'ഫോണ്ട് ഡൗൺലോഡ്' ചെയ്യുവാൻ കഴിയുന്ന രീതിയിൽ ഒരു 'വെബ്ബ് സൈറ്റി'ലേക്ക് 'അപ്പ്ലോഡ്' ചെയ്തിട്ടുണ്ട്. 'വെബ്ബ്സൈറ്റ്' ഉണ്ടാക്കി 'അപ്പ്ലോഡ്' ചെയ്തത് കൊച്ചുമോൾ ദയയാണ്. (ഇടയ്ക്ക് പറയുന്നു മററു ചില പ്രസക്ത കാര്യങ്ങൾ. ദയ അമേരിക്കയിൽ രണ്ടു വർഷം കംപ്യൂട്ടർ സൈൻസ് പഠിച്ച് 'എം എസ്സ്' ബിരുദം കരസ്ഥമാക്കി ഇപ്പോൾ ഇന്ത്യയിൽ ഒരു കംമ്പനിയിൽ ജോലിനോക്കുന്നു. ദയയുടെ അനുജന്നി യശസ്സ് എം ബീ ബീ എസ്സ് പാസായി ജോലിയിൽ പ്രവേശിച്ചശേഷം അവധിയെടുത്ത് ഉപരി പഠനത്തിന് ചേരുവാൻ, യ്യോഗ്യതാസമ്പാദനത്തിനുള്ള പരീക്ഷ എഴുതുവാൻ പഠിച്ചുകൊണ്ടിരിക്കുന്നു. ഭാര്യയുടെ കുടുംബത്തിലെ ആദ്യ ഡോക്ടർ!) 'ഭാരതി രാംചന്ദ്!' എന്നറിയപ്പെടുന്ന ആ ഫോണ്ടിന്റെ പ്രചാരണാർത്ഥം തയ്യാറാക്കിയ ലേഖനം താഴെ ചേർക്കുന്നു.




ഇൻന്ത്യയിലെ എല്ലാ ഭാഷകൾക്കും, സ്വന്തം ലിപിക്കുപുറമേ, അഖിലേന്ത്യാ അടിസ്ഥാനത്തിൽ ഉപയോഗിക്കുന്നതിന്, ഒരു പൊതു ലിപി, **ഭാരതി** എന്ന പേരിൽ **1994**–ൽ, രാംചന്ദ് കണ്ടുപിടിച്ചു. ഒരു പൊതുലിപി കണ്ടുപിടിക്കുവാൻ ഉന്നതതലത്തിൽ നിന്നും ആഹ്വാനം ഉണ്ടായ കാലമായിരുന്നു അത്. എന്നാൽ ആ ആശയം അധികകാലം നിലനിൽക്കാതെ എന്തുകൊണ്ടോ എങ്ങനെയോ അപ്രത്യക്ഷമാകുകയാണുണ്ടായത്! പ്രചാരണത്തിന് ഒരു മാർഗ്ഗവും കാണായ്കയാൽ ആ ലിപി ഒരു നിഷ്ക്രിയാവസ്ഥയിൽ കിടപ്പായിരുന്നു ഇതുവരെ! എന്നാൽ, കംപ്യൂട്ടറിൽ അത് ടൈപ്പ് ചെയ്യുന്നതിന് ഒരു ഫോൺട് നിർമ്മിക്കുന്നതിൽ, രാംചന്ദിന് വിജയം കൈവരിക്കുവാൻ, ഇപ്പോൾ സാധിച്ചതിനാൽ, അതിനേ അതിന്റെ ആകസ്മിക അന്ത്യത്തിൽ നിന്ന് പുനരുജ്ജീവിപ്പിക്കുവാൻ സാധിച്ചിട്ടുണ്ട്!

**ലോകത്ത് ഇന്നുവരെ ഉണ്ടായിട്ടുള്ള എല്ലാ ലിപികളിൽ നിന്നും തികച്ചും വിത്യസ്ഥമാണ്, മെച്ചമാണ്, ഭാരതി 1994–ന്റെ ഘടന, എന്ന് അവകാശവാദം ഉന്നയിക്കപ്പെട്ടിട്ടുണ്ടെങ്കിൽ, അതിൽ അതിശയോക്തിക്ക് ഒട്ടും തന്നെ ഇടം ഇല്ല!**

1. അക്ഷരങ്ങളെയും ചിഹ്നങ്ങളെയും, വാക്കുകളിൽ ഒന്നിനോടൊന്ന് പരസ്പരം കൂട്ടിയിണക്കുന്നതിന്, അവയുടെ നിതംബത്തിന്റെ ഇടതും വലതും വശങ്ങളിൽ കൊളുത്തുകൾ ഉള്ള സംവിധാനത്തോടുകൂടിയ ലിപി, ലോകത്ത് **ഭാരതി 1994** ഒന്നുമാത്രമാണുള്ളത്!

2. വാക്കുകളിലെ എല്ലാ അക്ഷരങ്ങളും, തുടക്കം മുതൽ അവസാനം വരെ, ഒട്ടും വിടവ് കൂടാതെ തുടർച്ചയായി കൂട്ടിച്ചേർത്ത് എഴുതാവുന്ന ഒരു ലിപി, ലോകത്ത് എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ അത് **ഭാരതി 1994** അല്ലാതെ മറ്റൊന്നുമല്ല!

3. അക്കങ്ങൾ പ്രത്യകം പഠിക്കേണ്ടതായിട്ട് ഇല്ലാത്ത ഒരു ലിപി, ഈ ലോകത്ത് ഒന്നേഒന്നു മാത്രമേ ഉള്ളു. അത് **ഭാരതി 1994** ആണ്! അക്ഷരങ്ങൾക്ക് സ്വരശബ്ദങ്ങൾ നൽകുന്നതിന് ഉപയോഗിക്കുന്ന വള്ളിപുള്ളികൾ, സ്വയം നിൽക്കുമ്പോൾ, അക്കങ്ങളുടെ സ്ഥാനം ഏറ്റെടുത്ത്, അവ അക്കങ്ങളായി മാറുന്ന സമ്പ്രദായം **ഭാരതി 1994** ലിപിക്കല്ലാതെ ലോകത്ത് വേറെ ഏതൊരു ലിപിക്കാണുള്ളത?!

4. കൂട്ടക്ഷരങ്ങളേ ഇല്ലാത്ത ഒരു ലിപി എന്ന നിലയിൽ **ഭാരതി 1994**, മറ്റു ഭാരതീയ ലിപികളിൽ നിന്ന് വേറിട്ട് നിൽക്കുന്നു! എല്ലാ കൂട്ടക്ഷരങ്ങളും സ്വരൂപിക്കപ്പെടുകയാണ് **ഭാരതി 1994–ൽ**!

5. കൂട്ടക്ഷരങ്ങളാൽ അല്ലാതെ, ഉച്ചരിക്കപ്പെടുന്ന ഏറ്റവും കൂടുതൽ ശബ്ദങ്ങൾക്ക് പ്രത്യേകം പ്രത്യേകം അക്ഷരങ്ങൾ ഉള്ള ഏക ലിപി ഇന്ന് ലോകത്തുള്ളത് **ഭാരതി 1994** ആണ്! 65 ശബ്ദങ്ങൾക്ക് അക്ഷരങ്ങളുണ്ട് അതിൽ!

6. ശൈശവാസ്ഥയിൽതന്നെ ഒരു ഫോൺട് ഉണ്ടായ ഒരു ലിപി ലോകത്തുള്ളത് **ഭാരതി 1994** ആണ്! (ലിപിസൃഷ്ടികർത്താവിനാൽതന്നെ ഫോൺടും നിർമ്മിക്കപ്പെട്ട ആദ്യത്തേതും ഏറെക്കുറെ അവസാനത്തേതും ആയ ലിപി!)

7. മുകളിലോ താഴെയോ, ഇടത്തോ വലത്തോ, കുത്തോ വരയോ ഉള്ള ഒറ്റയൊരക്ഷരം പോലും ഉൾക്കൊള്ളിക്കാതെ, ലോകത്ത് ഉണ്ടായിട്ടുള്ള വളരെ വിരള സരള ലിപികളിൽ, പ്രഥമസ്ഥാനം **ഭാരതി 1994** –ന് ആണെന്നത് സംശയരഹിതം തന്നെയാണ്!

8. **ഭാരതി 1994** ലിപിയിൽ, ഒരക്ഷരത്തിനുപോലും അതിന്റെ മുൻപിൽ ഒരിക്കലും വള്ളിയോ പുള്ളിയോ ഇടേണ്ടതായിട്ടില്ലെന്നത്, മറ്റു ഭാരതീയഭാഷാ ലിപികളെ അപേക്ഷിച്ച് അതിനുള്ള പ്രത്യേകതയാണ്!

9. അക്ഷരങ്ങൾ ഇരട്ടിപ്പിക്കുവാൻ, കൂട്ടക്ഷരങ്ങൾ നിർമ്മിക്കുവാൻ ഉപയോഗിക്കുന്ന മാർഗ്ഗം അവലംബിക്കേണ്ട ആവശ്യം **ഭാരതി 1994**–ൽ ഇല്ല! ഒരു പ്രത്യേക ചിഹ്നം ഉപയോഗിച്ച് അത് സാധിതപ്രായമാക്കപ്പെടുന്നു!

10. പൊതുനിരപ്പിൽ നിന്ന് മുകളിലേക്കോ താഴേക്കോ ഉന്തി നിൽക്കുന്ന ഭാഗങ്ങൾ **ഭാരതി 1994**–ലേ ഒരക്ഷരത്തിനുപോലും ഇല്ലെന്നത് പ്രത്യേകം എടുത്തുപറയേണ്ട ഒരു കാര്യം തന്നെയാണ്!

11. **ഭാരതി 1994** എന്ന ലിപിയിൽ, എല്ലാ അക്ഷരങ്ങൾക്കും ഒരേ ഉയരമാണെന്നത് എന്തുകൊണ്ടും സ്തുത്യർഹമായ ഒരു കാര്യമാണെന്നതിൽ ലവലേശം സംശയം ഇല്ല!

12. സ്വന്ത രാഷ്ട്രാതിർത്തിരേഖാചിത്രത്തിൽ നിന്നം ഉത്തേജനം ലഭിച്ച്, ലിപിനാമധേയാക്ഷരാകാരങ്ങൾ രൂപം പൂണ്ട്, അഭേദ്യലിപി–രാഷ്ട്രബന്ധം പുലർത്തുന്ന ഒരു ലിപി ലോകത്തുണ്ടായിട്ടുള്ളത് **ഭാരതി 1994** മാത്രമാകുന്നു!

13. **ഭാരതി 1994**–ന്റെ ലിഖിതലിപിസമൂഹം നയനങ്ങൾക്ക് കുളിർമ്മയേകുന്ന ഒരു വിരുന്നുതന്നെയാണൊരുക്കുവത്!

**"ജന ഗണ മന......" ഭാരതി 1994 ലിപിയിൽ!**

**മറ്റു ഭാഷാലിപികളുമായി തട്ടിച്ച് നോക്കുമ്പോൾ, ഇപ്രകാരം ഒട്ടനവധി സവിശേഷതകളാൽ വിളങ്ങുന്ന ഒരു ലിപി ലോകത്തുനിന്ന്**

**അപ്രത്യക്ഷമാകാതിരിക്കുവാൻ വേണ്ടതെല്ലാം ചെയ്യുക എന്നത് നമ്മുടെ കടമയല്ലേ?! എല്ലാ ഇന്ത്യൻ ഭാഷകളും നിഷ്പ്രയാസം, ഭാരതി 1994 ലിപിയിൽ ടൈപ്പുചെയ്യുന്നതിനുതമാകുമാറ്, അനുയോജ്യരേഖാചിത്രങ്ങൾ തയ്യാറാക്കി രാംചന്ദ് പരസ്യപ്പെടുത്തിയിട്ടുണ്ട്! ഭാരതി 1994-നേക്കുറിച്ച് വീഡിയോകൾ നാലെണ്ണം നിർമ്മിച്ച് യൂട്യൂബിൽ അപ്പ്ലോഡ് ചെയ്തിട്ടുണ്ട്!**

**bharathibyramchand.wordpress.com**

**എന്ന സയിറ്റിൽ നിന്നും, ഫോൺടും ഗൈഡുകളും, ഡൗൺലോഡ് ചെയ്യുക! ദയവായി ഭാരതി 1994 പഠിക്കുക! അവരും അങ്ങനെതന്നെ ചെയ്യണമെന്ന അഭ്യർത്ഥനയോടുകൂടി ബന്ധുക്കൾക്കും സ്നേഹിതന്മാർക്കും ഈ ലേഖനം അയച്ചുകൊടുക്കുക! അവർക്കൊക്കെ സന്ദേശങ്ങൾ അയയ്ക്കുന്നത് ഭാരതി 1994 ലിപിയിൽ ടൈപ്പ് ചെയ്ത് ആയിരിക്കട്ട്! ഒരു ചങ്ങലയായി ഈ കർമ്മം തുടരുവാനിടയാകട്ട്!**

**സംഹാരം നിസാരം, സംരക്ഷണം അധികഠിനം!**

((((((o)))))) }

അനായാസമായി ഭാരതിലിപിയിൽ എളുപ്പത്തിൽ ടൈപ്പ് ചെയ്യുന്നതിന് ഉതകുന്ന മാർഗ്ഗദർശക ചാർട്ട് എല്ലാ ഭാഷകൾക്കും പ്രത്യേകം പ്രത്യേകം ഉണ്ടാക്കി പ്രസിദ്ധീകരിച്ചു. ഭാരതി ലിപിയേക്കുറിച്ച് വിശദീകരിക്കയും വിശകലനം ചെയ്യുകയും ചെയ്യുന്ന ലേഖനങ്ങൾ തയ്യാറാക്കി പല സയിറ്റുകളിലും പോസ്റ്റ് ചെയ്തു. ഇവ ഉൾക്കൊള്ളിച്ചുകൊണ്ട് നാല് വീഡിയോകൾ നിർമ്മിച്ചു. താഴെ കൊടുത്തിരിക്കുന്ന യൂ ആർ എൽ, അവ നാലിന്റെ ആകുന്നു. ബ്രൗസറിൽ അവ ടൈപ്പ് ചെയ്ത് ക്ലിക്ക് ചെയ്താൽ അവ ലഭിക്കും. ആവശ്യമുള്ള പേജുകളുടെ സ്ക്രീൻഷോട്ട് എടുക്കുക.

https://youtu.be/LRAz4FkIG9Q
https://youtu.be/JJO_ifNIxys
https://youtu.be/Av70UApvCaw
https://youtu.be/cR4h6EAmdto

*'സീഓവിഐഡി-19'-നെക്കുറിച്ച് 80 വരികൾ ഉള്ള ഒരു കവിത മലയാളത്തിലും, ഇംഗ്ലീഷിലും 'ഈ ബുക്ക്' ആയി 'പബ്ളിഷ്' ചെയ്തിട്ടുണ്ട്.* എന്ന് മുൻപ് പറഞ്ഞല്ലൊ. അത് ഇപ്പോൾ താഴെ ചേർക്കുന്നു:

## { (ഒരു വികാര ഭാവന!)

കവിത — റ്റീ കെ രാംചന്ദ്

എല്ലാം സൃഷ്ടിച്ചതീശ്വരനെങ്കിൽ
ആ ഈശ്വരനോടൊരു...ചോദ്യം?
''എന്തിനായിട്ടങ്ങ് സൃഷ്ടിച്ചു, ഈ
സിഒവിഐഡി-19 വൈറസിനെ?'' 4

ഉടൻ വന്നു, വാട്ട്സപ്പിലതിൻ
ഉത്തരം, അങ്ങ് സ്വർഗ്ഗത്തീന്ന്!
''മനുഷ്യനങ്ങൊത്തിരി അഹന്ത!

അവന്റഹങ്കാരം ശമിപ്പിക്കാൻ!''

''എങ്കിലു...ണ്ടെനിക്കൊരു സംശയം
അതുകൂടൊന്ന് തീർത്തു...തരുമോ?
മനുഷ്യനെയും സൃഷ്ടിച്ചതങ്ങു
തന്നല്ലെ? ഉത്തരം നൽകിയാലും.''

''അതേ, അതിനെന്താണ് സംശയം!''
''മസ്തിഷ്കം അവന്റേതുമപ്പോൾ
സൃഷ്ടിച്ചതങ്ങുതന്നല്ലെ സംശ-
യ...ലേശമെന്യേ! ഓതുക ഭവാൻ!''

''മസ്തിഷ്കവുമെൻ നിർമ്മിതിതന്നെ.''
''മാനുഷവികാരങ്ങളവയും
മനുഷ്യപ്രവൃത്തികളവയും
മസ്തിഷ്കമല്ലേ നിയന്ത്രിക്കുക?''

വന്നില്ലുത്തരമൊന്നും, എങ്കിലും
വീണ്ടും ചോദിച്ചുകൊണ്ടേയിരുന്നു!
''മാനവ...നഹങ്കാരി...യായെങ്കിൽ,
മസ്തിഷ്കമാണങ്ങ...നാക്കിയത്!''

''മസ്തിഷ്കന്യൂനതയാൽ മനുഷ്യൻ
മതിമറന്നെങ്കിൽ, മനുഷ്യനേ...
അല്ലുത്തരവാദി, സൃഷ്ടാവുതാൻ!
അല്ലെന്നങ്ങേക്ക് ചൊല്ലാനാകുമോ?!''

''സ്വന്തം തെറ്റിനങ്ങ് മാനവനെ
ശിക്ഷിക്കുവത് ധർമ്മകർമ്മമോ!?
തന്റേതല്ലാത്ത തെറ്റിനവനെ
ബലിയാക്കുവതെന്ത് നീതിതാൻ?!''

''മനുഷ്യനഹങ്കാരിയായിടും
എന്നങ്ങേക്കറിഞ്ഞൂടായിരുന്നു,
എന്നോതി, തടിതപ്പാനകുമോ
സൃഷ്ടികർത്താവാകുമങ്ങേക്ക്?!''

''മുൻകൂറെല്ലാമറിയാവുന്നവൻ,
സർവ്വഗുണസമ്പന്നനെന്നൊക്കെ-
യല്ലേ ദൈവസങ്കല്പം, ഈ ഭൂവിൽ!
അതിനൊരപവാദമോ ഇത്!?''

മസൂരി, ദേവീകോപം നമുക്ക്,
പണ്ട്! ശാസ്ത്രം തുരത്തീ അതിനെ
ലോകത്തുനിന്നേ! ഇന്നിതിനെയും
തുരത്താം, നാം സഹകരിച്ചീടിൽ!

എല്ലാ അന്ധവിശ്വാസങ്ങളെയും,
ആരാധനാലയങ്ങളിലെ പോക്കു-
പോലും ഒഴുവാക്കി, സാമൂഹിക
സമ്പർക്കം തടയുക താൻ മാർഗ്ഗം!

ദൈവപ്രീതിക്ക്, പടച്ചുയർത്തീ
പ്രത്യേകകെട്ടിടങ്ങൾ, മാനവൻ!
ആരാധനാലയങ്ങൾ എന്തിന്?
ഇന്ന്?! ചികിത്സാലയങ്ങൾ വേണം!

**ആരാധനാലയങ്ങളിലെത്തി**
**ദൈവത്തെ ഭജിച്ച്, വൈറസിനെ**
**നിയന്ത്രിക്കാനാണ് ഭാവമെങ്കിൽ,**
**അതേ, ശ്മശാനമാകും, നിശ്ചയം!**

**മനുഷ്യൻ രക്ഷപെടുവാൻ ഒരേ**
**മാർഗ്ഗം, മാസ്ക്കും ധരിച്ചെല്ലാവരും**
**അകലം പ്രാവർത്തികമാക്കുക!**
**പ്രയോജനപ്രദമല്ലീ പ്രാർത്ഥന!**

**മടയൻ മനുഷ്യനെ അധികം**
**ആകർഷിച്ചന്ധനാക്കാനല്ലാതീ**
**ആരാധനാലയങ്ങൾ നിർമ്മിതി**
**കൊണ്ടെന്ത് പ്രയോജനം?! ചൊല്ലുക!**

**ആരാധനാലയനിർമ്മിതികൾ**
**വെറും ദുർവ്യയം, എന്നതിന്നിപ്പോൾ**
**സിഒവിഐഡി-19 തെളിയിച്ചു!**
**ചികിത്സാലയങ്ങളാക്കൂ അവ!**

**മടയൻ മനുഷ്യനെ മണ്ടനായ്**
**എന്നെന്നും നിലനിർത്തുവതിനു-**
**തകുമൊരിടം എന്നല്ലാതെന്തു-**
**ണ്ടാരാധനാലയങ്ങൾക്ക് പങ്ക്?!**

ദൈവത്തിൻ പേരിൽ മതചൂഷണം
നടത്തി മുതലെടുക്കുവോർക്കും
മതരാഷ്ട്രീയക്കളി നടത്തി
സ്ഥാനമാനങ്ങൾനേടുന്നവർക്കും
ഇരയായനന്തം അന്ധവിശ്വാ-
സികൾ വിലസുമിവിടെങ്ങനെ
നിഷ്കളങ്കമനുഷ്യന് സ്ഥാനം!?
നേരും നെറിയും ഇല്ലാത്ത ലോകം!

((((((((o)))))))) }

ബാങ്ക്ളൂറിൽ താമസിക്കുന്ന സൂര്യയും കുടുംബവും രണ്ടും മൂന്നും മാസം കൂടിയിരിക്കുമ്പോൾ ചെന്നയ്ക്ക് വന്നുകൊണ്ടേയിരുന്നത് കൊറോണ കാരണം വരാതെയായി. സ്കൈപ്പിൽ കൂടിയോ വാട്ട്സപ്പിൽ കൂടിയോ ബന്ധം പുലർത്തിയിരുന്നെങ്കിലും നേരിൽ കണ്ടിരുന്നത് ഒൻപത് മാസം കടന്നുപോയിട്ടും, കാണുവാൻ സാധിക്കാതെ വന്നപ്പോൾ ഞങ്ങൾക്ക് വിഷമം ഉണ്ടായിരുന്നു. അങ്ങനിരുന്നപ്പോൾ ഒരു ദിവസം മകളുടെ ഒരു ഫോൺകാൾ, അവർ എല്ലാവരും കൂടി വരുന്നെന്ന്! സന്തോഷിച്ചു. പക്ഷേ സന്തോഷം ക്ഷണികം സന്താപമായി മാറി. സൂര്യയുടെ അച്ഛന് സീരിയസ്സ് ആണെന്ന് അറിയിച്ചതിനാൽ എല്ലാവരും കൂടി ഫ്ളൈറ്റിന് വരുകയാണെന്ന്. താമസം വിനാ മനിസ്സിലായി അദ്ദേഹം എന്നെന്നേക്കുമായി നമ്മെ വിട്ടുപിരിഞ്ഞെന്ന്.

തലേ ദിവസം രാത്രിയിൽ ആഹാരം കഴിച്ചിട്ട് ഉറങ്ങുവാൻ കിടന്ന അദ്ദേഹം പിന്നെണീറ്റില്ല പ്രഭാതത്തിൽ. ഉറക്കത്തിലാണ് അന്ത്യം സംഭവിച്ചത്! അദ്ദേഹം ഭാഗ്യവാനാണ്. ഉറക്കത്തിൽ മരിക്കുന്നവർ ഭാഗ്യവാന്മാർ! ഒരു മനക്ലേശവും ഒരു വേദനയും അനുഭവിക്കാതന്ത്യം കുറിക്കുന്ന സുഖമരണം! ഞങ്ങൾ ഉറ്റ സുഹൃത്തുക്കൾ ആയിരുന്നു. എനിക്ക് കേൾവിപ്രശ്നം ഉണ്ടാകുന്നതുവരെ ഞങ്ങൾ പരസ്പരം ഫോണിൽക്കൂടി ബന്ധപ്പെടാറുണ്ടായിരുന്നു. ഫോൺ എടുത്താലുടൻ എന്നോട് ചോദിക്കുക എന്റെ മെഡിക്കൽ സ്റ്റോർ ഭംഗിയായി പ്രവർത്തിക്കുന്നില്ലേ എന്നായിരുന്നു! ഒത്തിരി രോഗങ്ങൾക്ക് ഒത്തിരി അലോപ്പതി മരുന്നുകൾ ഞാൻ ഉപയോഗിക്കുന്നതിനേക്കുറിച്ചന്വേഷണം!

സൂര്യയും ഉഷസ്സും പ്രത്യേകം പ്രത്യേകം ഒരു പ്രാശ്യം ഇവിടെ വരെ വന്നു. അവർ വീടിനകത്തേക്ക് കയറിയില്ല. വാതുക്കൽ കസേരയിൽ കുറച്ചു നേരം ഇരുന്നിട്ട് പോയി. കൊച്ചുമക്കൾ രണ്ടുപേരും ഇങ്ങോട്ട് വന്നതേയില്ല. അവർ യാത്രയും മററും കോവിഡ്കാലത്ത് ചെയ്തവരാകയാൽ കരുതൽ നടപടി എന്നോണം ഞങ്ങൾ 80–ന് മേൽ പ്രായമുള്ളവരിൽ നിന്ന് അകന്നുനിൽക്കാൻ പ്രേരിതരായി. ഈ ബ്ളോക്കിൽ മൂന്നാം നിലയിൽ ഒരു ഫ്ളാറ്റിൽ ഞാനും കൂട്ടുകാരിയും താമസിക്കുന്നു. നാലാംനിലയിൽ ഒരു ഫ്ളാറ്റിൽ മരുമകളുടെ അച്ഛനും അമ്മയും, മറ്റൊരു ഫ്ളാറ്റിൽ മകനും, ഭാര്യയും കൊച്ചമോളും താമസിക്കുന്നു. അച്ഛനമ്മമാർ രണ്ടു കൂട്ടരും വീടിന് വെളിയിൽ ഇറങ്ങിയ കാലം മറന്നു! മൂന്ന് വീടിന് വേണ്ട എല്ലാ കാര്യങ്ങളും മകൻതന്നെയാണ് നിർവ്വഹിക്കുക. വെളിയിൽനിന്ന് കൊണ്ടുവരുന്ന എല്ലാ സാധനങ്ങളും, കുറഞ്ഞത് രണ്ടുമൂന്ന് ദിവസം എങ്കിലും അവരുടെ ഫ്ളാറ്റിൽ സൂക്ഷിച്ച ശേഷമേ ഞങ്ങളുടെ ഫ്ളാറ്റിൽ കൊണ്ടുവരാറുള്ളു, മരുന്നുകൾ പോലും! കൊറോണ വന്നപ്പോൾമുതൽ ജോലിക്കാരിയുടെ വരവ് നിർത്തുകയാൽ എല്ലായിടത്തും പ്രായമേറിയ വീട്ടമ്മമാർ വളരെ കഷ്ടപ്പെടുന്നു.

അപ്പപ്പോൾ അവിടവിടെ ദേഹമാസകലം അസഹനീയമായ ചൊറിച്ചിൽ എനിക്ക് അനുഭവപ്പെട്ടു. ചൊറിഞ്ഞ് ചൊറിഞ്ഞ് പലയിടവും പൊട്ടി. എനിക്ക് അനീമിയ ഉണ്ടെന്നും, അതിന് എറിപ്രോ എന്ന മരുന്ന് ഇഞ്ജക്ഷൻ എടുക്കുന്നുണ്ടെന്നും മുൻപ് പ്രസ്താവിച്ചത് ഓർക്കുമല്ലൊ! ഇന്റർനെറ്റിൽ പോയി പരിശോധിച്ചപ്പോൾ മനസ്സിലായി അനീമിയരോഗം ഉള്ളവർക്ക് സ്കിൻ റാഷസ്സ് ഒരു രോഗലക്ഷണമായി വരാമെന്ന്! അനീമിയക്ക് ഉപയോഗിക്കുന്ന മരുന്ന് എറിപ്രോയുടെ സൈഡ്എഫകറ്റ് നോക്കിയപ്പോൾ അതിലും കാണുന്നു സ്കിൻ റാഷസ്സ്! സുഖക്കേടും അതിന്റെ മരുന്നും ഒരേ ഫലം ഉളവാക്കുന്നു! നോക്കണേ ഒരു വിരോധാപാസം!

മകൻ ബ്ളഡ്ഡ് ടെസ്റ്റിന് ഇടപാടു ചെയ്തു. കണ്ണൊഴിച്ച് ബാക്കി ദേഹഭാഗങ്ങളെല്ലാം, എന്തിന് കാലിന്റെ പാദം പോലും മൂടിക്കെട്ടി ഒരാൾ വന്ന് ഞങ്ങൾ രണ്ടുപേരുടേയും ബ്ളഡ്ഡ് എടുത്തുകൊണ്ടുപോയി. ബ്ളഡ്ഡ് ടെസ്റ്റ്–റിസൽറ്റുമായി, ഞങ്ങളെ ചികിത്സിക്കുന്ന ഡോക്ടറന്മാരെ മകൻ കോൺടാക്റ്റ് ചെയ്തു. ഒരോരുത്തർക്കും അവരവരുടെ രോഗങ്ങൾക്കുള്ള മരുന്നുകൾ മകൻ വാങ്ങിത്തന്നു. അവ കഴിച്ചുകൊണ്ടിരിക്കുന്നു. കരിഞ്ഞുകൊണ്ടിരിക്കുന്നു.

എന്റെ സ്നേഹിതൻ വിജയൻ ഏതാനും വർഷങ്ങൾക്കു മുൻപ് ഇഹലോകവാസം വെടിഞ്ഞിരുന്നു. ആ കടുംബം അനുദിനം അതിദുരിതം അനുഭവിച്ചുകൊണ്ടിരിക്കയാണെന്ന് എങ്ങനെയോ അറിഞ്ഞമാത്രയിൽ എന്റെ പത്നി അയച്ചുകൊടുത്തൂ അവർക്ക് പതിനായിരം രൂപാ ഒരു സംഭാവനയായി. വാട്ടസ്ആപ്പിൽ വിജയന്റെ മകന്റെ ബാങ്ക്അക്കൗണ്ടിലേക്ക് ഇലക്ക്ട്രോണിക്ക് ട്രാൻസ്ഫർ കണ്ടാണ് ഞാൻ അത് അറിഞ്ഞത്.

ജൈവമാററം സംഭവിച്ച് കോവിഡിന്റെ പുതുഅവതാരം താണ്ഡവമാടിത്തുടങ്ങിയരിക്കുന്നു! അത് ആശങ്കക്ക് വക ഒരുക്കിയിരിക്കുന്നു. എവിടെത്തുമോ എന്തോ!? ലോകത്ത് കോവിഡ് ബാധിതരുടെ എണ്ണം ഒൻപതര കോടിയോട് അടുക്കുന്നു. കോവിഡ് ബാധിച്ച് മരിച്ചവരുടെ എണ്ണം ഇരുപത് ലക്ഷത്തിൽ കൂടുതൽ. കോവിഡ് ബാധിച്ചെങ്കിലും അത് ഭേദമായവരുടെ എണ്ണം ആറുകോടി എഴുപത്തിഅഞ്ച് ലക്ഷത്തോട് അടുക്കുന്നു എന്നത് സമാധാനത്തിന് വക നൽകുന്നു. ഇന്ത്യയിൽ കോവിഡ് രോഗികൾ ഒരു കോടി അഞ്ചുലക്ഷം കവിഞ്ഞിരിക്കുന്നു. മരണം ഒന്നര ലക്ഷം താണ്ടിയിരിക്കുന്നു. രോഗവിമുക്തി നേടിയവർ ഒരു കോടിയിൽ കൂടുതൽ ഉണ്ട് സമാധാനത്തിന്. കോവിഡ്ഡിനെ ചെറുത്തുനില്ക്കുവാൻ പ്രതിരോധശക്തിയുള്ള വാകസിനുകൾ ലോകത്ത് പല രാജ്യങ്ങളിലും ഇതിനോടകം വികസിപ്പിച്ചെടുക്കുവാൻ സധിച്ചിട്ടുണ്ടെന്നത് പ്രതീക്ഷക്ക് വക നൽകുന്നു. ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയും അസ്ത്രസെനേക്കയും, സിറം ഇൻസ്റ്റിട്യൂട്ട് ഒഫ് ഇന്ത്യയുമായി സഹകിച്ച് നിർമ്മിച്ച കൊവിഷീൽഡ് എന്ന വായ്ക്സിനും, ഭാരത്ത് ബയോടെക്ക് നിർമ്മിച്ച കൊവായ്ക്സിനും മനുഷ്യരിൽ കുത്തിവച്ചുതുടങ്ങിയിരിക്കുന്നു! സ്വീകരണം?!?!

**വസൂരി, പോളിയൊ എന്നീ മാരകരോഗങ്ങളെ ഈ ഭൂവിൽ നിന്നേ പാടേ തുടച്ചുമാറ്റുവാൻ മാനവരാശിക്ക് കഴിഞ്ഞതുപോലെ കോവിഡ്ഡിനേയും തുരത്തുവാൻ സാധിക്കുമെന്ന് പ്രതീക്ഷിക്കാം!**

**ആരാധനാലയങ്ങളിൽ ദൈവം കുടിയിരിക്കുന്നില്ല എന്ന് കോവിഡ്ഡ് സ്പഷ്ടമായി തെളിയിച്ചിട്ടും അവിടേക്കുള്ള പ്രയാണം വീണ്ടും തുടങ്ങിയിരിക്കുന്നൂ ഈ മഹാ മനുഷ്യൻ!**

***മനുഷ്യനെ രക്ഷിക്കുവാൻ വ്യഗ്രത കാട്ടുന്ന മനുഷൻ തന്നായിരിക്കുമോ മാലിന്യങ്ങൾ നിറച്ച്, ഈ ഭൂവിൽ, ജീവന്റെ അന്ത്യവും കുറിക്കുക?!?!?!***

**ചിലതൊക്കെ ഒന്നുകൂടി പറയണമെന്നു തോന്നുകയാൽ, വീണ്ടും പറയുന്നു.**

**ശിശുവും ഒരു സ്വതന്ത്ര വ്യക്തിയാണ്. മാതാപിതാക്കളുടെ വിശ്വാസങ്ങളും അന്ധവിശ്വാസങ്ങളും പിഞ്ചുഹൃദയങ്ങളിൽ കുത്തിവയ്ക്കുവാൻ മാതാപിതാക്കൾക്ക് അവകാശമില്ല. അവരുടെ വ്യാമോഹങ്ങൾക്കും, ചപലചിന്തകൾക്കും അനുയോജ്യമായി തങ്ങളുടെ ഇഷ്ടാനിഷ്ടം, ഇട്ട് പന്താടുവാനുള്ള പന്തല്ല, ശിശു എന്ന വ്യക്തി! ശിശു എന്ന വ്യക്തിയുടെ വ്യക്തിത്വത്തെ ബഹുമാനി**

**ക്കുവാൻ മനുഷ്യൻ എന്ന് തയ്യാറാകുന്നുവൊ അന്നേ ഈ ലോകം ഗുണം പിടിക്കുകയുള്ളു. സന്താനങ്ങളെ ഒരു മതവും പഠിപ്പിക്കാതിരിക്കുക! അഥവാ പഠിപ്പിച്ചേ അടങ്ങു എങ്കിൽ എല്ലാ മതങ്ങളും, നാസ്തികവാദത്തിന്റെ കാര്യകാരണങ്ങളും അവരെ പഠിപ്പിക്കുക! വളർന്ന് സ്വയം ചിന്തിച്ച് ഒരു തീരുമാനം എടുക്കുവാൻ അവർക്ക് കഴിവുണ്ടാകുന്നകാലത്ത് അവർ തിരഞ്ഞെടുത്തുകൊള്ളട്ട് അവർക്കുവേണ്ടത് എന്തെന്നുവച്ചാൽ!**



**ശിശു, കുമാരൻ, ഇന്റർമീഡിയറ്റ് വിദ്യാർത്ഥി, അദ്ധ്യാപകൻ, ഹെഡ്ഡ്മാസ്റ്റർ, ഡയറക്റ്റർ, റെഫീഷൻ മാസ്റ്റർ, വൃദ്ധൻ**

ഞങ്ങൾ ഞങ്ങളുടെ എല്ലാ അവയവങ്ങളും ഹോസ്സ്പിറ്റലിന് ദാനം ചെയ്തിരിക്കയാണ്. ഇതിന് വേണ്ട എല്ലാ കാര്യങ്ങളും പത്നി ആണ് ചെയ്തത്! ഞാൻ അറിഞ്ഞതേയില്ല. ജനിച്ചാൽ എന്നെങ്കിലും മരിക്കും. ഞങ്ങൾ മരിച്ചാൽ ശരീരം ദാനം ചെയ്യുക. ആരും ഒരു കർമ്മവും ചെയ്യരുത് എന്ന് അഭ്യർത്ഥന. ദാനം ചെയ്യലിന് എന്തെങ്കിലും തടസ്സം നേരിട്ടാൽ, ഏതെങ്കിലും അവയവം ആർക്കെങ്കിലും പ്രയോജനപ്രദമെങ്കിൽ അവർക്ക് ദാനം ചെയ്യുക. ഒക്കുന്നിടത്ത് കുഴിച്ചുമൂടുക. ദഹിപ്പിച്ച് അത്രകൂടി അന്തരീക്ഷം മലിനമാക്കാതിരിക്കുക.
പലരും വിചാരിക്കുന്നമാതിരി ജനിക്കുമ്പോൾ വന്നുചേരുകയും മരിക്കുമ്പോൾ വിട്ടുപോകുകയും ചെയ്യുന്ന ജീവൻ എന്നോ ആത്മാവ് എന്നോ ഒന്നില്ല. അത് വെറും ഒരു അവസ്ഥയാണ്. ജീവികളുടെ അവയവങ്ങളെല്ലാം ശരിയായി പ്രവർത്തിക്കുന്ന ഒരവസ്ഥ. ഒരു യന്ത്രത്തിന്റെ ഭാഗങ്ങൾ എന്ന പോലെ. ഒരു കാറിന്റെ എല്ലാഭാഗങ്ങളും ശരിയായിപ്രവർത്തിക്കുകിൽ അത് ഓടും. അല്ലെങ്കിൽ അത് നിന്നുപോകും. ചില ഭാഗങ്ങൾ ശരിക്ക് പ്രവർത്തിക്കാതെ വന്നാൽ അത് അനുസരിച്ച് ഓട്ടത്തിന് തടസ്സം ഉണ്ടാകും.
ന്യായമായും ഒരു പ്രത്യേക സമയത്ത് മരിക്കേണ്ടിയിരുന്ന ഒരു മനുഷ്യനെ ആ സമയം മരിക്കാൻ വിടാതെ, കുറേ സമയത്തേക്കുകൂടിയോ ദിവസങ്ങളോള

മോ, പലവിധ യന്ത്രസഹായത്താൽ ജീവിപ്പിച്ചിരുത്തുവാൻ ഡോക്ടറന്മാർക്ക് കഴിയുന്നതിൽ നിന്ന് ഈ പ്രതിഭാസം വ്യക്തമാകുന്നില്ലേ? യന്ത്രങ്ങളുടെ സഹായം ഏതു നിമിഷം പിൻവലിക്കുന്നുവോ ആ നിമിഷം ആ വ്യക്തി മൃതിയടയുന്നു! ചീത്ത അവയവങ്ങൾ കാരണം, മൃതപ്രായമനുഷ്യന്റെ ആ അവയവങ്ങൾ മാറ്റി, പകരം, മസ്തിഷ്കം മൃതിയടഞ്ഞവരിൽ നിന്നും കൊയ്തെടുക്കുന്ന നല്ല അവയവങ്ങൾ വച്ചുപിടിപ്പിച്ച്, മരണത്തിൽ നിന്നും ജീവിതത്തിലേക്ക് തിരിച്ചുകൊണ്ടുവരുവാൻ സാധിക്കുന്നതും, ജീവിച്ചിരിക്കുകയെന്നത് ഒരവസ്ഥ മാത്രമാകയാലാണ്! (സ്പെയർപാർട്ടുപയോഗിച്ച് കാർ ശരിയാക്കും പോലെ!)

**ഭാരതിലിപിയിൽ ടൈപ്പ് ചെയ്യുവാൻ ഗൈഡ് ഇവിടെ ചേർക്കുന്നു.**

## COMMON SCRIPT FOR ALL INDIAN LANGUAGES

## BHARATHI IN A NUTSHELL! FOR MALAYALAM!

**Download Font and copy guide from**

**bharathibyramchand.wordpress.com**

| | | | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|
| അ as | | ഔ a = | | ഞ t | | ഫ m | | ള E | | ൺ p [ | | ! | ! |
| ആ a0 | | അം ad | | ട y | | ബ A | | ഴ R | | ൽ H [ | | ? | ? |
| ഇ a1 | | അഃ af | | ഠ u | | ഭ S | | റ T | | ർ T [ | | ' | , |
| ഈ a2 | | ക g | | ഡ i | | മ D | | NA Y | | ൻ Y [ | | ; | ; |
| ഉ a3 | | ഖ h | | ഢ o | | യ F | | TA U | | ൾ E [ | | : | : |
| ഊ a4 | | ഗ j | | ണ p | | ര G | | FA I | | Compo-unding \ | | < | |
| ഋ a5 | | ഘ k | | ത z | | ല H | | ZA O | | Doub ling / | | > | , |
| എ a6 | | ങ l | | ഥ x | | വ J | | HUM N | | il, ir etc. [ | | ( | ( |
| ഏ a7 | | ച q | | ദ c | | ശ K | | AONG M | | Full stop . line | | ) | ) |
| ഐ a8 | | ഛ w | | ധ v | | ഷ L | | EELO aP | | Full stop ^ dot | | $ | $ |
| ഒ a9 | | ജ e | | ന b | | സ Q | | EELOO aZ | | # | ₹ | \| | - |
| ഓ a - | | ഝ r | | പ n | | ഹ W | | EEROO aX | | Small ] space | | B | |

lowercase 'a' and 's' typed will give 'അ'. lowercase 't' will give 'ഞ'.

UPPERCASE 'E' will yield 'ള'....and so on. The continuity of arrangement of letters on the keyboard is almost followed in allotting BHARATHI letters !

One can master the trick easily!





പണ്ടെപ്പോഴോ
ആശുപത്രിയിൽ
നിന്നും ഡിസ്സ്ചാർജായി
വീട്ടിൽ വിശ്രമം
എടുക്കുന്നു

# പച്ചപ്പരമാർത്ഥം!

രാംചന്ദ്

അപ്പപ്പോൾ, എൻ മനം ഓതുവത്, അത് എന്തും
അപ്പപ്പോൾ കുത്തിക്കുറിച്ചിടും, അതുതാൻ എൻ ഗതി!
തെല്ലെങ്കിലും തത്വം അതിൽ ഉണ്ടോ ഉണ്ടോ എന്ന്
എത്തി എത്തി നോക്കാറേ ഇല്ലീമണ്ടൻ ഒരു നാളും!

എന്നും എന്നും, എൻ നെഞ്ചിൻ ഉള്ളിൻ ഉള്ളിൽ
കൊല്ല്യാൻ മിന്നും മിന്നും പോലെ, വെമ്പൽ കൊള്ളും!
തള്ളാൻ ഉള്ളത് അല്ല, വല്ലോം ചൊന്നാൽ, അല്ലൽ ഇല്ല!
മുന്നിൽ വന്നാൽ, ഒത്ത് അതുവന്നാൽ, സത്യം ചൊല്ലും!

അപ്പപ്പോൾ അവിടവിടെ കുത്തിക്കുത്തിക്കൊള്ളും
എത്തിഎത്തി, ആ ദൃഷ്ടികൾ എയ്യും, അമ്പിൻ അററം!
ഒപ്പത്തിൻ ഒപ്പം, തത്തിത്തത്തി പമ്മിപ്പമ്മി, ദൃഷ്ടികൾ എന്റെയും,
ശരം-ഉശിരൻ തൊടുത്തീടും, ജ്ഞാന-പർണ്ണശാലക്കുള്ളിൽ!

മണ്ണും വിണ്ണും, ആടിപ്പാടി തുള്ളിച്ചാടി ഓടിനടക്കും
അന്നും ഇന്നും എന്നും എൻ പൊൻ അന്തരംഗം!
ഉള്ളത് ചൊല്ലിടും, നല്ലതെന്തിനും തുല്യത നേടിടാൻ
ശൂന്യത വെടിഞ്ഞിടാൻ, വരുംകാല അല്ലലകന്നിടാൻ!

സത്യം ദഹിക്കില്ല, അജ്ഞൻ അന്ധനവനത് കുഷ്ഠം, ഇന്നത് സ്പഷ്ടം!
ചിന്തിക്കുവാൻ വിസമ്മതിക്കും, മാററം അവന്, അമ്പേ അനിഷ്ടം!
താൻ പിടിച്ച മുയലിന് കൊമ്പ് നാലെന്ന് ശഠിക്കും, അത് തന്നിഷ്ടം!
വിടരട്ട് ജ്ഞാനം ശ്രേഷ്ഠം, വിളങ്ങട്ട് മാനവൻ മാനം, അതി വിശിഷ്ടം!

ദിനം ദിനം എൻ മനം തുന്നും തുന്നും താളുകൾ, നാളുകൾ
നീളുന്നു, കോളുകൾ കൊള്ളുന്നു, മാളങ്ങൾ അടയുന്നു
ആളുകൾ തുള്ളുന്നു, ശീലുകൾ മൂളുന്നു, വാളുകൾ
തേടുന്നു! എന്നോടൊപ്പം പോരാടീടാൻ ഈ പാരിൽ ആരുമില്ലേ?!

((((((((((o))))))))))